A. Lekshmykutty Amma.

A. Lekshmykutty Amma

# മണിപ്രവാളശാകുന്തളം

19837

---

കേരളവർമ്മ,

സി. എസ്. ഐ., ആണറെറി എഫ്. എം. യു., എഫ്. ആർ. എച്ച്. എസ്.,

എം. ആർ. ഏ. എസ്., എം. ഈ. ഐ. ഏ.,

എഫ്. എൻ. ബി. ഏ.,

വലിയ കോയിത്തമ്പുരാൻ.

---

പ്രസാധകൻ,

രാമവർമ്മ (അപ്പൻ) തമ്പുരാൻ

തിരുമനസ്സിൽനിന്നു്.

---

പ്രകടനാധികൃതൻ, കല്ലകണ്ണത്തു് രാമൻമേനോൻ.

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.




---

തിരുവനന്തപുരം,

ബി. വി. ബുക്ക്ഡിപ്പോ പ്രവൎത്തകന്മാൎക്കുവേണ്ടി

"കമലാലയ" അച്ചുക്കൂടത്തിൽ അച്ചടിച്ചതു്.

3-ാം പതിപ്പു്—കോപ്പി 1000

1097.

# ആമുഖോപന്യാസം

ലോകത്തിൽ അനശ്വരമായുള്ള യശസ്സ് ക്രിയകളെക്കാൾ വാക്കുകളെക്കൊണ്ടാണു് അധികസൌകൎയ്യത്തോടുകൂടി ലഭിക്കപ്പെടുന്നതു് എന്നുള്ളതു് നിരാക്ഷേപമായ ഒരു വാസ്തവമാകുന്നു. ഓരോ ദേശത്തു് ഓരോ കാലങ്ങളിൽ ഓരോ അവദാനങ്ങളെക്കൊണ്ടു പ്രസിദ്ധന്മാരായി ഭവിച്ചിട്ടുള്ള മഹാന്മാരെക്കുറിച്ചു സാധാരണ ജനങ്ങൾക്കു് എത്രമാത്രം കേട്ടറിവുണ്ടായിരിക്കുമോ അതിൽ വളരെ അധികമായി ഒരു ദേശത്തിൽ ഒരു കാലത്തു് ഒരു സൽക്കാവ്യത്തെ നിൎമ്മിച്ചിട്ടുള്ള കവിയെക്കുറിച്ചു കേട്ടറിവുണ്ടായിരിക്കുമെന്നുള്ളതിനു സംശയമില്ല. വിക്രമാദിത്യന്റേയോ ഭോജന്റേയോ കാലത്തു് രാജ്യതന്ത്രനിപുണന്മാരായ മന്ത്രിമാരോ പരാക്രമശാലികളായ സേനാനായകന്മാരോ തപശ്ശക്തിയുള്ള യോഗികളോ ആയി ആരെല്ലാമോ ഉണ്ടായിരുന്നിരിക്കാം; എന്നാൽ അങ്ങനെ പ്രസിദ്ധന്മാരായവരിൽ ഒരാളുടെ എങ്കിലും പേരിനെ നാം ഇപ്പോൾ അറിയുന്നുണ്ടോ? അതിൻവണ്ണം തന്നെ ഇംഗ്ലണ്ടിലെ വിഖ്യാതയായ എലിസബെത്തു മഹാരാജ്ഞിയുടെ കാലത്തുണ്ടായിരുന്ന മന്ത്രിമാരെയും സേനാനികളെയും മറ്റു യോഗ്യന്മാരെയും കുറിച്ചു് അധികമായ അറിവു് എത്ര ആളുകൾക്കുണ്ടായിരിക്കും? എങ്കിലും സംസ്കൃതത്തിലും ഇംഗ്ലീഷിലും സാമാന്യവ്യുൽപത്തി ഉള്ളവരിൽ കാളിദാസന്റേയും ഷേക്സ്പീയരുടേയും പേരു കേട്ടിട്ടില്ലാത്തവർ ആരും ഉണ്ടായിരിക്കയില്ലെന്നുള്ളതു് നിൎവ്വിവാദം തന്നെ. ഈ മഹാന്മാർ ജീവിച്ചിരുന്ന കാലത്തു് ഇവരെക്കാൾ ഉന്നതസ്ഥിതിയിൽ ഇരുന്നവരും അധികം മാന്യതയും പ്രസിദ്ധിയും ഉള്ളവരും ആയി അനേകം ആളുകൾ ഉണ്ടായിരിക്കയും, ഇവർ അന്നു കേവലം അപ്രശസ്തന്മാരും ഇവരെക്കാൾ ഉൽകൃഷ്ടാവസ്ഥയിൽ ഇരുന്ന വല്ലവരേയും ആശ്രയിച്ചു കാലക്ഷേപം ചെയ്തിരുന്നവരും തങ്ങൾക്കു ലോകത്തിൽ എന്നെന്നേക്കും നിലനിൽക്കുന്നതായി ഉണ്ടാകുവാൻ പോകുന്ന കീൎത്തിയെക്കുറിച്ചു യാതൊരു വിചാരവും ആശംസയും ഇല്ലാത്തവരും ആയിരിക്ക-

യും ചെയ്തിരുന്നിരിക്കാമെന്നുള്ളതു് അസംഭാവ്യമല്ല. എന്നാൽ ഓരോ യുദ്ധങ്ങളിൽ ജയങ്ങളെ പ്രാപിക്കയും ഓരോ രാജ്യങ്ങളെ സ്വാധീനപ്പെടുത്തുകയുംമററും ചെയ്തിട്ടുള്ളവരുടെ അത്ഭുതകമ്മങ്ങൾ കാലക്രമേണ കേവലം വിസ്മൃതപ്രായങ്ങളായി പോയിരിക്കുമ്പോഴും അവരുടെ സമാനകാലീനന്മാരായ കവികളുടെ വാക്കുകൾ ഉത്ഭവിച്ച കാലത്തു് അവയ്ക്കു് ഉണ്ടായിരിക്കാവുന്നതിലും അധികമായി ഉത്തരോത്തരം വർദ്ധിച്ചുവരുന്ന പ്രാശസ്ത്യത്തോടുകൂടി ദേശാന്തരങ്ങളിലും പ്രഖ്യാതിയെ പ്രാപിച്ചു കാണുന്നതുകൊണ്ടു കവികളെപ്പോലെ സ്ഥായിയായും ഉപര്യുപരി പുഷ്ടിയെ പ്രാപിച്ചു വരുന്നതായും ഉള്ള യശസ്സ് മററുള്ളവരാൽ സമ്പാദിക്കാൻ ശക്യമല്ലെന്നുള്ളതു തീച്ചതന്നെ. എന്നാൽ ഏതെങ്കിലും ഒരു കാവ്യം നിമ്മിച്ചിട്ടുള്ള എല്ലാ കവികളുടേയും യശസ്സ് ചിരന്തനമായി ലോകത്തിൽ നിലനിൽക്കുമെന്നു നിശ്ചയിക്കാൻ പാടില്ല.

'ചിത്രാ ഏവ കവയഃ ചിത്രാണ്യേവ കാവ്യാനി'

എന്നു് ഒരു മഹാനായ ആലങ്കാരികൻ പറഞ്ഞിട്ടുള്ളതിനെ നാം ഓക്കണം.

എല്ലാവരും യശസ്സിനെ ആഗ്രഹിച്ചുതന്നെ ആയിരിക്കാം കാവ്യരചനയിൽ ഉദ്യോഗിക്കുന്നതു്. എങ്കിലും അനപലപനീയമായ ഗുണവിശേഷംകൊണ്ടു് സഹൃദയന്മാക്കു ഹൃദയംഗമമായിത്തീന്നു് കാലക്രമത്താൽ ഭൂയസിയായ പ്രതിഷ്ഠയെ പ്രാപിച്ചുവന്നിട്ടുള്ള ഒരു കൃതിയുടെ കത്താവിൻെറ കവിയശഃപ്രാത്ഥിതം മാത്രമേ സവ്വഥാ സഫലമായി ഭവിക്കൂ. അപ്രകാരമുള്ള ഒരു കൃതിയായ ശാകുന്തളനാടകത്തിൻെറ കത്താവായ കാളിദാസൻെറ പേർ എത്തീട്ടില്ലാത്ത ദേശം ഏതൽകാലത്തിൽ ഒന്നും തന്നെ ഭൂമണ്ഡലത്തിൽ ഇല്ല. അദ്ദേഹത്തിനെ അതിശയിക്കുന്ന ഒരു കവി ഇല്ലെന്നു സഹൃദയന്മാർ ഐകകണ്ഠ്യേന സമ്മതിക്കുന്നതാണു്. ശ്രീഹഷൻ, ഭവഭൂതി, മാഘൻ മുതലായ മഹാകവികളിൽ രുചിഭേദത്താൽ പ്രത്യേകം പക്ഷപാതികളായ വിദ്വാന്മാർ ചിലരില്ലെന്നില്ല; എന്നാൽ അതുപോലെ അവരുടെ കൃതികളെ എല്ലാം വ്യത്യാസം കൂടാതെ അഭിനന്ദിക്കുന്നതിൽ സംശയിക്കുന്നവരായ നല്ല

വ്യുൽപന്നന്മാരും ചിലരുണ്ടായിരിക്കും. പക്ഷേ, കാളിദാസന്റെ വാക്കിനുള്ള അകൃത്രിമമായ മാധുര്യത്തെ ആസ്വദിച്ചു രസിക്കാത്തവരും അതിനുള്ള അസാധാരണ സാരസ്യത്തെക്കുറിച്ചു് അല്പമെങ്കിലും വിസംവദിക്കുന്നവരും ആയി ഈ ദേശത്തിലും അതിദൂരങ്ങളായ ദേശാന്തരങ്ങളിലും അഭിജ്ഞന്മാരിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ല.

സംസ്കൃതഭാഷയിൽ സാഹിത്യത്തിനു ക്രമേണ ഉപര്യുപരിപരിഷ്കാരം വർദ്ധിച്ചുവന്നു് ആത്യന്തപരമകാഷ്ഠയെ പ്രാപിച്ചു് നമുക്കു ഇപ്പോൾ പ്രത്യക്ഷീഭവിച്ചിരിക്കുന്നതു് കാളിദാസകൃതികളിലാണെന്നുള്ളതു് അനുഭവൈകവേദ്യമാകുന്നു. അതിൽ അർവ്വാചീനന്മാരായ കവികൾ (പ്രാചീനന്മാരിലും ചിലരുണ്ടായിരുന്നിരിക്കാം.) ശബ്ദങ്ങൾക്കും അർത്ഥങ്ങൾക്കും അനേകവിധങ്ങളായ വൈചിത്ര്യങ്ങളെ കല്പിച്ചു് ഭാഷയ്ക്കു് ഒരു സമ്പ്രദായഭേദത്തെ വരുത്തുകയും വളരെ പുഷ്ടിയുണ്ടാക്കയും ചെയ്തിട്ടുണ്ടെന്നുള്ളതിനു് സംശയമില്ല. എങ്കിലും അതൊക്കെയും കേവലം പരിഷ്കാരത്തോനതന്നെ ഗണിക്കപ്പെടാവുന്നതാണോ എന്നു വളരെ ശങ്കിക്കേണ്ടിയിരിക്കുന്നു. വേദങ്ങളിലെ രീതിയിൽനിന്നു പുരാണങ്ങളിലെ രീതിക്കും പുരാണങ്ങളിലെ രീതിയിൽനിന്നു കാളിദാസകൃതികളിലെ രീതിക്കും എങ്ങനെ പരിഷ്കാരം ഉത്തരോത്തരം സ്പഷ്ടമായി കാണപ്പെടുന്നോ അതുപോലെ തന്നെ കാളിദാസകൃതികളിലെ രീതിയിൽനിന്നും ശ്രീഹർഷാദികൃതികളിലെ രീതിക്കു നാം കാണുന്ന ഭേദത്തെ പരിഷ്കാരമെന്നു തീർച്ചപ്പെടുത്താൻ പാടുള്ളതാണോ? കാളിദാസൻ 'രഘുവംശാ'ദികാവ്യനിർമ്മാണത്തിൽ ഉദ്യോഗിച്ചതിന്റെ ഉദ്ദേശ്യം 'മന്ദഃ കവിയശഃപ്രാർത്ഥീ' എന്നു് അദ്ദേഹം തന്റെ വാക്കാൽ തന്നെ പ്രതിപാദിച്ചിട്ടുള്ളതുപോലെ കവിയശസ്സിനെ സമ്പാദിക്കേണമെന്നു കൂടിയും ആയിരുന്നിരിക്കാമെങ്കിലും അതിനു് ഔപയികമായി തന്നാൽ വിവക്ഷിതമായ വിഷയത്തെ ലളിതമായും സരസമായും ലൌകികവ്യവഹാരരീതിയെ അനുസരിച്ചും ഹൃദയംഗമമാക്കി പ്രതിപാദിക്കേണമെന്നു മാത്രമല്ലാതെ തന്റെ പാടവപ്രകടനം ചെയ്യണമെന്നുള്ള വിചാരം അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ കൃതികളായ 'രഘു

വംശാദികളിലെ ഏതുഭാഗം നോക്കിയാലും സ്പഷ്ടമായി അറിയാവുന്നതാണ്. അതുപോലെതന്നെ 'നൈഷധം', 'മാഘം', 'കിരാതാർജ്ജുനീയം' മുതലായ കാവ്യങ്ങളിലെ ഏതു ഭാഗം നോക്കിയാലും അവയുടെ കർത്താക്കന്മാർക്ക് ഒരു വാസ്തവകഥയെ വിവരിക്കണമെന്നുള്ള ഉദ്ദേശ്യത്തെക്കാൾ തങ്ങളുടെ കവിതാചാതുര്യത്തെ പ്രകാശിപ്പിക്കണമെന്നുള്ള വിചാരം ഒന്നുതന്നെയാണു മുൻപിട്ടു നിന്നിരുന്നതെന്ന് നിർവിവാദമായി പ്രത്യക്ഷീഭവിക്കുന്നതാണ്. അവർ വിവക്ഷിതമായ വിഷയത്തെ തങ്ങൾക്ക് ശബ്ദത്തിലും അർത്ഥത്തിലും കല്പിക്കാൻ കഴിയുന്ന വൈചിത്ര്യത്തെ പ്രദർശിപ്പിക്കുന്നതിന് ഒരു ഉപായമായിട്ടു മാത്രമേ കരുതിയിരുന്നുള്ളു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഇതരകവികൃതികളെക്കാൾ സർവഥാ ഉൽകൃഷ്ടകളെന്ന് അഭ്യുപഗതകളായ കാളിദാസകൃതികളിൽ വച്ച് അകൃത്രിമമായ രാമണീയകംകൊണ്ടും സ്വാഭാവികരസപുഷ്ടികൊണ്ടും കഥാമാധുര്യംകൊണ്ടും സന്ദർഭസാരള്യംകൊണ്ടും ശ്രേഷ്ഠതമമായ ശാകുന്തളം' ലോകത്തിൽ മുഴുവനും അറിയപ്പെട്ടിട്ടുള്ളതും നാനാദേശീയന്മാരായ സകല പണ്ഡിതന്മാരാലും സവിസ്മയം അഭിനന്ദിക്കപ്പെട്ടിട്ടുള്ളതും ആകുന്നു. ജർമ്മനിയിലെ മഹാകവിയായ ഗീഥിയുടെ പ്രസിദ്ധമായ ഒരു പദ്യത്തിലെ താല്പര്യത്തെ ഇവിടെ എഴുതുന്നു: "സംവത്സരാരംഭത്തിലെ പുഷ്പങ്ങളും സംവത്സരാവസാനത്തിലെ ഫലങ്ങളും, ആത്മാവിനു മോഹത്തെയും ആനന്ദപാരവശ്യത്തെയും നിർവൃതിയെയും സംതൃപ്തിയെയും ജനിപ്പിക്കുന്നതായ സകലവും എന്നുവേണ്ട, ഭൂലോകവും സ്വർല്ലോകവും കൂടിയും ഒരു നാമത്തിൽ യോജിപ്പിക്കപ്പെടണമെങ്കിൽ 'ശാകുന്തളം' എന്നു പറഞ്ഞാൽ മതി; അതിൽ എല്ലാം അന്തർഭവിച്ചിരിക്കുന്നു."

'കവിതാ കാളിദാസസ്യ തത്ര ശാകുന്തളം മതം
ശാകുന്തളേ ചതുർത്ഥോങ്കസ്തത്ര ശ്ലോകചതുഷ്ടയം'

എന്ന് ഒരു പ്രസിദ്ധശ്ലോകം ഉണ്ട്. കാളിദാസന്റെ അസാധാരണ കവിതാപാടവത്തെക്കുറിച്ച് ഏതദ്ദേശത്തിലെ പ്രാചീനകവികളിൽ എത്രപേർ ശ്ലാഘിച്ചിട്ടുണ്ടെന്നുള്ളതിന് അവധിയില്ല.

‘പുരാ കവീനാം ഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസം
അദ്യാപി തത്തുല്യകവേരഭാവാ-
ദനാമികാ സാൎത്ഥകനാമധേയം.’

എന്നു് ഒരു ശ്ലോകം കേട്ടിട്ടുണ്ടു്.

മഹാകവിയായ ബാണൻ—

‘നിൎഗ്ഗതാസു ന വാ കസ്യ കാളിദാസസ്യ സൂക്തിഷു
പ്രീതിൎമ്മധുരസാൎദ്രാസു മഞ്ജരീഷ്വിവ ജായതേ.’[2]

പ്രസിദ്ധനായ ഗോവൎദ്ധനാചാൎയ്യൻ—

‘സാകൂതമധുരകോമളവിലാസിനീകണ്ഠകൂജിതപ്രായേ
ശിക്ഷാസമയേപി മുദേ രതലീലാ കാളിദാസോക്തി’.

പ്രസന്നരാഘവത്തിൽ ജയദേവൻ—

‘യസ്യാശ്ചോരശ്ചികുരനികരഃ കൎണ്ണപൂരോ മയൂരോ
ഭാസോ ഹാസഃ കവികുലഗുരുഃ കാളിദാസോ വിലാസഃ
ഹൎഷോ ഹൎഷോ ഹൃദയവസതിഃ പഞ്ചബാണശ്ച ബാണഃ
കേഷാം നൈഷാ കഥയ കവിതാകാമിനീ കൌതുകായ’[3].

അലക്സാണ്ഡർ വോൺ ഹംബോൾട്ട് എന്ന യൂറോപ്യപണ്ഡിതൻ കാളിദാസനെക്കുറിച്ചിപ്രകാരം എഴുതിയിരിക്കുന്നു. “പ്രസിദ്ധശാകുന്തളകൎത്താവായ കാളിദാസൻ ശൃംഗാരരസത്തെ പ്രതിപാദിക്കുന്നതിൽ അദ്വിതീയനായ ഒരു മഹാകവിയാകുന്നു. അദ്ദേഹം വർജില്, ഹോറേസ് ഇവരുടെ സമാനകാലീനനും ആയിരുന്നു. മാനസികവികാരങ്ങളെ പ്രദർശിപ്പിക്കുന്നതിലുള്ള മാർദ്ദവവിശേഷവും കല്പനാശക്തിയുടെ പുഷ്ടിയും കൊണ്ടു് അദ്ദേഹത്തിനു് സകല ജാതികളിലുമുള്ള കവികളുടെ ഇടയിൽ ഉന്നതമായ ഒരു സ്ഥാനം കല്പിക്കപ്പെട്ടിട്ടുണ്ടു്.”

എന്നാൽ ഇത്ര പ്രഖ്യാതനായ ഒരു മഹാകവിയുടെ ചരിത്രത്തെക്കുറിച്ചു് നമുക്കു് പ്രാമാണികമായ ഒരറിവും ഇല്ലാത്തതു് എത്ര ശോചനീയമായ ഒരു സംഗതി ആകുന്നു! അദ്ദേഹത്തിന്റെ സമാനകാലീനന്മാരായ വിദ്വാന്മാരിൽ ഒരാൾക്കു് ബാസ്വെലിനു ജാൺസന്റെ ചരിത്രം എഴുതണമെന്നു തോന്നിയതുപോലെ, കാളിദാസന്റെ ഒരു ചരിത്രവും എഴുതണമെന്നു തോന്നുകയും ബാസ്വെലു് ജാൺസനെ നമുക്കു എങ്ങിനെ പ്രത്യക്ഷീകരിച്ചുതന്നിരിക്കുന്നോ അതുപോലെ കാളിദാസനെക്കുറിച്ചുള്ള സകല വിവരങ്ങളേയും സവിസ്തരമായി ആയാൾ എഴുതി നമ്മെ അറി

യിക്കയും ചെയ്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു. കാളിദാസമഹാകവി ഏതു ദിക്കിൽ ജനിച്ചു എന്നും, അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ ഏതുസ്ഥിതിയിൽ ഇരുന്നു എന്നും, അദ്ദേഹത്തിന്റെ വിദ്യാഭ്യാസം എങ്ങിനെയെല്ലാമായിരുന്നു എന്നും, അദ്ദേഹം കാലക്ഷേപം ചെയ്തുവന്നത് ഏതുവിധത്തിലായിരുന്നു എന്നും, അദ്ദേഹത്തിന് ആരോടെല്ലാം സഹവാസമുണ്ടായിരുന്നു എന്നും മററും വാസ്തവമായി വിവരണംചെയ്യുന്ന ഒരു ഗ്രന്ഥമുണ്ടായിരുന്നെങ്കിൽ അതിനെ സകല വിദ്വാന്മാരും എത്ര ഉത്സാഹത്തോടുകൂടി വായിക്കുമായിരുന്നു! എന്നാൽ ഇപ്രകാരം ഇംഗ്ലീഷുസമ്പ്രദായത്തിൽ എഴുതപ്പെട്ട ചരിത്രം ഇല്ലെങ്കിലും കാളിദാസനെക്കുറിച്ചു ഈഷൽഭേദങ്ങളോടുകൂടിയ അനേകവിധങ്ങളായ ഐതിഹ്യങ്ങൾ ഉണ്ട്. അവയുടെ പ്രാമാണ്യത്തെക്കുറിച്ച് സന്ദേഹിക്കേണ്ടിയിരിക്കുന്നു. എങ്കിലും അവയിൽനിന്ന് ചില സംഗതികളെ ഇവിടെ സംക്ഷേപമായി പ്രസ്താവിക്കാം.

ഒരു വിദുഷിയായ കന്യ തന്നെ വിവാഹം ചെയ്യുന്നതിനായി പിതാവിനാൽ ക്ഷണിച്ചു വരുത്തപ്പെട്ട സകല വിദ്വാന്മാരെയും വാദത്തിൽ തോല്പിച്ചതിനാൽ ലജ്ജിതന്മാരായി പിന്നീട് ആരും വരാതായതിന്റെ ശേഷം പിതാവു ഇനി വാദപരിക്ഷകൂടാതെതന്നെ യോഗ്യന്മാർക്കാർക്കെങ്കിലും പുത്രിയെ കൊടുക്കേണമെന്നു നിശ്ചയിച്ച് പിന്നെയും ആളയച്ചു. എന്നാൽ യോഗ്യന്മാർ ഒരുത്തരും പൂർവ്വപരിഭവം നിമിത്തം ചെല്ലാതിരുന്നതിനാൽ ദൂതന്മാർ വിഷമിച്ച് ഇനി ഒരു മൂഢനെത്തന്നെ കൊണ്ടുപോകണമെന്നുവെച്ച് നോക്കിനടക്കുമ്പോൾ ഒരു സുഭഗാകൃതിയായ ഉഷ്ട്രപാലൻ (അജപാലൻ എന്നും കേൾവിയുണ്ട്.) തന്റെ ഒട്ടകത്തിനു തീററിക്കായി വൃക്ഷത്തിൽ കയറി താൻ നിന്നിരുന്ന ശാഖയുടെ മൂലത്തെത്തന്നെ വെട്ടുന്നതു കണ്ട് അവനെ മൂഢനെന്നു നിശ്ചയിച്ച് നല്ല വസ്ത്രവും ധരിപ്പിച്ച് ഒന്നും സംസാരിക്കരുതെന്നും പറഞ്ഞുറപ്പിച്ച് കൂട്ടിച്ചുകൊണ്ടുപോയി. വിവാഹമണ്ഡപത്തിന്റെ മുൻപിൽ കെട്ടിയിരുന്ന തിരശ്ശീലയിൽ രാവണന്റെ ചിത്രത്തെ കണ്ട് ആ മൂഢൻ 'അഭ്ഭഭ് ഭണോ രാഭണോ' എന്നു പറഞ്ഞപ്പോൾ അപശ

ബ്ദമെന്നു് ആ സ്ത്രീ ആക്ഷേപിക്കയും അവളോടു മത്സരികളായ ചില വിദ്വാന്മാർ,

'കുംഭകർണ്ണേ ഭകാരോസ്തി ഭകാരോസ്തി വിഭീഷണേ
രാക്ഷസാനാം കുലശ്രേഷ്ഠേ രാഭണോ നൈവരാവണഃ.'

എന്നു സമാധാനം പറഞ്ഞു് അതിനു സാധുത്വം സാധിക്കയും ചെയ്തു.

വിവാഹാനന്തരം ശയനഗൃഹത്തിൽ ചെന്നു് 'മന്മഥ കഥാഗന്ധം ഗ്രഹിച്ചിട്ടില്ലാത്ത' ആ വിരസൻ മൃഷ്ടാശനജന്യമായ സൌഹിത്യംകൊണ്ടു് ഉടനെ ഗാഢനിദ്രയെ പ്രാപിച്ചു് സ്വപ്നത്തിൽ 'ഉഷ്ട്രാ ഉഷ്ട്രാ! ഉട്രാ ഉട്രാ!' എന്നിങ്ങിനെ ബഹുശഃ വിളിച്ചുപറയുന്നതു കേട്ടിട്ടു് സമീപത്തിരുന്ന വിദുഷിയായ വധു അന്ധാളിച്ചപ്പോൾ ചില വിദ്വാന്മാർ അവന്റെ പരമാൎത്ഥത്തെ അവളോടു പറഞ്ഞു. ഈ പ്രകൃതത്തിൽ ചേൎന്നു്

'ഉഷ്ട്രേലുമ്പതിഷംവാരംവാ
തസ്മൈദത്താവിപുലനിതംബാ.'

എന്ന ശ്ലോകം കേട്ടിട്ടുണ്ടു്. (ഭാൎയ്യ താംബൂലദാനം ചെയ്തപ്പോൾ സ്വാദോന്മുഖനായ ആ അജപാലൻ തന്റെ മുഖത്തിൽ ആട്ടുകൾ വിഷ്ഠാവിസർജ്ജനം ചെയ്യുന്നു എന്നുള്ള വിചാരത്തോടുകൂടി 'ഥൂ ഥൂ' എന്നു നിഷ്ഠീവനം ചെയ്തു എന്നും ഒരു പ്രവാദം ഉണ്ടു.") ഏതായാലും അനക്ഷരകുക്ഷിയായ ഭൎത്താവിനെ ആ സ്ത്രീ തിരസ്കരിച്ചതിന്റെ ശേഷം അയാൾ നിൎവ്വിണ്ണനായി ഭദ്രകാളിയെ സേവിക്കുന്നതിനു് സമീപത്തു് ഒരു വനാന്തൎഗ്ഗതമായ ക്ഷേത്രത്തിൽ അൎദ്ധരാത്രിയിൽ ചെന്നുചേൎന്നപ്പോൾ ദേവി പുറമേ സഞ്ചരിക്കാൻ പോയിരിക്കയായിരുന്നു. അവൻ ക്ഷേത്രത്തിനകത്തു കടന്നു വാതിൽ സാക്ഷയിട്ടു കുറെ കഴിഞ്ഞപ്പോൾ ദേവി തിരിച്ചുവന്നു വാതിലടച്ചിരിക്കുന്നതു കണ്ടു്, 'ആരാണകത്തു്?' എന്നും അവൻ ധൃഷ്ടതയോടുകൂടി അകത്തിരുന്നുകൊണ്ടു് 'ആരാണു പുറത്തു്?' എന്നും ചോദിച്ചതിന്റെ ശേഷം ദേവി എങ്ങിനെയെങ്കിലും മനുഷ്യസഞ്ചാരം തുടങ്ങുന്നതിനുമുമ്പിൽ അകത്തു കടക്കണമല്ലൊ എന്നുള്ള ഉൽക്കണ്ഠനിമിത്തം താൻ കാളിയാണു് എന്നുള്ള പരമാൎത്ഥത്തെ പറഞ്ഞു. അപ്പോൾ അവൻ വാതിൽ തുറക്കാതെ അകത്തുതന്നെ ഇരുന്നുകൊണ്ടു് എന്നാൽ 'ഞാൻ ദാസനാണു്' എന്നു പറ

ഞ്ഞതുകേട്ട് ദേവി സന്തോഷിച്ച് 'കാളിദാസാ! നീ എന്തിനാണു് എന്റെ ക്ഷേത്രത്തിൽ കടന്നിരിക്കുന്നതു്? നിനക്കു എന്താണു് അപേക്ഷയുള്ളതു്?' എന്നു ചോദിക്കയും, കാളിദാസൻ 'എനിക്കു വിദ്യയുണ്ടാക്കി തന്നല്ലാതെ ഞാൻ വാതിൽ തുറക്കുന്നതല്ല' എന്നു ശാഠ്യം പിടിച്ചതിനാൽ വാതലിന്റെ ഇടയിൽ കൂടി നാക്കു പുറത്തേയ്ക്കു നീട്ടുന്നതിനു് ദേവി നിയോഗിച്ചതിൻവണ്ണം അദ്ദേഹം ചെയ്കയും തന്റെ ശൂലികാഗ്രം കൊണ്ടു ദേവി അതിൽ വിദ്യാപ്രദമായ ചിന്താമണി മന്ത്രത്തെ എഴുതുകയും ചെയ്തു. ഉടനെ കാളിദാസൻ മഹാ കവിയായിത്തീൎന്നു. വാതിൽ തുറന്നു ദേവിയെ നമസ്കരിച്ചു സ്തുതിച്ചു.

'സൌന്ദൎയ്യവിഭ്രമഭുവോ ഭുവനാധിപത്യ-
സംപത്തി കല്പതരവസ്ത്രിപുരേ ജയന്തി
ഏതേ കവിതാകുമുദപ്രകരാവബോധ-
പൂൎണ്ണേന്ദവസ്തവ ജഗജ്ജനനി! പ്രണാമാഃ'

ഇത്യാദിയായി എതാനും ശ്ലോകങ്ങൾ അടങ്ങീട്ടുള്ള സ്തവം അപ്പോൾ കാളിദാസനാൽ നിൎമ്മിക്കപ്പെട്ടതാകുന്നു കേട്ടിട്ടുണ്ടു്.

ഇപ്രകാരം അനുഗ്രഹകവിയായിത്തീൎന്ന് അദ്ദേഹം തിരിയെവന്നു ഭാൎയ്യയെ കണ്ടപ്പോൾ 'അസ്തി കശ്ചിദ്വാഗ്വിശേഷഃ' എന്നു് അവൾ ചോദിച്ചു എന്നും, അനന്തരം അദ്ദേഹം ആ ചോദ്യത്തിലെ പദത്രയത്തെ ആദിയിൽചേൎത്തു് 'അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ' ഇത്യാദിയായി 'കുമാരസംഭവ'ത്തേയും, 'കശ്ചിൽ കാന്താ വിരഹഗുരുണാ സ്വാധികാരപ്രമത്തഃ' ഇത്യാദിയായി 'മേഘസന്ദേശ'ത്തേയും, 'വാഗൎത്ഥാവിവ സംപൃക്തൌ' ഇത്യാദിയായി 'രഘുവംശ'ത്തേയും നിൎമ്മിച്ചു എന്നും പ്രസിദ്ധിയുണ്ടു്.

'ഭോജചരിത്രം' എന്ന കൃതിയിൽ കാളിദാസനെക്കുറിച്ച് അനേകകഥകൾ ഉള്ളവയ്ക്കു് എത്രമാത്രം പ്രാമാണ്യം കല്പിക്കപ്പെടാമെന്നു നിശ്ചയിക്കാൻ പാടില്ലാത്തതിനാലും ഈ ഉപന്യാസം അധികവിസ്താരമായിത്തീൎന്നേക്കാമെന്നുള്ള ശങ്കയാലും അവയെ ഇവിടെ വിവരിക്കുന്നില്ല.

കാളിദാസന്റെ കാലം ഖണ്ഡിതമായി ഇതുവരെയും നിൎണ്ണയിക്കപ്പെട്ടിട്ടില്ല. വിക്രമാദിത്യന്റെ സദസ്യന്മാരായിട്ടുണ്ടായിരുന്ന കവികളുടെ കൂട്ടത്തിൽ കാളിദാസന്റെ പേരും കൂടിച്ചേൎത്തു്,

‘ധന്വന്തരിക്ഷപണകാമരസിംഹശങ്കു
വേതാള ഭട്ടഘടകർപ്പരകാളിദാസാഃ
ഖ്യാതോവരാഹമിഹിരോനൃപതേസ്സഭായാം
രത്നാനിവൈവരരുചിർന്നവ വിക്രമസ്യ.’

എന്നു് ഒരുശ്ലോകം ഉള്ളതിനെ പ്രമാണീകരിച്ചു് കാളിദാസനെ വിക്രമാദിത്യനോടു് സമാനകാലീനനാക്കി ചിലർ വ്യവഹരിക്കുന്നുണ്ടു്. എന്നാൽ ഈ ശ്ലോകത്തിന്റെ പ്രാമാണികതയെക്കുറിച്ചുതന്നെ മററു ചിലക്കു വിപ്രതിപത്തിയുള്ളതായി കാണുന്നു. മേൽപറഞ്ഞ ശ്ലോകം ‘വിക്രമചരിത’ത്തിൽ ഉള്ളതെന്നാണു് പറയപ്പെടുന്നതു്. എന്നാൽ റാത്തു് എന്ന യൂറോപ്യപണ്ഡിതൻ ‘വിക്രമചരിത’ത്തെക്കുറിച്ചു വിവരിച്ചു് ൧൮൪൫ ഒക്ടോബർമാസത്തെ ‘ഏഷ്യാററിക്കു് ജർനലി’ൽ എഴുതീട്ടുള്ളതിൽ ഇതിനെക്കുറിച്ചു യാതൊന്നും പറഞ്ഞിട്ടില്ല. ഇതുകൂടാതെയും ‘സിംഹാസനദ്വാത്രിംശിക’ പ്രസിദ്ധപ്പെടുത്തീട്ടുള്ളതിൽ ഒന്നിലും ഈ ശ്ലോകം കണ്ടിട്ടില്ല. ഇതു ‘ജ്യോതിർവ്വിദാഭരണം’ എന്നും ‘നവരത്നം’ എന്നും രണ്ടു ഗ്രന്ഥങ്ങളിൽ ഉള്ളതെന്നാണു് പറഞ്ഞിരിക്കുന്നതു്. ഇതിനെ പ്രമാണീകരിക്കുന്നു എങ്കിൽ കാളിദാസൻ ക്രിസ്തുവർഷത്തിനു് ൫൬ സംവത്സരം മുൻപിൻ ജീവിച്ചിരുന്നിരിക്കണം.

എന്നാൽ ഇതിൽപറയുന്ന വിക്രമൻ വിക്രമാബ്ദത്തെ പ്രവർത്തിപ്പിച്ച പ്രസിദ്ധനായ വിക്രമാദിത്യൻ തന്നെയോ എന്നു നിശ്ചയിക്കാൻ പാടില്ല. പ്രസിദ്ധവിക്രമാദിത്യന്റെ വംശ്യന്മാരായ അനേകം രാജാക്കന്മാർ ഈ സംജ്ഞകൊണ്ടു വ്യവഹരിക്കപ്പെട്ടവരായിരുന്നതായി കാണുന്നുണ്ടു്. മേൽപറഞ്ഞ ശ്ലോകത്തിൽ പ്രഖ്യാപിതനായിരിക്കുന്ന വിക്രമൻ മാളവദേശാധിപതിയായി ധാര എന്നും ഉജ്ജയിനി എന്നും ഉള്ള നഗരങ്ങളിൽ വസിച്ചിരുന്ന ഭോജൻ തന്നെയാകുന്നെന്നു ഫെബർലിൻ മുതലായ ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ ഭോജൻ ക്രിസ്തുവർഷം ൧൦൪൦—൧൦൯൦ ഇടയ്ക്കു ജീവിച്ചിരുന്നതായി അനേകലക്ഷ്യങ്ങളും ഉണ്ടു്. എന്നാൽ കാളിദാസൻ ഭോജനോടു സമാനകാലീനനായിരുന്നു എന്നുള്ള ഐതിഹ്യം നമ്മുടെ ഇടയിൽ എത്രമാത്രം പ്രബലമായിരിക്കുന്നോ അതുപോലെതന്നെ യൂറോപ്യന്മാരുടെ ഇടയിൽ കാളിദാസൻ വിക്രമാ

ദിത്യന്റെ കാലത്തു ജീവിച്ചിരുന്നു എന്നുള്ള ബോധം സാധാരണമായിരിക്കുന്നു. കാളിദാസൻ, ഭവഭൂതി, ദണ്ഡി, ചോരൻ, മയൂരൻ, ബാണൻ, മാഘൻ, ഭാരവി, എന്നുവേണ്ടാ, പ്രസിദ്ധകവികളായി അറിയപ്പെട്ടിട്ടുള്ളവരെ ഒക്കെയും ഭോജന്റെ സമാനകാലീനന്മാരായി ഗണിച്ച് അനേകകഥകൾ 'ഭോജചരിത്രത്തിൽ' കാണുന്നുണ്ട്. എന്നാൽ സർ മാണിയർ വില്യംസ് മുതലായ വിദ്വാന്മാർ കാളിദാസൻ, ഭവഭൂതിയേക്കാൾ ൧൧൦൦-ൽ പില്പാനം വത്സരംമുമ്പിൽ ജീവിച്ചിരുന്നതായിട്ടാണ് പറയുന്നത്. അവരുടെ മതത്തിൽ 'ധന്വന്തരിക്ഷപണകേ'ത്യാദി ശ്ലോകത്തിന്റെ പ്രാമാണ്യത്തെക്കുറിച്ചു വിപ്രതിപത്തിയുള്ളതായി തോന്നുന്നില്ല. എന്നാൽ വിക്രമൻ എന്നും ഭോജൻ എന്നും ഉള്ള നാമധേയങ്ങൾ മററു രാജാക്കന്മാൎക്കും ഉണ്ടായിരുന്നതായി പറയപ്പെടുന്നതുപോലെ കാളിദാസൻ എന്നുള്ള പേർ മററു കവികൾക്കും ഉണ്ടായിരുന്നു എന്നു വരരുതോ? ധന്വന്തരിക്ഷപണകാദികളോടുകൂടി വിക്രമാദിത്യസദസ്യ നവരത്നങ്ങളിൽ ഒന്നായി പറയപ്പെട്ടിരിക്കുന്ന കാളിദാസൻ വേറെതന്നെ ആയിരിക്കാം.

'നളോദയം' എന്ന യമകകാവ്യം കാളിദാസകൃതിയെന്നാണു അതിനാൽ കാണുന്നതു്. എന്നാൽ 'രഘുവംശാ'ദി കാവ്യങ്ങളുടേയും 'ശാകുന്തളാ'ദി നാടകങ്ങളുടേയും കൎത്താവായ കാളിദാസൻ 'നളോദയ'ത്തെപ്പോലെ കേവലം ശബ്ദാലങ്കാരപ്രധാനമായ ഒരു കാവ്യത്തെ നിൎമ്മിക്കുന്നതിൽ പ്രയത്നം ചെയ്തിരിക്കുമെന്നു വിശ്വസിക്കുന്നതു് വളരെ പ്രയാസപ്പെട്ടു വേണ്ടിയിരിക്കുന്നു. 'ഭാഗവതസിദ്ധാന്തചന്ദ്രിക' എന്ന ഒരു നിബന്ധത്തിൽ 'രഘുവംശ'കൎത്താവും 'നളോദയ' കൎത്താവും ഒരാൾ തന്നെ എന്നായിട്ടു പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ ആയതു സഹൃദയന്മാൎക്കു് ഒട്ടുംതന്നെ ഹൃദയംഗമമായിരിക്കുന്നില്ല. അതുകൊണ്ടു് 'നളോദയ' കൎത്താവു വിക്രമാദിത്യസദസ്യനായി പറയപ്പെട്ടിട്ടുള്ള കാളിദാസനോ വേറെ തന്നെ തന്നാമകനായ ഒരു കവിയോ ആയിരിക്കാമെന്നാണ് എനിക്കുതോന്നുന്നതു്.

കാളിദാസനാൽ 'കുമാരസംഭവം', 'മേഘസന്ദേശം', 'രഘുവംശം' ഈ കാവ്യത്രയം നിൎമ്മിക്കപ്പെട്ടതിന്റെ ശേഷം 'സ്മൃതിചന്ദ്രിക' എന്ന വേദോക്തകൎമ്മപ്രതിപാദകമായ ഒരു ഗ്രന്ഥവും 'ജ്യോതിൎവ്വിദാഭരണം' എന്നു മേൽ പ്രസ്താവിക്കപ്പെട്ട ഒരു ജ്യോതിഷഗ്രന്ഥവും ഉണ്ടാക്കപ്പെട്ടു എന്നും തദനന്തരമാണു് 'മാളവികാഗ്നിമിത്രീയം', 'വിക്രമോൎവ്വശീയം', 'ശാകുന്തളം' ഈ നാടകത്രയം ഉണ്ടാക്കപ്പെട്ടതെന്നും 'ജ്യോതിൎവ്വിദാഭരണ'ത്തിൽ തന്നെ ശേഷാദ്ധ്യായത്തിൽ താഴെ കാണിച്ചിട്ടുള്ള ഭാഗങ്ങളെക്കൊണ്ടു് ഊഹിക്കാവുന്നതായിരിക്കുന്നു.

'മത്തോഽധുനാകൃതിരിയംസതിമാളവേന്ദ്രേ
ശ്രീവിക്രമാൎക്കനൃപരാജവരേ സമാസീൽ',
'ശങ്ക്വാദിപണ്ഡിതവരാഃകവയസ്ത്വനേകേ
ജ്യോതിൎവ്വിദസ്സമഭവംശ്ച വരാഹപൂൎവ്വാഃ'
'ശ്രീവിക്രമസ്യ, ബുധസംസദിപൂജ്യബുദ്ധേഃ
തേഷാമഹോനവസഖഃകില കാളിദാസഃ'
'കാവ്യത്രയംസുമതികൃദ്രഘുവംശ പൂൎവ്വം
ജാതംയതഃഖലുകിയച്ഛ്രുതി കൎമ്മവാദഃ
ജ്യോതിൎവ്വിദാഭരണകാലവിധാനശാസ്ത്രം
ശ്രീ കാളിദാസകവിതോഹിതതോബഭൂവ.'

ഇവയെ പ്രമാണീകരിച്ചു 'രഘുവംശാദി'കാവ്യത്രയത്തിന്റെയും 'ശാകുന്തളാ'ദി നാടകത്രയത്തിന്റെയും കൎത്താവായ കാളിദാസൻതന്നെയാണു് 'ജ്യോതിൎവ്വിദാഭരണം', 'സ്മൃതിചന്ദ്രിക' ഈ ഗ്രന്ഥങ്ങളെ ഉണ്ടാക്കിയതെന്നു തീൎച്ചപ്പെടുത്താൻ എനിക്കു വളരെ ശങ്കയായിരിക്കുന്നു. കാളിദാസന്റെ സമാനകാലീനന്മാരായ വിദ്വാന്മാരിൽ ഒരാൾ തന്റെ ഗ്രന്ഥത്തിനു മഹാകവിത്വത്താൽ അതിപ്രസിദ്ധിയെ ആ കാലത്തിൽ തന്നെ പ്രാപിച്ചുവരുന്ന ഒരാളുടെ പേരുവെച്ചാൽ അധികപ്രഖ്യാതി ഉണ്ടാകുമെന്നു വെച്ചു് ഇങ്ങനെ ഒരു കൃത്യം ചെയ്തു് എഴുതി ഉണ്ടാക്കിയതായി വരരുതോ? കാളിദാസന്റെ പദ്യങ്ങളുടേയും മേൽ കാണിക്കപ്പെട്ടവയുടേയും തമ്മിലുള്ള എത്രമാത്രം വ്യത്യാസം ഉണ്ടെന്നു സഹൃദയന്മാൎക്കു സ്പഷ്ടമായി അറിയാവുന്നതാണു്. കുമാരസംഭവത്തിന്റെ ഉത്തരഭാഗമായി എഴു സൎഗ്ഗങ്ങൾ കാളിദാസകൃതങ്ങൾ എന്നു ചിലർ വ്യവഹരിക്കുന്നതും പ്രാമാദികമെന്നാണു് എന്റെ അഭിപ്രായം. അതുപോ

ലെ 'മാളവികാഗ്നിമിത്രീയം' കാളിദാസകൃതമല്ലെന്നു ചിലർ അഭിപ്രായപ്പെടുന്നതിനു മതിയായ കാരണം ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

കാളിദാസന്റെ കവിതയോടു സാമ്യം ഉള്ളതായി മറെറാരുത്തന്റെ കവിതയും ഇല്ലെന്നു തീർച്ചയായി പറയാം. 'അഭിനവകാളിദാസൻ' എന്ന പേരിനെ ജഗന്നാഥപണ്ഡിതൻ, 'വിശ്വഗുണാദർശ'കാരൻ മുതലായ ചില കവികൾക്കു കൊടുത്തിട്ടുള്ളതു് എത്രത്തോളം ന്യായമാണെന്നു സഹൃദയന്മാർ തീർച്ചപ്പെടുത്തട്ടെ. കാളിദാസന്റെ കാവ്യത്രയത്തിലും നാടകത്രയത്തിലും സഹൃദയന്മാർക്കു സ്ഫുടോപലഭ്യമായ ഒരു രസവിശേഷം ഉണ്ടു്. എന്നാൽ ഇതു സാധാരണപണ്ഡിതന്മാരുടെ ചർവ്വണത്തിൽ അനുഭവഗോചരീഭവിക്കുന്നതല്ല.

വളരെ നാൾ ഞാൻ കാളിദാസന്റെ കവിതയുടെ അസാധാരണ രസവിശേഷത്തെ അറിയാതെ ആദ്യം പഠിച്ച കാവ്യമായ 'കിരാതാർജ്ജുനീയ'ത്തേയും ആദ്യം പഠിച്ച നാടകമായ 'അനർഘരാഘവ'ത്തേയും സർവോൽകൃഷ്ടമായി വിചാരിച്ചുവന്നു. എന്നുമാത്രമല്ല, മൌഢ്യത്താൽ 'രഘുവംശ'ത്തെ ഒരു നിസ്സാരകാവ്യമെന്നു അനാദരിക്കുകൂടിയും ചെയ്തിരുന്നു. ഇങ്ങനെ കുറെ നാൾ കഴിഞ്ഞതിന്റെ ശേഷം സഹൃദയാഗ്രഗണ്യനായ എന്റെ ജ്യേഷ്ഠൻ പ്രസംഗവശാൽ ഒരിക്കൽ കാളിദാസന്റെ കൃതികളെ വളരെ ശ്ലാഘിക്കയും അവയിൽനിന്നും ചില ശ്ലോകങ്ങളെ ചൊല്ലി അവയുടെ രസപുഷ്ടിയെ പ്രതിപാദിക്കയും ചെയ്തു കേട്ടതുമുതൽക്കാണു് എനിക്കു കാളിദാസകൃതികളിൽ ഒരു അഭിരുചി ജനിച്ചതു്.

'ഗുർവർത്ഥമർത്ഥീ ശ്രുതപാരദൃശ്വാം
രഘോസ്സകാശാദനവാപ്യകാമം
ഗതോ വദാന്യാന്തരമിത്യയംമേ
മാഭൂൽപരീവാദനവാവതാരഃ'

ഈ ശ്ലോകമാണു് എന്റെ മനസ്സിനെ ആദ്യമായി കാളിദാസകൃതികളിലേക്കു് ആവർജ്ജിപ്പിച്ചതു്. അവയെ പിന്നെ തൃഷ്ണയോടുകൂടി ബഹുശഃ പരിശീലിച്ചേടത്തോളം അവയുടെ രസവിശേഷം എനിക്കു സവിശേഷം അനുഭവഗോചരമായിത്തീർന്നിട്ടുണ്ടു്.

കാളിദാസകൃതിയിൽ വെച്ചു് സർവ്വസമ്മതമായ ഉൽക്കർഷത്തോടുകൂടിയ 'ശാകുന്തള'ത്തെ വായിച്ചു് ഓരോ അവസരങ്ങളിൽ മാനസികങ്ങളും ദൈഹികങ്ങളും ആയ ക്ലേശങ്ങളെ വിസ്മരിക്കാൻ എനിക്കു സംഗതിയായതിനു വേണ്ടി, യശോമാത്രശരീരശേഷനെങ്കിലും സ്വസാഹിത്യങ്ങളിൽ പ്രതിഫലിച്ചു്, എന്നും അനശ്വരമായിരിക്കുന്ന ആത്മാവോടുകൂടിയ ആ മഹാനുഭാവനു് ഏതുവിധത്തിലാണു് ഒരു പ്രത്യുപകാരം ചെയ്‌വാൻ കഴിയുന്നതെന്നു പലപ്പോഴും ആലോചിച്ചതിൽ ഈ നാടകരത്നത്തിന്റെ രാമണീയകത്തെ സംസ്കൃതപരിചയമില്ലാത്ത കേരളീയരെ ഗ്രഹിപ്പിക്കുന്നതിനു് ഇതിനെ ഭാഷാന്തരീകരിക്കുന്നതിനേക്കാൾ അധികമായി ഒന്നും ചെയ്യാനില്ലെന്നു തോന്നിയതിനാലാണു് ഞാൻ ഇതിനായി ഉദ്യമിച്ചതു്. ആരംഭിച്ചപ്പോൾ പൂർണ്ണമായി ഫലിപ്പിക്കാമെന്നുള്ള നിശ്ചയം എത്രയും ശിഥിലമായിട്ടേ എനിക്കുണ്ടായിരുന്നുള്ളു. ആദ്യമായി 'വിദ്യാവിലാസിനി'യിൽ ചേർക്കുന്നതിനു് അപ്പപ്പോൾ തർജ്ജമചെയ്തു് അയച്ചിരുന്നതിനെ സഹൃദയന്മാർ അഭിനന്ദിച്ചു തുടങ്ങിയതിനാൽ പ്രോത്സാഹിതനായിത്തന്നെ അതിനെ ഞാൻ പൂരിപ്പിച്ചു. അതിൽ നിന്നും അല്പം ചില പരിഷ്കാരങ്ങളോടുകൂടി സമ്പുടമായി കേരളവിലാസം അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചതിനെ നാടുനീങ്ങിയ വിശാഖം തിരുനാൾ മഹാരാജാവിനു സമർപ്പിച്ചപ്പോൾ തിരുമനസ്സുകൊണ്ടു് ഇപ്രകാരം ഒരു തിരുവെഴുത്തയച്ചിരുന്നു. 'ഇതു മലയാളത്തിൽ ഒരു ഉൽകൃഷ്ടകൃതിയായി എന്നെന്നേയ്ക്കും നിലനിൽക്കുമെന്നു് എനിക്കു നിശ്ചയമുണ്ടു്.'

എന്റെ കൃതികളിൽ ഒന്നുംതന്നെ നിർദ്ദോഷമാണെന്നു് എനിക്കു് അശേഷം വിശ്വാസം ഇല്ലെങ്കിലും സഹൃദയന്മാർ പലരും അഭിനന്ദിക്കുമ്പോൾ അവയിൽ വല്ലതും ചില ഗുണംകൂടി ഉണ്ടായിരിക്കാമെന്നു വിചാരിക്കാറുണ്ടു്. എന്നാൽ എന്റെ ഈ 'ഭാഷാശാകുന്തള'ത്തിനു അനിതരസാധാരണമായ ഒരു വിശേഷം ഉള്ളതിനെ ആരും സമ്മതിക്കാതിരിക്കയില്ല. അതു് കാളിദാസഗ്രഥിതവസ്തു എന്നുള്ളതു മാത്രമല്ലാതെ മറ്റൊന്നുമല്ല. പിന്നെ വേണമെങ്കിൽ ആദ്യമായി ഒരു സംസ്കൃതനാടകം മലയാളത്തിൽ ആക്കപ്പെട്ടിട്ടുള്ളതു് ഇതാണു് എന്നുംകൂടി ഒരു വിശേഷം ഇതിനു പറയാം. ഇത്രയും മാത്രമല്ലാതെ

കവിതാഗുണംകൊണ്ട് ഇതിന്നു ഒരു വിശേഷം ഉള്ളതായി ഞാൻ വിചാരിക്കുന്നില്ല.

എനിക്കു ബാല്യംമുതൽ തന്നെ സംസ്കൃതത്തിൽ കവനം ചെയ്തു പരിചയിച്ച് ആ ഭാഷ അധികം സ്വാധീനപ്പെട്ടിരുന്നതുകൊണ്ട് ഈ തർജ്ജമയിൽ സംസ്കൃതപദപ്രയോഗങ്ങൾ അല്പം ബഹുലീഭവിച്ചിട്ടുണ്ടെന്നുള്ളതിനെ ഞാൻ സമ്മതിക്കുന്നു. ഇതു് ഒരു ന്യൂനതയെന്നു വിചാരിക്കുന്നപക്ഷം പ്രാചീനന്മാരും അർവാചീനന്മാരും ആയ ഭാഷാസുകവികളിൽ പലരുടെ കൃതികളിലും ഇതിന്റെ താദവസ്ഥ്യം ഉണ്ട്. ഭാഷയുടെ രീതിയിലും ഔത്തരാഹന്മാർക്കു് അഭംഗി എന്നു തോന്നുന്ന പ്രയോഗങ്ങൾ ഇതിൽ ഉണ്ടായിരിക്കാം. എന്നാൽ എന്തെല്ലാം വൈകല്യങ്ങൾ ഉണ്ടെങ്കിലും ഇപ്പോൾ ഈ 'കേരളീയഭാഷാശാകുന്തളം' മലയാളികൾക്കെല്ലാം പ്രേമാസ്പദമായി ഭവിച്ചിട്ടുണ്ടെന്നുള്ളതിന് അനേകം നാടകസംഘക്കാർ ഇതിനെ പഠിച്ചു രംഗത്തിൽ പ്രയോഗിക്കയും അനവധി ജനങ്ങൾ അതുകണ്ടു രസിക്കയും ചെയ്തുവരുന്നതുതന്നെ മതിയായ തെളിവായിരിക്കുന്നു.

൧൦൭൪-മകരം ൨൪-ാംനു മദ്രാസിൽ വെച്ച് ഈ പരിഭാഷയുടെ മൂലമായ 'അഭിജ്ഞാനശാകുന്തള'ത്തെത്തന്നെ ഒരു സംഘക്കാർ അഭിനയിച്ചു ഞാൻ ഇദംപ്രഥമമായി കണ്ടപ്പോൾ എന്റെ തർജ്ജമയെ മലയാളികളിൽ വല്ലവരും രംഗത്തിൽ പ്രയോഗിച്ചാൽ കൊള്ളാമായിരുന്നു എന്നുള്ള ആഗ്രഹം സ്വാഭാവികമായി എന്റെ മനസ്സിൽ അങ്കുരിച്ചു എങ്കിലും അതു ഫലിക്കുമെന്നുള്ള വിചാരം അപ്പോൾ എനിക്ക് അശേഷം ഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ ആ ആഗ്രഹം എന്റെ പ്രതീക്ഷയെ അതിലംഘിച്ചു ബഹുധാ ഫലിച്ചിരിക്കുന്നതിൽ വച്ച് എന്റെ ശ്രമത്തിന്നു സാഫല്യം സിദ്ധിച്ചതിനാലുള്ള പൂർണ്ണകൃതാർത്ഥതയോടും, ആറാംപതിപ്പ് ആവശ്യപ്പെടത്തക്കവണ്ണം കേരളീയജനങ്ങൾ എന്റെ കൃതിയെ ആദരിക്കുന്നതിനാൽ അവരെക്കുറിച്ചുള്ള അവ്യാജകൃതജ്ഞതയോടുംകൂടി ഇതിനെ നിർമ്മത്സരന്മാരായ സഹൃദയന്മാരുടെ മുൻപാകെ സമർപ്പിച്ചുകൊള്ളുന്നു.

*കേരളവർമ്മാ, സി. എസ്. ഐ.*

ശ്രീ

# അവതാരിക.

---

സ്വകൃതമായ രഘുവംശകാവ്യം കാളിദാസമഹാകവി തന്നെ ഭോജസദസ്സിൽ വായിച്ചുകേൾപ്പിച്ചുകൊണ്ടിരുന്നപ്പോൾ 'നിർദ്ധൌതദാനാമലഗണ്ഡഭിത്തിർവന്യഃ സരിത്തോ ഗജ ഉന്മമജ്ജ' എന്ന ശ്ലോകത്തിലെ 'സരിത്തോ' എന്ന ശബ്ദപ്രയോഗം കേട്ടു സദസ്യന്മാരായ പണ്ഡിതപ്രവരന്മാരിൽ പലരും നെററിചുളിച്ചതായും, അർത്ഥഗതിക്കു ഭംഗം വരാതെ ശബ്ദം മാത്രം വേണ്ടപോലെ ഭേദപ്പെടുത്തുവാനുള്ള ഭാരം സദസ്യന്മാരിൽ തന്നെ കാളിദാസർ സമർപ്പിച്ചതായും, താഴെ പറയുംപ്രകാരം മാററങ്ങൾ ചെയ്വാൻ അവർ ചെയ്ത ശ്രമം മാററിത്തത്തിൽ പര്യവസാനിച്ചതായും ഒരു ഐതിഹ്യം കേട്ടിട്ടുണ്ടു്.

'സരിത്തഃ' എന്ന പദത്തിനു പകരം 'തടിന്യാഃ' എന്ന പദമാണ് ഉപയോഗിച്ചു നോക്കിയതു്. ഈ പ്രയോഗം ശ്രവണമാത്രത്തിൽ പൂർവ്വാധികം സുഖപ്പെട്ടുവെങ്കിലും, 'ദാനനിർദ്ധാവന' ത്തിന് ഹേതുഭൂതമായ നദീവേഗത്തിൻെറ സ്ഫുരണം തടിനീ ശബ്ദത്തിൽ നിന്ന് ഉണ്ടാവുന്നില്ലെന്നു കണ്ടിട്ടു്, 'പ്രവാഹനിർദ്ധൌതമദാപ്ലുഗണ്ഡോ വന്യസ്തടിന്യാ ഗജ ഉന്മമജ്ജ' എന്നു് ഉത്തരാർദ്ധം മുഴുവനും ഉടച്ചുവാർത്തു. അപ്പോൾ മദാപഗമനത്തിനു കാരണമായ പ്രവാഹപ്രതിബന്ധത്തിൻെറ ദ്യോതകവും വനഗജഗാംഭീര്യത്തിൻെറ ഉൽബോധകവും ആയ 'ഭിത്തി'ക്കു ഭംഗം വന്നതുകൊണ്ടു ആ കേടുപാടു പോക്കുന്നതിന്നായി പൂർവ്വാർദ്ധത്തിലും കൈവെക്കേണ്ടി വന്നു. അങ്ങനെ പരമ്പരയാ വന്ന ന്യൂനതകൾ പരിഹരിച്ചു പോന്നപ്പോൾ 'വാഗർത്ഥാവിവ' എന്ന ആദിമശ്ലോകം വരെ ഭേദപ്പെടുത്തി കുറെ ശ്ലോകങ്ങൾ കൂട്ടിച്ചേർത്തിട്ടും സാക്ഷാത്തായ രഘുവംശത്തിൻെറ ശുദ്ധി കുറയ്ക്കുവാനല്ലാതെ കൂട്ടുവാൻ സദസ്യന്മാർക്കു സാധിച്ചില്ല. ഈ ഘട്ടം വന്നപ്പോൾ "അതു് നിങ്ങളുടെ രഘുവംശം; ഇതു് എൻെറ രഘുവംശം" എന്നാണത്രെ കാളിദാസൻ മറുപടി പറഞ്ഞതു്.

ഈ ഐതിഹ്യത്തിന്റെ യാഥാൎത്ഥ്യം എങ്ങിനെയിരുന്നാലും, നിൎമ്മലമായ സൂത്രത്തിൽ ചേൎത്തുകോൎത്തിരിക്കുന്ന സ്ഫടികമണികൾക്കു തുല്യമായിട്ടാണ് കാളിദാസകൃതികളിൽ സുലളിതപദങ്ങൾ സൂക്ഷ്മാൎത്ഥങ്ങളോടു കൂട്ടിയിണക്കിട്ടുള്ളതെന്നും, ഔഷധവും വീൎയ്യവും പോലെയാകുന്നു അവയിലുള്ള ശബ്ദാൎത്ഥങ്ങൾ അന്യോന്യം ബദ്ധങ്ങളായിരിക്കുന്നതെന്നും ഉള്ള സാരം പ്രകൃതകഥയിൽ നിന്നു ഗ്രാഹ്യമായ ഒരംശമാകുന്നു.

ഇത്രയും അന്തസ്സാരം കാളിദാസകൃതികളിൽ ഒരു ശ്രാവ്യകാവ്യത്തിനുണ്ടെങ്കിൽ, കവിഹൃദയം പരിപാകപരമകാഷ്ഠയെ പ്രാപിച്ചതിനു ശേഷം ഉണ്ടാക്കിയിരുന്ന സാധാരണദൃശ്യകാവ്യങ്ങളെക്കാൾ കാളിദാസരുടെ ശാകുന്തളം എത്രയോപടി മേലെയായിരിക്കണം പ്രതിഷ്ഠിതമായിരിക്കുന്നതു്.

സൎവ്വസമ്പൽസമൃദ്ധയും കുലീനയും ആയ ഗൈൎവ്വാണി തന്നെ സംശയിച്ചുകൊണ്ടാണ് ഈ നാടകമെടുത്തു പെരുമാറുന്നതെന്നു വരുമ്പോൾ കണ്ടതും കേട്ടതും കടം വാങ്ങി കാലം കഴിക്കുന്ന കൈരളിക്കു അതു തന്നെ സ്പൎശിക്കുവാൻ അൎഹത എത്രത്തോളമുണ്ടാവാം? "സൎവ്വദമന സഉന്തലാവണ്ണം പേക്ഖ" ഇവിടെ 'ശകുന്തലാവണ്യം', 'ശകുന്തളാവൎണ്ണം' എന്നീ രണ്ടൎത്ഥത്തിലും കൂടിയുള്ള 'സഉന്തലാവണ്ണം' എന്ന ശ്ലേഷവക്രോക്ത്യലങ്കാരപ്രയോഗം "പറവയുടെ ചന്തം നോക്കു" എന്നോ മറ്റോ പച്ചമലയാളത്തിൽ പകൎത്തുവാൻ ശ്രമിച്ചാൽ ശാകുന്തളത്തിന്റെ ചന്തം കാണുന്നതല്ല.

ശ്ലിഷ്ടപദങ്ങൾ ഭാഷാന്തരം ചെയ്യുമ്പോൾ ഗീൎവ്വാണഭാഷയെ കേരളഭാഷയ്ക്കു വശഗയാക്കുവാൻ വാഗ്ദേവി വിചാരിച്ചാൽ കൂടി വഴിപോലെ സാധിക്കുന്ന കാൎയ്യം സംശയത്തിലാണ്. വിശേഷിച്ച്, ഒതുക്കംകൊണ്ടുള്ള വലുപ്പം സംസ്കൃതത്തിനുള്ളതുപോലെ മലയാളത്തിനുണ്ടെന്നും ഞാൻ വിശ്വസിക്കുന്നില്ല. ഭാഷാന്തരീകരണവിഷയത്തിൽ അധികാരിഭേദമനുസരിച്ച് ശബ്ദാൎത്ഥങ്ങളുടെ പ്രാധാന്യം തീൎച്ചമാനിക്കാമെന്നല്ലാതെ ശാകുന്തളം പോലെ ഉൽകൃഷ്ടമായൊരു നാടകം ഭാഷ പകരുമ്പോൾ ദോഷം പകരാതിരിക്കേണമെങ്കിൽ സംസ്കൃതാപേ

ക്ഷ കൂടാതെ സാധിക്കുമെന്നു തോന്നുന്നില്ല. രസാസ്വാദകുശലന്മാരായ 'കേരളീയർ പ്രവാള (1) സംസർഗ്ഗം കൊണ്ടു മണിക്കു മാലിന്യം സംഭവിക്കുമെന്നു ശങ്കിക്കുന്നവരുണ്ടെങ്കിൽ സാദ്ധ്യാസാദ്ധ്യ വിചാരത്തിൽ നിന്നു മാത്രമേ അതിനൊരു സമാധാനം കിട്ടുകയുള്ളു. അർത്ഥശൂന്യങ്ങളല്ലാണെങ്കിലും പദങ്ങൾ ശുദ്ധകേരളീയങ്ങളായാൽ ശാകുന്തളത്തിന്റെ രസം മുഴുവനും അനുഭവിപ്പാൻ സാമർത്ഥ്യമുള്ളവരോടു പച്ച ഭാഷയിൽ സമാധാനം പറവാൻ സാധിക്കയില്ലെങ്കിലും മഹാ കവിവചനം പ്രമാണിച്ച് "വയം തത്ത്വാന്വേഷാന്മധുകരഹതാസ്ത്വം ഖലു കൃതീ" എന്നു മാത്രം പറയാവുന്നതാണ്.

കേരളഭാഷാത്വം ഇതിൽപരം ശാകുന്തളത്തിനു യോജിക്കുന്നതല്ലെന്നുള്ള താല്പര്യത്തിൽ 'ഭാഷാശാകുന്തളം' (ഭാഷയുടെ ശാകുന്തളം) എന്നു നാമകരണം ചെയ്തതിനെ 'ഭാഷാമയശാകുന്തളം' എന്നു അന്യഥാധരിക്കുവാനിടവന്നതുകൊണ്ടായിരിക്കാം സൌജന്യ നിധിയായ കേരളകാളിദാസൻ ഭാഷാശാകുന്തളത്തെ സ്വീകരിച്ചു 'മണിപ്രവാള ശാകുന്തളം' എന്ന നാമധേയത്തോടുകൂടി വീണ്ടും അവതരിപ്പിച്ചിട്ടുള്ളത്. ആധുനിക കേരളീയന്മാരുടെ ഇടയിൽ മണിപ്രവാള സ്വരൂപത്തെപ്പറ്റി വിസംവാദമുണ്ടായാലും പുതിയ നാമകരണത്തിൽ നിന്ന്, ഗ്രന്ഥകർത്താവിന്റെ ഉദ്ദേശം തെറ്റിദ്ധരിപ്പാൻ ന്യായമോ അവകാശമോ ഉള്ളതായി കാണുന്നില്ല.

ചമൽകാരത്തോടു കൂടിയ ഭാഷാസംസ്കൃതയോഗമാകുന്നു മണിപ്രവാളം എന്നും, സംസ്കൃതപ്രാതിപദികം വിഭക്തിയോടുകൂടാതെയായാൽ ഭാഷാപ്രതീതിയാണ് അധികം ഉണ്ടാവുന്നതെന്നും, അതുകൊണ്ടു് വിഭക്തിപ്രത്യയത്തോടു കൂടിയ സംസ്കൃതമേ സംസ്കൃതമാവുള്ളു എന്നും 'ലീലാതിലകം' എന്ന പ്രാചീന ഗ്രന്ഥം സപ്രമാണം സിദ്ധാന്തിച്ചിരിക്കുന്നു. ഈ സിദ്ധാന്തത്തെ അനുസരിച്ചു് പ്രാചീനഗ്രന്ഥങ്ങളും സുലഭങ്ങളാണ്.

"ചാലോട്ടുതുല്യരുചി മൌലിയിലുല്ലസിക്കും-
ബാലേന്ദു മന്ദമൃദുലസ്മിതവെൺനിലാവ്

---

(1) പ്രവാളമെന്നാൽ സംസ്കൃതം (ലീലാതിലകം ഒന്നാംശില്പം)

കോലുന്നപൂൎണ്ണകരുണാകുലദൃഷ്ടിവാചാ-
മൂലം തെളിഞ്ഞു മമ ചേതസി തോന്നവേണം".

ഈ ശ്ലോകത്തിലെ പദപ്രയോഗങ്ങൾ പരിശോധിച്ചു നോക്കുന്നതായാൽ പ്രാചീനമണിപ്രവാളതത്ത്വം നല്ലപോലെ വെളിപ്പെടുന്നതാണ്. 'പാലോടുതുല്യരുചി' ഇത്യാദി പദങ്ങൾ വിഭക്തിയില്ലാത്ത മലയാളപദങ്ങളായിട്ടോ വിഭക്ത്യന്തങ്ങളായ സംകീൎണ്ണസംസ്കൃതപദങ്ങളായിട്ടോ ഗണിക്കപ്പെടാവുന്നതുകൊണ്ടു വിശേഷണവിശേഷ്യങ്ങൾക്കു വിഭക്തിസാമ്യം ഐച്ഛികമാണെന്നും, ഭാഷാസംസ്കൃതപദങ്ങളെ ചേൎത്തുകോൎത്തു സമാസിക്കാമെന്നും, മണിക്കും പ്രവാളത്തിനും സമാസത്തിൽ സ്ഥാനനിയമമില്ലെന്നും, ഭാഷയിൽ അലുക് സമാസവും വ്യധികരണബഹുവ്രീഹിയും സ്വീകരിക്കാവുന്നതാണെന്നും ദ്യോതിപ്പിച്ചിരിക്കുന്നു. 'തെളിഞ്ഞു തോന്നവേണം' എന്നതു പച്ചമലയാളം, 'മമ ചേതസി' എന്നതു വിഭക്ത്യന്തസംസ്കൃതം. "ഒരേ ചരടിന്മേൽ കോൎത്തിരിക്കുന്ന മാണിക്യവും പവിഴവും ഒരു മാതിരി നിറത്തോടുകൂടിയതാകകൊണ്ടു വേർതിരിച്ചറിയുന്നതല്ല." പാമരന്മാൎക്കു കൂടി രസിക്കാവുന്ന വിധത്തിൽ തെളിവുള്ള ഭാഷാപദങ്ങളോടു സുകുമാരങ്ങളായ സംസ്കൃതപദങ്ങളെ യോജിപ്പിക്കുന്നതായാൽ സംസ്കൃതം മുഴച്ചുനിൽക്കുന്നതുമല്ല. "മാണിക്യത്തിനും മുത്തിനും ആകട്ടെ പ്രവാളത്തിനും നീലത്തിനും ആകട്ടെ യോഗം കൊണ്ടു ഈ ഭംഗി വരുന്നതല്ല". ഭാഷാസംസ്കൃതപദങ്ങൾക്കു സ്വരച്ചേൎച്ചയോ നിറപ്പറേറാ പോരാതെവരുമ്പോഴാണ് 'നെല്ലും മോരും ചേൎത്തതുപോലെ' എന്നു വ്യവഹരിക്കുന്നതു.

മുൻ വിവരിച്ച ലക്ഷണങ്ങൾ പൂൎത്തിയായിട്ടുള്ള മണിപ്രവാളത്തെ ഉത്തമമതേന പ്രാചീനകേരളീയന്മാർ പരിഗണിച്ചു വന്നിരുന്നു. കാലാന്തരത്തിൽ എല്ലാററിനും പരിവൎത്തനമുണ്ടാവുന്നതുപോലെ മണിപ്രവാളസംജ്ഞയ്ക്കും അൎത്ഥപരിണാമം വന്നുകൂടി; ലക്ഷണങ്ങളും ശിഥിലങ്ങളായി. സംജ്ഞയുടെ സൂക്ഷ്മതത്ത്വം ഗതാനുഗതികത്വം കൊണ്ടു ആലോചനയ്ക്കു വിഷയമല്ലാതായി തീൎന്നപ്പോൾ ലക്ഷണങ്ങൾ മാഞ്ഞു

തുടങ്ങുകയും, ക്രമേണ മണിപ്രവാളത്തിന്നു വ്യവസ്ഥ കുറയുകയും ചെയ്തു.

ഉണ്ണുനീലീസന്ദേശത്തിൽ വിശേഷണവിശേഷ്യങ്ങളായ മലയാള പദങ്ങൾക്കു തന്നെ വിഭക്തിപ്പൊരുത്തം വരുത്തിക്കാണുന്നുണ്ടു്.

"കണ്ഠം വണ്ടിൻനിറമുടയൊന്നേകെങ്കനീരോട്ടു തിങ്കൾ
തുണ്ടം ചാർത്തും പരനെ വരമാതിന്നുമെയ്പാതിയോനെ
മണ്ടും മാനേല്ക്കരനെയരനെക്കമ്പിപാമ്പാക്കിയോനെ
കണ്ടേപോവാൻ തരമവിടെനീ കണ്ടിയൂർ തമ്പിരാനെ".

രാജരത്നാവലീയത്തിൽ പലേടങ്ങളിലും മലയാളപ്രത്യയവും സംസ്കൃതപ്രത്യയവും കൂട്ടിച്ചേർത്തു് വിഭക്തിസാമ്യം സമ്പാദിച്ചിരിക്കുന്നു.

"ഭൂലീലാഭംഗികൊണ്ടേ പുതുമയൊടയമേ
കാതപത്രാം തുലോംനാൾ
നാലാഴിക്കെട്ടു ചൂഴും ധരണിയെ മുഴുവൻ
വാണുകൊണ്ടങ്ങിരുന്നു."

ഈ കൃതികളിൽ പ്രാചീന മണിപ്രവാളത്തെത്തന്നെയാണു് ആപാദചൂഡം അവലംബിച്ചിട്ടുള്ളതു്. പിന്നീടുള്ള കൃതികളിൽ വിഭക്തിപ്പൊരുത്തവും മണിപ്രവാള സമാസവും ക്ഷയിച്ചുകാണുന്നുണ്ടെങ്കിലും, വിഭക്ത്യന്തങ്ങളായ സംസ്കൃത പദങ്ങളുടെ പ്രയോഗം അപ്രമാണീകരിച്ചിട്ടില്ല. നാടോടി മലയാളപദങ്ങളെക്കൊണ്ടു നാട്ടു രസിപ്പിക്കുവാൻ സന്നദ്ധനായി പുറപ്പെട്ട ചെറുശ്ശേരിതന്നെ,

"കമലാകരപാണിലാളിതകഴൽതന്നിണകനിവോ-
ടമരാവലിവിരവോടഥ തൊഴുതീടിനസമയേ
വിവിധാഗമവചസാമപി പൊരുളാകിന ഭഗവാൻ
വിധുശേഖരനുപഗമ്യ ച മധുസൂദനസവിധേ."

എന്നു തുടങ്ങിയുള്ള പ്രയോഗങ്ങൾ അദ്ദേഹത്തിന്റെ കവിതയുടെ ഒഴുക്കത്തിൽ കടത്തി വിട്ടിട്ടുണ്ടു്. ഗംഭീരാശയനായ തുഞ്ചത്തെഴുത്തച്ഛൻ,

"തവ സഖിവനഘമിഹ തഥാവിധനല്ലഹോ
ദാസോസ്മി കോസലേന്ദ്രസ്യ രാമസ്യ ഞാൻ."

എന്നു ഗൈർവ്വാണീദാസനാവാൻ അശേഷം സംശയിച്ചിട്ടില്ല. സരസ്വതിയുടെ കുലഗുരുവായ കുഞ്ചൻനമ്പ്യാർതന്നെ, "പൂർണ്ണ ഗർഭേ.........മൂലകന്ദം മുകുന്ദൻ" എന്നതു് 'മണിപ്രവാള'ത്തിൽ ചേർക്കുവാൻ മടിച്ചിട്ടില്ല. കണ്ണശ്ശപ്പണിക്കരുടെ പാരദേശികത്വവും, ഉണ്ണായിവാരിയരുടെ ഉച്ശൃംഖലത്വവും, കഥകളിക്കാരുടെ പാരവശ്യവും, വെണ്മണി മഹൻ നമ്പൂതിരി "ഗതിവിജിതമഹാവരമ്പഴം ഒന്നോമ്പനാനെ" എന്നു് അബലാരത്നത്തെ ആനയാക്കീട്ടുള്ളതും ഭാരതരാമായണതർജ്ജമകളിൽ ശുദ്ധകേരളപദങ്ങൾക്കു വരുത്തീട്ടുള്ള വിഭക്തിപ്പൊരുത്തവും മണിപ്രവാളസ്വരൂപനിർണ്ണയത്തിൽ സാധകമോ ബാധകമോ ആയിക്കരുതിക്കൂട.

മലയാളകൃതികളായി കേരളീയർ അഭിമാനിച്ചുവരുന്ന ഗ്രന്ഥപരമ്പര ചുഴിഞ്ഞുവഴി പരിശോധിച്ചു നോക്കുന്നതായാൽ ഭാഷയുടേതുപോലെ മണിപ്രവാളത്തിന്റേയും രീതികളും ഏറക്കുറെ വ്യവസ്ഥയില്ലാതെയാണു കാണുന്നതു്. സർവ്വതോമുഖമായ ഒരു സമ്പ്രദായം സ്ഥിരപ്പെടുന്നതുവരെ ഗ്രന്ഥതാരതമ്യം നോക്കി മണിപ്രവാളരീതി വ്യവസ്ഥപ്പെടുത്തുവാനെ നൈരാകാശ്യമുള്ളൂ.

"പ്രതികൂലതാമുപഗതേ ഹി വിധൗ
വിഫലത്വമേതി ബഹുസാധനതാ".

ഇത്യാദിയായി സംസ്കൃതത്തിൽ പലേടത്തും പ്രയോഗിച്ചുവരുന്ന വിഭക്തിശ്ലേഷങ്ങൾ വിഭക്തിപ്രത്യയം ഉപയോഗിക്കാതെ തർജ്ജമചെയ്യുന്നതിനും ആനയെപിടിച്ചു അളുക്കിലാക്കുന്നതിനും ഉണ്ടാകാവുന്ന വൈഷമ്യത്തിലെന്തന്തരമാണുള്ളതു്? വൈഷമ്യംകുറഞ്ഞ ഗ്രന്ഥങ്ങളുടെ തർജ്ജമ ഭാഷയിൽ മലയാളത്തിന്നു പ്രാധാന്യം കൊടുക്കാമെങ്കിലും, ശാകുന്തളമൂലാർത്ഥത്തിനു ഹാനിവരാതെ തർജ്ജമയ്ക്കു യോജിക്കുന്ന മണിപ്രവാളരീതിയിൽ പ്രാചീനത്വമുണ്ടെങ്കിൽ അതാണു് അപരിഹാര്യമെന്നേ ഗണിച്ചുകൂടൂ.

സാധാരണ നാടകങ്ങളും എടുത്തു പെരുമാറുന്നതുപോലെ ശാകുന്തള നാടകം എടുത്തു പെരുമാറുന്നതു മഹാസാഹസങ്ങളിലൊന്നായിരിക്കും. രസങ്ങളുടെ ആനുഗുണ്യം, ആശയങ്ങളുടെ അന്തസ്സൂതത്വം, രചനയുടെ സൌകുമാൎയ്യം, വ്യംഗ്യത്തിന്റെ മഹനീയത്വം മുതലായ ഗുണങ്ങളുടെ വൈശിഷ്ട്യത്തിലുള്ള പ്രത്യയസ്ഥൈൎയ്യം കവിക്കുള്ളതുകൊണ്ടല്ലേ നാടകകാരന് ഇതിൽ ആത്മപ്രശംസയ്ക്കു് അവകാശമില്ലാതായി പോകുന്നതെന്നു ശങ്കിക്കേണ്ടിയിരിക്കുന്നു.

വീരാദികളായ അംഗരസങ്ങളെ യഥാവസരം കഥാവസ്തുവിൽ സഹജമാകുംവണ്ണം സംഘടിപ്പിച്ചു് അംഗിയായ ശൃംഗാരരസവല്ലി പടൎത്തിയിരിക്കുന്നതിന്റെ ഭംഗിവിശേഷം പൂത്തു തളിൎത്ത ലതകളാൽ പ്രശോഭിതമായ വസന്തത്തിന്റെ വൈഭവംപോലെ വൎണ്ണനയ്ക്കു കേവലം അവിഷയമാകുന്നു. 'എന്തഹോ കഥ ശരം തൊടുക്കിൽ' ഇവിടെ വ്യഞ്ജിക്കുന്ന വീരരസം നായകന്റെ ഗുണവൎണ്ണനം വഴിയായി നായികാനുരാഗയോഗ്യതയേയും നായകനു സംഗമസൌകൎയ്യത്തേയും ഉണ്ടാക്കിക്കൊണ്ടു് ഏതു പ്രകാരം അംഗിയായ ശൃംഗാരരസത്തെ പോഷിപ്പിക്കുന്നുവോ അപ്രകാരംതന്നെ നാലാമങ്കത്തിലെ കരുണവും നായികയുടെ അശരണാവസ്ഥയെ പ്രബലീകരിച്ചുകൊണ്ടു് വിപ്രലംഭത്തിന്റെ തീവ്രതയെ പോഷിപ്പിക്കുന്നു. 'ബാലവേ വലിയ സിംഹി തന്നുടെ' ഇത്യാദി ഘട്ടങ്ങളിൽ സ്ഫുരിക്കുന്ന വിസ്മയം കുമാരവിഷയകമായ പ്രേമത്തേയും ഔത്സുക്യത്തേയും അങ്കുരിപ്പിച്ചുകൊണ്ടു് പ്രലീനമായി കിടക്കുന്ന രതിക്കു് വീണ്ടും ഉണൎച്ചയുണ്ടാക്കിക്കൊടുക്കുന്നു. ഹാസ്യപ്രധാനനായ വിദൂഷകന്റെ വ്യാപാരം ഗുണകഥനാദികളെക്കൊണ്ടു പൂൎവ്വരാഗത്തിനു പരിപോഷത്തേയും, അയാളുടെ യഥാശ്രുതഗ്രാഹിത്വം സംഭോഗസൌകൎയ്യത്തെയെന്നപോലെ വിപ്രലംഭത്തിന്നൊരു കാരണാന്തരത്തേയും ജനിപ്പിക്കുന്നതിനാൽ ഹാസ്യവും ശൃംഗാരത്തിനു സഹായിയായി പരിണമിക്കുന്നു. നായകന്റെ 'മാനോടൊത്തുവളൎന്ന്' എന്ന കളിവചനം മാധവ്യൻ കാൎയ്യമായിട്ടു വിശ്വസിച്ചില്ലായിരുന്നുവെങ്കിൽ ശകുന്തളാസമാഗമത്തിൽ മൌനം അവലംബിക്കയില്ലായിരുന്നു. മാധവ്യന്റെ

ഭൂതബാധാവസരത്തിൽ ദ്യോതിക്കുന്ന ഭയാനകം രാജാവിൻെറ വീൎയ്യത്തെ ഉജ്ജ്വലിപ്പിച്ചു ദേവകാൎയ്യം നടത്തുവാൻ ശക്തിയുണ്ടാക്കിത്തീൎത്തു് ശകുന്തളാസമാഗമത്തിന്നു വഴികാണിച്ചുകൊണ്ടു സംഭോഗശൃംഗാരത്തിന്നു പോഷകമായി തീരുന്നു. ബീഭത്സമൂൎത്തിയായ മുക്കുവൻ കൊണ്ടുവന്ന മോതിരമാണു് വിപ്രലംഭത്തെ ഉൽബോധിപ്പിക്കുന്നതു്. ദുൎവ്വാസസ്സിൻെറ രൌദ്രം കഥാവസ്തുവിൻെറ നാരായവേരുമാകുന്നു.

"പുററിന്നുൾപ്പാതി ദേഹം മുഴുകിയൊരരവ
ച്ചട്ടപൂണുലുമായി-
ച്ചുററിക്കെട്ടിപ്പിണഞ്ഞുള്ളൊരു പഴയലതാ
മണ്ഡലാനദ്ധകണ്ഠൻ
പററിത്തോളോന്ന കൂട്ടിൽ കുരുവികൾ കുടി-
കൊള്ളും ജടാജൂടമോടേ
കുററിക്കൊപ്പം മുനീന്ദ്രൻ കതിരവനെതി-
രായങ്ങുനിൽക്കുന്നിടിക്കിൽ."

ഇവിടെ ദ്യോതിപ്പിച്ചിരിക്കുന്ന ശാന്തരസം നായകന്നു ഭക്തിയേയും കശ്യപദിദൃക്ഷയേയും ഉല്ലാസിപ്പിച്ചുകൊണ്ടു് നായികാസമാഗമപരമാനന്ദത്തിന്നു ഹേതുഭൂതമായി തീരുന്നു.

ആറാമങ്കത്തിലെ 'സംഭോഗാവസരങ്ങളിൽ' എന്ന പദ്യം വായിക്കുമ്പോൾ 'അത്യന്തം വേപമാനാം' എന്നതിൻെറ പ്രതിബിംബമാണെന്നും, ഭംഗത്തിൻെറ നേരെ അന്നു തോന്നിയ ഈൎഷ്യ ഹൃദയത്തിൽ ലീനമായി കിടന്നിരുന്നതു് ശകുന്തളാസ്മരണത്തോടുകൂടി വികാസത്തെ പ്രാപിച്ചതായി കവി വൎണ്ണിച്ചിരിക്കുന്നുവെന്നും ഓൎക്കുന്നവരോടു് ആശയങ്ങളുടെ അവിച്ഛിന്നഗതിയെപ്പററി വിസ്തരിക്കുന്നതു് അനാവശ്യമാകുന്നു. കാളിദാസൻെറ രചനാരഹസ്യകമാൎയ്യം അതിരുകവിഞ്ഞുപോയോ എന്നു മാത്രമെ ശങ്കിക്കേണ്ടതുള്ളു. ലൌകികങ്ങളായ വ്യംഗ്യങ്ങളെ വ്യാഖ്യാതാക്കന്മാർ ചവ്വിതചവ്വണം ചെയ്തു കഴിഞ്ഞിട്ടുള്ളതുകൊണ്ടു് വ്യംഗ്യത്തിൻെറ പരമകാഷ്ഠയുടെ പദ്ധതി ചൂണ്ടിക്കാണിക്കുന്നതല്ലാതെ ഗത്യന്തരമൊന്നും കാണുന്നില്ല.

സൂത്രധാരൻ വേദശാസ്ത്രാദികളെ ധരിക്കുന്ന ജഗദീശ്വരൻ, നടി വിശ്വകൃത്യം എന്ന വൃത്തിയെക്കൊണ്ടു് നടി പാൎവ്വതി, (1) രഞ്ജയതി വിശ്വമാത്മനാ എന്നൎത്ഥത്തിൽ രാജാ പ്രപഞ്ചത്തെ രഞ്ജിപ്പിക്കുന്ന പുരുഷൻ, രഥം മനനം, അശ്വങ്ങൾ (2) ഇന്ദ്രിയങ്ങൾ, സൂതൻ ശരീരത്തെ പ്രവൎത്തിപ്പിക്കുന്ന പ്രാണൻ, മൃഗം സംസാരാഭിലാഷം, വൈഖാനസന്മാർ ജ്ഞാനോപദേഷ്ടാക്കൾ, കുലപതി പരമഗുരു, ശകുന്തള പരമഹംസന്മാരാൽ ആദരിക്കപ്പെടുന്ന ആത്മവിദ്യ, അനസൂയാപ്രിയംവദമാർ ശമദമാദിസാമഗ്രികൾ, വിദൂഷകൻ അഹങ്കാരം എന്നിങ്ങനെ നാടകപാത്രങ്ങളിലും, വിവാഹം ആത്മവിദ്യാലാഭം, വിസ്മരണം വിഷയാഭിലാഷം കൊണ്ടു അതിന്റെ അപരിസ്ഫൂൎത്തി, കാശ്യപാശ്രമത്തിൽ വെച്ചു ശകുന്തളാ ദൎശനം, സത്സംഗദ്വാരാ ആത്മവിദ്യയുടെ പുനൎല്ലാഭം എന്നിങ്ങനെ ഇതിവൃത്തത്തിലും ആധ്യാത്മികമായ താല്പൎയ്യത്തെ അന്തൎഭവിപ്പിച്ചുകൊണ്ടു് ലോകരംഗത്തിൽ നമ്മളെല്ലാവരും നടന്മാരാണെന്ന തത്വം ദൃശ്യമായ നാടകത്തിൽ മഹാകവി കാണിച്ചുതന്നു് ലോകത്തെ അനുഗ്രഹിച്ചിരിക്കുന്നതിൽ പുരുഷാൎത്ഥത്തിന്റെ പരമോൽക്കൎഷവും പ്രതിഷ്ഠിതമായിരിക്കുന്നു.

കേരളഭാഷയുടെ ശ്രേയസ്സിൽ എനിക്കുണ്ടെന്നഭിമാനിക്കുന്ന ആവേശത്തിന്റെ ആധിക്യം നിമിത്തം സാഹിത്യലോകത്തിൽ കടന്നു വല്ല ഗോഷ്ഠിയും ഞാൻ കാണിച്ചിട്ടുണ്ടെങ്കിൽ അതു കൊണ്ടുള്ള സങ്കോചത്തിന് എതിരായിട്ടു് സത്സമാഗമം കൊണ്ടുള്ള ചാരിതാൎത്ഥ്യവും എനിക്കു സിദ്ധിച്ചിട്ടുണ്ടു്. എന്നാൽ മഹാശയനായ കേരളകാളിദാസരുടെ കൃതിയിൽ കൈവെച്ചപ്പോഴുണ്ടായ സങ്കോചംപോലൊരു സങ്കോചവും അദ്ദേഹത്തിന്റെ ഇഷ്ടത്തെ അനുസരിക്കുന്നതിലുള്ള ചാരിതാൎത്ഥ്യം പോലൊരു ചാരിതാൎത്ഥ്യവും ഇതിനുമുമ്പു് ഞാൻ അനുഭവിച്ചിട്ടില്ല;

---

(൧) ആൎയ്യേ എന്ന സംബുദ്ധികൊണ്ടു ഈ അൎത്ഥം ധ്വനിപ്പിച്ചിരിക്കുന്നു. 'ആൎയ്യാ ദാക്ഷായണി' എന്നമരം.

(൨) ഇന്ദ്രിയാണി ഹയാനാഹുഃ (കഠോപനിഷത്)

മേലാൽ അനുഭവിക്കുന്നതുമല്ല. കേരളകുലഗുരുവിന്റെ ഒരു കൃതിയെ അവതരിപ്പിക്കുക എന്ന സാഹസകൃത്യത്തിൽ പൂജ്യപാദനായ അദ്ദേഹത്തിന്റെ നിയോഗശക്തി മാത്രമേ ശരണീകരണീയമായിട്ടുള്ളു.

ശുഭം.

പ്രസാധകൻ

കുമാരമന്ദിരം
17—11—87 } അപ്പൻതമ്പുരാൻ



A. Lakshmi Kutty
9th class

ശ്രീ

# അഭിജ്ഞാനശാകുന്തളം

## മണിപ്രവാളം



പ്രസ്താവന.

നാന്ദി.

ധാതാവാദൌ ചമച്ചോരുദക, മഥ ഹവി-
വ്വാഹിയാം വീതിഹോത്രൻ
ഹോതാതാനും ദിനേശൻ നിശയുടെ പതിയും
നാദലക്ഷ്യം നഭസ്സും
ഭൂതാളിക്കാകെയേകപ്രകൃതി പൃഥിവിയും
പ്രാണദൻ മാരുതൻ താ-
നേതാവവ്യക്തമൂർത്ത്യഷ്ടകനലകുടയോൻ
നിങ്ങളെക്കാത്തിടട്ടെ. ൧

സൂത്രധാരൻ—[നാന്ദിയുടെ അവസാനത്തിൽ പ്രവേശിച്ച് അണിയറയ്ക്കു് അഭിമുഖമായി നോക്കിക്കൊണ്ടു്]

ആര്യേ! വേഷം ധരിച്ചുകഴിഞ്ഞാൽ ഇങ്ങോട്ടു വരിക തന്നെ.

നടി—[പ്രവേശിച്ച്] ആര്യ! ഞാനിതാ വന്നിരിക്കുന്നു. ഭവാന്റെ എന്തു നിയോഗത്തെയാണു് ഞാൻ അനുഷ്ഠിക്കേണ്ടതു്?

സൂത്ര—ആര്യേ! ഈ സഭയിൽ വിദ്വാന്മാർ വളരെ കൂടീട്ടുണ്ടു്. കേരളകാളിദാസകൃതിയായ "മണിപ്രവാളശാകുന്തളം" നാടകമഭിനയിച്ചു സാമാജികന്മാരെ നാം ആരാധിക്കണം. ആയതുകൊണ്ടു് ഓരോ വേഷങ്ങൾക്കും വേണ്ടതെല്ലാം ചെയ്തതന്നെ.

നടി—ആര്യന്റെ ശിക്ഷാസാമർത്ഥ്യവിശേഷത്താൽ ഒന്നിനും ഒരു കുറവും ഉണ്ടാകയില്ല.

സൂത്ര—(ചിരിച്ചുംകൊണ്ടു്) ആര്യേ നിന്നോടു ഞാൻ വാസ്തവത്തെ പറയാം—

വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ്‌വരൂ;
നല്ലശിക്ഷ കഴിച്ചോർക്കുമില്ല വിശ്വാസമാത്മനി. ൨

നടി—(വണക്കത്തോടുകൂടെ) ശരിതന്നെ. ഇനി വേണ്ടതിനെ ആൎയ്യൻ ആജ്ഞാപിച്ചാലും.

സൂത്ര—ആൎയ്യേ! ഈ സാമാജികന്മാൎക്കു കൎണ്ണാനന്ദകരമായ ഗാനം ഒഴിച്ചു മറെറന്താണിപ്പോൾ നീ ചെയ്യേണ്ടതായിട്ടുള്ളതു്?

നടി—എന്നാൽ ഏതു് ഋതുവിനെ കുറിച്ചാണു പാടേണ്ടതു്?

സൂത്ര—ആൎയ്യേ! ആരംഭിച്ചു് ഏറെ ആയിട്ടില്ലാത്തതും അനുഭവയോഗ്യവുമായ ഈ ഗ്രീഷ്മൎത്തുവിനെക്കുറിച്ചുതന്നെ ഗാനം ചെയ്യാലും. ഇതാ ഇപ്പോൾ—

നീരാടുവാൻ സുഖമിന്നല്പ്പ, മണഞ്ഞിടുന്നു
പാരാതെ പാടലസുഗന്ധിവനാന്തവാതം;
ധാരാളമാൎക്കുമുളവാം തണലത്തുറക്കം;
സാരാഭവന്തിദിവസാഃ പരിണാമരമ്യാ. ൩

നടി—അങ്ങനെതന്നെ.

(പാടുന്നു)

ഭ്രമരങ്ങളാൽ കിമപി ചുംബിതം സ്ഫുരൽ-
കമനീയകേസരശിഖാതിപേലവം
പ്രമദാജനങ്ങൾ കനിവോടണിഞ്ഞിടു-
ന്നമലം ശിരീഷസുമമാത്തമൌലികൾ. ൪

സൂത്ര—ആൎയ്യേ! പാടിയതു വളരെ നന്നായി. പാട്ടിന്റെ മാധുൎയ്യത്താൽ അപഹൃതചിത്തവൃത്തികളായ രംഗസ്ഥിതജനങ്ങൾ ചിത്രത്തിലെഴുതപ്പെട്ടവർ എന്നപോലിരിക്കുന്നു. എന്നാൽ ഇനി ഇവരെ ഏതു നാടകം പ്രയോഗിച്ചാണു സന്തോഷിപ്പിക്കേണ്ടതു്?

നടി—"മണിപ്രവാളശാകുന്തളം" എന്ന നൂതനനാടകത്തെ പ്രയോഗിക്കണമെന്നു് മുമ്പേതന്നെ ആൎയ്യൻ നിയോഗിച്ചില്ലയോ?

സൂത്ര—ആൎയ്യേ! ഉള്ളതുതന്നെ. ഈ ക്ഷണത്തിൽ അതു ഞാൻ മറന്നുപോയി എന്തെന്നാൽ—

ചേതസ്സമാകൎഷകമായിടും നിൻ
ഗീതസ്വരത്താൽ ഹൃതനായി ഞാനും
സ്ഫീതസ്യദം പൂണ്ട മൃഗത്തിനാലി-
ഖ്യാതസ്വനാമാ നൃപനെന്നപോലെ. ൫

[രണ്ടുപേരും പോയി]

——(൦)——

# ഒന്നാം അങ്കം

[രഥാരൂഢനായി വില്ലും അമ്പും ധരിച്ചു ദുഷ്ഷന്തമഹാരാജാവും സൂതനും പ്രവേശിക്കുന്നു]

സൂതൻ—(രാജാവിനെയും മാനിനേയും നോക്കീട്ട്).

മൃഗമിഥുനമൊയുമാത്തചാപനാകും
ജഗദഭിവന്ദ്യ! ഭവാനെയും വിലോക്യ;
മൃഗമനുഗതനാം പിനാകപാണിം
നഗപതിനന്ദിനിതൻ പതിം സ്മരാമി. ൰

രാജാ—സൂത! ഈ മാൻ നമ്മെ ബഹുദൂരം ആകർഷിച്ചു കൊണ്ടു പോന്നു. ഇതാ ഇതിപ്പോഴും—

കണ്ഠനാളമഴകിൽ തിരിച്ചു ചപലം ര-
ഥം പിറകിൽ നോക്കിയും,
കുണ്ഠനായ് ശരഭയേന പൃഷ്ഠമതു പൂർവ്വ-
കായഗതമാക്കിയും,
ഇണ്ടൽകൊണ്ടു വിവൃതാനനാൽ പഥി ചവച്ചു
ദർഭകൾ പതിക്കവേ
കണ്ടുകൊൾക, കുതികൊണ്ടു കിഞ്ചിദവനൌ ഭൂ-
ശം നഭസി ധാവതി. ൧

(ആശ്ചര്യത്തോടുകൂടി)

നാം പുറകെ എത്തിക്കൊണ്ടിരിക്കവെ തന്നെ ഈ മാൻ പ്രയാസപ്പെട്ടു ദൃഷ്ടി എത്തത്തക്ക ദൂരത്തിൽ ആയതെങ്ങനെ?

സൂതൻ—ഭൂമിക്കു നിരപ്പില്ലാത്തതുകൊണ്ടു അടിയൻ കുതിരകളുടെ കടിഞ്ഞാൺ അടക്കിയതിനാൽ രഥത്തിന്റെ വേഗം മന്ദീഭവിച്ചു; അതുനിമിത്തം ഈ മാൻ ദൂരസ്ഥമായിഭവിച്ചതാണ്. ഇപ്പോൾ സമഭൂമിയിൽ ആയതിനാൽ ഇതു തിരുമനസ്സിലേക്കു ദുഷ്പ്രാപമായി ഭവിക്കയില്ല.

രാജാ—എന്നാൽ കടിഞ്ഞാൺ അയച്ചുവിടുക തന്നെ.

സൂതൻ—ഇതാ കല്പനപോലെ ചെയ്യുന്നു.

(അധികമായ രഥവേഗത്തെ നടിച്ചിട്ടു)

തൃക്കൺപാർത്താലും തൃക്കൺ പാർത്താലും തിരുമേനി!

പാടെയിക്കടിഞൊണയച്ചുവിടവേ മുന്നാഞ്ഞു നീളുംകഴ-
ത്തോടേ നിശ്ചലചാമരം ചെവികളെപ്പൊക്കിച്ചനക്കാതെയും
കൂട്ടം തൻ ഖുരധൂളിയാലുമതിലംഘിക്കാനശക്യങ്ങളാ-
യോട്ടന്തുരഥഘോടകങ്ങൾ മൃഗവേഗത്തെപ്പൊറുക്കാതെപോൽ.

(സന്തോഷത്തോടുകൂടി)

ഉള്ളതുതന്നെ. കുതിരകളുടെ വേഗം ആദിത്യാശ്വങ്ങളുടെ വേഗത്തേയും അതിശയിച്ചിരിക്കുന്നു. എന്തെന്നാൽ—

നോക്കുമ്പോൾ ചെറുതായവസ്തു വലുതായിട്ടന്നുമാത്രാന്തരേ;
പാർക്കിൽ പാതിയിൽ വേർപിരിഞ്ഞതു ഭവിച്ചീടുന്നു യോജിച്ച [പോൽ;
വക്രം യൽ പരമാർത്ഥമായതുമഹോ തോന്നുന്നൃജുപ്രായമായ്
ശീഘ്ര്യംകൊണ്ടു നിമേഷവും കിമപി മേ ദൂരേന പാർശ്വേനവാ.

സൂതൻ—തിരുമേനി! ഇതാ ഈ മാൻ സമീപസ്ഥമായി. ഇനി തൃക്കൈവിളയാടാം.

[രാജാവു് ശരം തൊടുക്കുന്നു]

അണിയറയിൽ—മഹാരാജാവേ! ആശ്രമമൃഗത്തെ വധിക്കരുതെ! വധിക്കരുതെ!

സൂതൻ—തിരുമേനിയുടേയും ശരലക്ഷ്യമായ മാനിന്റേയും മദ്ധ്യേ മഹർഷിമാർ വന്നുനില്ക്കുന്നു.

രാജാ—[പരിഭ്രമിച്ച്] എന്നാൽ കുതിരകളെ വേഗത്തിൽ നിറുത്തു്.

സൂതൻ—അടിയൻ ഇതാ നിറുത്തി. [രഥം നിറുത്തുന്നു]

[രണ്ടുശിഷ്യന്മാരോടുകൂടി ഒരുമഹർഷി പ്രവേശിക്കുന്നു.]

മഹർഷി—[കൈകയുയർത്തിക്കൊണ്ടു] രാജാവേ!

അതിക്രൂരം ബാണം കുസുമതതിയിൽ ചെങ്കനലുപോൽ
പതിപ്പിച്ചീടൊല്ലാ പരിമൃദുലയാമീ മൃഗതനൌ;
നിതാന്തം നിസ്സാരം ബത! മൃഗമതിൻ ജീവനെവിടെ-
ക്കൃതാന്താദൈത്യാനാം തവ ച കടുബാണങ്ങളെവിടേ? ൧൦

ആയതുകൊണ്ടു്—.

കീർത്തനീയഗുണ! സാധുമൌർവ്വിയിൽ
ചേർത്ത ബാണമുപസംഹരിക്കനീ;
ആർത്തരക്ഷ ഭവദായുധക്രിയാ
പാർത്ഥലേശ! നതു സാധുബാധനം. ൧൧

രാജാ—ഇതാ ഞാൻ ശരത്തെ ഉപസംഹരിച്ചിരിക്കുന്നു.

[അമ്പ് ആവനാഴിയിൽ ഇടുന്നു]

മഹർഷി—പുരുമഹാരാജാവിന്റെ വംശത്തിനലങ്കാരഭൂതനായിരിക്കുന്ന അങ്ങേയ്ക്കു് ഇതു യുക്തംതന്നെ.—

ജനനാഥമൌലി പുരുവിന്റെ കുലേ
ജനനാൽ ഭവാനുചിതരൂപമിദം;
തനയം ലഭസ്വ ഭവതസ്സദൃശം
സനയം സമസ്തധരണീരമണം. ൧൨

ശിഷ്യന്മാർ—[കൈകൾ ഉയർത്തിക്കൊണ്ടു്] സർവ്വഥാ ചക്രവർത്തിയായ പുത്രനേ ലഭിച്ചാലും.

രാജാ—[നമസ്കാരപൂർവ്വം] ബ്രാഹ്മണാശീർവാദത്തെ ഞാൻ ഭക്തിയോടെ സ്വീകരിക്കുന്നു.

മഹർഷി—രാജാവേ! ഞങ്ങൾ ചമതയ്ക്കായി പുറപ്പെട്ടിരിക്കയാണു്. ഇതാ മാലിനീനദിയുടെ തീരത്തിൽ കുലപതിയായ കണ്വന്റെ ആശ്രമം കാണുന്നു. കാര്യാന്തരങ്ങൾക്കു വിഘാതം വരികയില്ലെങ്കിൽ അവിടെച്ചെന്നു് അതിഥിസൽക്കാരം സ്വീകരിച്ചാലും. അത്രതന്നെയുമല്ല—

വീക്ഷിച്ചുവിഘ്നരഹിതം മുനികൃത്യമെല്ലാ-
മക്ഷീണവിക്രമവിജൃംഭിതമാം ത്വദീയം;
രക്ഷിച്ചിടുന്നിവിടെയും ഭുജമെത്രയെന്നു
സൂക്ഷിച്ചുകണ്ടു കൃതകൃത്യത പൂണ്ടുകൊൾക. ൧൩

രാജാ—കുലപതി ഇവിടെത്തന്നെയുണ്ടോ?

മഹർഷി—അദ്ദേഹം ഇഷ്ടപുത്രിയായ ശകുന്തളയേ അതിഥിസൽക്കാരത്തിനായി നിയോഗിച്ചുംവെച്ചു് അവളുടെ ദൈവപ്രാതികൂല്യത്തിനു ശാന്തി ചെയ്യുന്നതിനായി സോമതീർത്ഥത്തിലേക്കു പോയിരിക്കുന്നു.

രാജാ—ആകട്ടെ; അവളെ ചെന്നു കാണുകതന്നെ. അവൾ എന്റെ ഭക്തിയേ കണ്വമഹർഷിയോടു് അറിയിക്കുമല്ലോ.

മഹർഷി—എന്നാൽ ഞങ്ങൾ ഇപ്പോൾപോകുന്നു.

[ശിഷ്യന്മാരോടുകൂടി പോയി]

രാജാ—സൂതാ! കുതിരകളേ വിടു്. പുണ്യാശ്രമത്തെ ദർശിച്ചു് ആത്മശുദ്ധി വരുത്താം.

സൂതൻ— ഇതാ അടിയൻ കല്പനപോലെ ചെയ്യുന്നു.

[രഥവേഗത്തെ നടിക്കുന്നു.]

രാജാ—(ചുറ്റും നോക്കിയിട്ട്) സൂതാ! പറയാതെതന്നെ ഇതു തപോവനപ്രദേശമെന്നറിയാം.

സൂതൻ—അതെങ്ങനെ തിരുമേനി?

രാജാ—നീ കാണുന്നില്ലയോ? ഇതാ ഇവിടെ—

അന്തഃകീരങ്ങളാം വാഴും ക്ഷിതിരുഹകുഹരാ
 വിട്ടുവീണോരു ധാന്യം,
ചന്തം ചേരുന്നിംഗുദത്തിൻ ഫലമതു ചിരമസ്സുഷ്ടി
 ഭൃതമാമശ്മപട്ടം,
സ്വാന്തത്തിൽ ഭൂരിവിസ്രബ്ധതയൊടു രഥഘോ
 ഷം സഹിക്കും മൃഗൌഘം,
പ്രാന്തക്ഷോണീപടാന്തസ്രുതജലകണകാ-
 ന്താചതോയാശയാനാം.

അത്രതന്നെയുമല്ല,

കുല്യാംഭസ്സുകളാം കാററിലാഞ്ഞു തരുമൂലത്തെ നനയ്ക്കുന്നിതാ
ചൊല്ലേറും തളിരിൻനിറങ്ങളാം പകരുന്നീഹോമധൂമങ്ങളാൽ,
മെല്ലെപ്പുല്ലുകളാം തിന്നുകൊണ്ടുപവനപ്രാന്തങ്ങളിൽ സന്തതം
നല്ലോരേണകിശോരകങ്ങളാം വിളയാടുന്നു വിശങ്കാവിനാ.

സൂതൻ—എല്ലാം ശരിയായിരിക്കുന്നു.

രാജാ—(കുറച്ചു ദൂരം പോയിട്ട്) ആശ്രമപീഡയുണ്ടാകരുതല്ലോ, രഥം ഇവിടെത്തന്നെ നിറുത്തു. ഞാൻ ഇറങ്ങിക്കൊള്ളാം.

സൂതൻ—ഇതാ കുതിരകളെ നിറുത്തിയിരിക്കുന്നു. തിരുമേനി താഴെ എഴുന്നള്ളാം.

രാജാ—(താഴെ ഇറങ്ങീട്ട്) ആശ്രമത്തിനുള്ളിൽ ചെല്ലുന്നതു വിനീതവേഷത്തോടേ വേണ്ടതാണല്ലോ. അതുകൊണ്ട് ഇവ ആഭരണങ്ങളും വില്ലും നീ വച്ചുകൊള്ളണം.

(ആഭരണങ്ങളും വില്ലും സൂതന്റെ പക്കൽ കൊടുക്കുന്നു)

ഞാൻ ആശ്രമവാസികളെ കണ്ടു തിരിച്ചു വരുമ്പൊഴേക്ക കുതിരകളെ നനച്ചുകൊണ്ടുവരണം.

സൂതൻ—അടിയൻ കല്പനപോലെ ചെയ്യാം. [പോയി]

രാജാ—(ചുറ്റും നടന്നു നോക്കീട്ട്) ഇതാ ആശ്രമം, ഇതിലേക്കു കടക്കാം.

(കടക്കുന്ന സമയം വലത്തു കൈ സ്ഫുരിക്കുന്ന ലക്ഷണം നടിച്ചിട്ട്)

* കേവലമാശ്രമമിങ്ങതിശാന്തം;
കൈ വലതെന്തു ചലിച്ചിഹ സാദ്ധ്യം?
ദൈവഗതിക്കഥവാ ഭുവനേസ്മിൻ
നൈവ കവാടനിരോധമൊരേടം. ൧൬

അണിയറയിൽ—ഇതാ ഇങ്ങോട്ടു വരുവിൻ, ഇഷ്ടതോഴിമാരേ!

രാജാ—(ചെവികൊടുത്തിട്ട്) ഉപവനത്തിന്റെ തെക്കേഭാഗത്തായി ആരോ സംസാരിക്കുന്നതുപോലെ തോന്നുന്നു. അങ്ങോട്ടുതന്നെ പോകാം.

[ചുററി നടന്നു നോക്കീട്ട്]

ഇതാ മഹർഷികന്യകമാർ അവരവരുടെ വയസ്സിന്ന് അനുരൂപങ്ങളായ കുടങ്ങളെ എടുത്തു ബാലവൃക്ഷങ്ങളെ നനയ്ക്കുന്നതിനായി ഇങ്ങോട്ടുതന്നെ വരുന്നു. [സൂക്ഷിച്ചുനോക്കീട്ട്] ഇവരുടെ രൂപലാവണ്യം ദർശനീയമായിരിക്കുന്നു.

ഉടജത്തിൽ വസിച്ചിട്ടും ജനത്തി-
നുടലേവം രമണീയമെന്നു വന്നാൽ,
അടവീലതയാന്നിജാരമൂലം
സ്ഫുടമുദ്യാനലതാഃ കൃതാ വിദൂരേ. ൧൭

ഈ തണലിൽ മറഞ്ഞുനിന്ന് ഇവരെ നോക്കാം.

[നോക്കിക്കൊണ്ടു നില്ക്കുന്നു.]

[അനന്തരം അനസൂയ എന്നും പ്രിയംവദ എന്നും രണ്ടു സഖിമാരോടുകൂടി ശകുന്തള പ്രവേശിക്കുന്നു.]

ശകുന്തള—ഇങ്ങോട്ടു വരുവിൻ തോഴിമാരേ!

അനസൂയ—ശകുന്തളേ! മുല്ലപ്പൂപോലെ സുകുമാരശരീരയായ നിന്നെയും ഈ ആശ്രമവൃക്ഷങ്ങളെ നനയ്ക്കുന്നതിന്നു നിയോഗിച്ചതിനാൽ താതകണ്വന്നു നിന്നേക്കാളും ഇവ പ്രിയതരങ്ങളാണെന്നു ഞാൻ വിചാരിക്കുന്നു.

ശകുന്തള—അനസൂയേ! അച്ഛന്റെ നിയോഗംകൊണ്ടു മാത്രമല്ല ഞാൻ ഇവയെ നനയ്ക്കുന്നത്, എനിക്കും ഇവയെ കുറിച്ചു സഹോദരസ്നേഹമുണ്ട്.

[വൃക്ഷങ്ങളെ നനയ്ക്കുന്നു.]

രാജാ—(സൂക്ഷിച്ചുനോക്കീട്ടു ആത്മഗതം) അഹോ! ഇവളാണോ ആ കണ്വപുത്രിയായ ശകുന്തള! ഇവളെ ആശ്രമകൃത്യങ്ങളിൽ

നിയോഗിക്കുന്ന ആ മഹർഷി ഔചിത്യമില്ലാത്ത ആൾ തന്നെ.

വപുസ്സിതു നിസർഗ്ഗസുന്ദരമഹോ! വിനാ സംശയം
തപസ്സിന്നനുരൂപമാക്കുവതിനിച്ഛവാം താപസൻ,
കൃപാകണികയെന്നിയേ കഠിനമാംസമിദ്രാശിയേ
വിപാടയിതുമീഹതേകുവലയച്ഛദാന്തത്തിനാൽ. ഹവ്യ

ആകട്ടെ. ഈ വൃക്ഷങ്ങളുടെ ഇടയിൽ മറഞ്ഞുനിന്ന് ഇവളെ നല്ലവണ്ണം നോക്കാം.

[അപ്രകാരംചെയ്യുന്നു.]

ശകുന്തള—അനസൂയേ! പ്രിയംവദ ഈ മരവിരി മുറുക്കി കെട്ടിയിരിക്കുന്നു. ഇതിനെ കുറേ അയയ്ക്ക്.

അനസൂയ—അങ്ങനെ തന്നെ.

(അയച്ചുകെട്ടുന്നു.)

പ്രിയംവദ—ഈ കാര്യത്തിൽ എന്നെ കുററപ്പെടുത്തേണ്ട. നിന്റെ കുചങ്ങളെ വലുതാക്കുന്ന യൌവനത്തെ കുററപ്പെടുത്തണം.

രാജാ—ഇവളുടെ സുകുമാരമായ ഈ ശരീരത്തിനും വയസ്സിനും ഈ മരവിരിവസ്ത്രം അനുരൂപമല്ലെങ്കിലും ഒരലങ്കാരമായിത്തന്നെ ഇരിക്കുന്നു. എന്തെന്നാൽ,

ഫുല്ലാബ്ജത്തിന രമ്യതയ്ക്കു കുറവോ ക്രൂട്ടം കരിഞ്ചണ്ടിയാൽ?
ചൊല്ലാർന്നോരഴകല്ലയോ പനിമതിയ്ക്കങ്കം കറുത്തെങ്കിലും?
മല്ലാക്ഷീമണിയാൾക്കു വൽക്കലമിതും ഭൂയിഷ്ഠശോഭാവഹം
നല്ലാകാരമതിന്നലങ്കരണമാമെല്ലാപ്പദാർത്ഥങ്ങളും. ഹൻ

ശകുന്തള—(മുമ്പോട്ടുനോക്കീട്ട്)തോഴിമാരേ! ഇതാ ഈ ഇലഞ്ഞിമരം കാററുകൊണ്ടിളകുന്ന തളിരുകളാകുന്ന വിരലുകൾകൊണ്ട് എന്നെ ബദ്ധപ്പെട്ടു വിളിക്കുന്നതുപോലെ തോന്നുന്നു. ഞാൻ അതിന്റെ അടുക്കൽ ചെല്ലട്ടെ.

[അങ്ങോട്ടു ചെല്ലുന്നു.]

പ്രിയംവദ—ശകുന്തളേ! നീ അവിടെത്തന്നെ ക്ഷണനേരം നിൽക്കണേ. നിന്നെക്കൊണ്ട് ആ ഇലഞ്ഞി ഒരു നല്ല വള്ളി ചുററിയതുപോലെ ശോഭിക്കുന്നു.

ശകുന്തള—ഇതുകൊണ്ടുതന്നെയാണ് നിന്നെ പ്രിയംവദ എന്നു വിളിക്കുന്നത്.

രാജാ—അപ്രിയമെങ്കിലും സത്യമാണ് പ്രിയംവദ പറഞ്ഞത്. എന്തെന്നാൽ—

തളിരുപോലധരം സുമനോഹരം
ലളിതശാഖകൾപോലെ ഭുജദ്വയം
കിളിമൊഴിക്കുടലിൽക്കുസുമോപമം
മിളിതമുജ്ജ്വലമാം നവയൗവനം. ൧൦

അനസൂയ—ശകുന്തളേ! ഇതാ ഈ തേന്മാവിനെ സ്വയംവരിച്ചിരിക്കുന്ന പെണ്ണും വനജ്യോത്സ്നി എന്നു നീ പേരിട്ടിരിക്കുന്നതുമായ മുല്ലയെ മറന്നുപോയോ?

ശകുന്തള—എന്നാൽ ഞാൻ എന്നെയും മറന്നുപോയേക്കാം.

(മുല്ലയുടെ അടുക്കൽ ചെന്നു നോക്കീട്ട്)

നല്ലൊരു സമയമാണ് ഈ വൃക്ഷജാതിയിലേ ഭാര്യാഭർത്താക്കന്മാർക്കു ചേർച്ചയുണ്ടായിരിക്കുന്നത്. എന്തെന്നാൽ ഈ മുല്ല പുത്തനായി പുഷ്പിച്ചു യൗവനാവസ്ഥയെ പ്രാപിച്ചതുപോലെയും ഈ മാവു നല്ലവണ്ണം തളിർത്ത് അനുഭവയോഗ്യമായും ഇരിക്കുന്നു.

[സൂക്ഷിച്ചു നോക്കിക്കൊണ്ടു നില്ക്കുന്നു.]

പ്രിയംവദ—(ചിരിച്ചുംകൊണ്ടു) അനസൂയേ! ശകുന്തള വനജ്യോത്സ്നിയെ ഇത്ര സൂക്ഷിച്ചുനോക്കുന്നതിന്റെ സാരം മനസ്സിലായോ?

അനസൂയ—ഇല്ലല്ലൊ, കേൾക്കട്ടെ.

പ്രിയംവദ—വനജ്യോത്സ്നി അനുരൂപനായ ഒരു വൃക്ഷവരനോടു ചേർന്നിരിക്കുന്നതുപോലെ താനും യോഗ്യനായ ഒരു ഭർത്താവിനോടു ചേരുമെന്നാണ്.

ശകുന്തള—(കോപത്തോടുകൂടെ) അതു നിന്റെ മനസ്സിൽ തന്നെയുള്ള താൽപര്യമാണ്.

[മുല്ലയ്ക്കു വെള്ളം ഒഴിക്കുന്നു]

രാജാ—ഹാ! ഇവൾ കണ്വമഹർഷിക്ക് അന്യജാതിസ്ത്രീയിൽ ജനിച്ചവളായിരുന്നെങ്കിലോ! അഥവാ എന്തിനു സംശയിക്കുന്നു? നിശ്ചയം തന്നെ.

ക്ഷത്രയോഗ്യയിവളായ്മാം മന-
സ്സത്രമേ സമനുരക്തമാകയാൽ;

അധരഃ കിസലയരാഗഃ
കോമളവിടപാനുകാരിണൌ ബാഹൂ

സത്തുകൾക്കു വിചികിത്സിതങ്ങളിൽ
ചിത്തവൃത്തിയത്രതാൻ പ്രമാണമാം. ൨൪

ശകുന്തള—തോഴിമാരേ! അയ്യോ! ഇതാ ഈ മുല്ലയ്ക്കു വെള്ളം ഒഴിച്ചപ്പോൾ ഇതിൽനിന്നും ഒരു വണ്ടു് ഇളകി പുറപ്പെട്ടു് എന്റെ മുഖത്തിനു നേരിട്ടുവരുന്നു.

[വണ്ടിനെക്കൊണ്ടുള്ള ഉപദ്രവത്തെ നടിക്കുന്നു]

രാജാ—(നോക്കി അസൂയപ്പെടുന്നപോലെ) അല്ലയോ വണ്ടേ!

അത്യന്തം വേപമാനാം സ്പൃശസി തരളിതാ-
പാംഗമാലോക്യമാനഃ
ശ്രുത്യന്തേ ചെന്നു പിന്നെ സ്വനസി മൃദുരഹ-
സ്യം കഥിക്കുന്നപോലെ
ഭീത്യാ കൈത്താർ കുലുക്കുന്നവളുടെയധരം
ചുംബസി പ്രേമസാരം
സത്യാന്വേഷം നിമിത്തം വിധുരനഹമഹോ!
ധൂർത്ത! നീതാൻ കൃതാർത്ഥൻ. ൨൫

ശകുന്തള—എന്റെ തോഴിമാരേ! ഈ ദുഷ്ടനായ വണ്ടു് എന്നെ ഉപദ്രവിക്കുന്നു. നിങ്ങൾ എന്നെ രക്ഷിക്കണേ!

സഖിമാർ—(ചിരിച്ചുംകൊണ്ടു്) ഞങ്ങളാണോ രക്ഷിക്കാൻ? ദുഷ്ഷന്തനെ വിളിച്ചു നിലവിളിക്കു്. തപോവനങ്ങളെ രക്ഷിക്കുന്നതു രാജാക്കന്മാരല്ലയോ?

രാജാ—പ്രത്യക്ഷമായി ഇവരുടെ മുൻപിൽ ചെല്ലുന്നതിനു് ഇതുതന്നെ അവസരം. ആരാണു്?

[അർദ്ധോക്തിയിൽ വിരമിച്ചു് ആലോചിച്ചിട്ടു്]

രാജത്വം വെളിപ്പെട്ടുമല്ലോ. ആകട്ടെ, ഇങ്ങനെ പറയാം.

ശകുന്തള—ഈ ദുഷ്ടജന്തു വിട്ടുമാറുന്നില്ലല്ലോ. ഞാൻ തന്നെ മാറിപ്പോയേക്കാം.

[മാറിനിന്നിട്ടു കടാക്ഷവിക്ഷേപത്തോടുകൂടെ]

ഇവിടെയും ഇതു് എന്റെ പിന്നാലെ എത്തുന്നല്ലോ.

രാജാ—(ബദ്ധപ്പെട്ടു അടുക്കൽചെന്നു)

ഉർവ്വിതന്റെ പരിരക്ഷ ചെയ്യവേ
ദുർവ്വിനീതജനശാസി പൌരവൻ,
നിർവ്വിശങ്കമൃഷികന്യകാജനേ
ദുർവ്വിധങ്ങൾ തുടരുന്നതാരിവൻ? ൨൬

T.M. Vasudevan B.A.



[എല്ലാവരും രാജാവിനെ കണ്ടു കുറഞ്ഞൊന്നു സംഭ്രാന്തമാരായി ഭവിക്കുന്നു]

അനസൂയ—ആൎയ്യ! ഇവിടെ പ്രമാദമായിട്ടൊന്നും ഉണ്ടായില്ല. ഞങ്ങളുടെ ഈ ഇഷ്ടതോഴി ഒരു വണ്ടിന്റെ ഉപദ്രവം നിമിത്തം കുറെ ഭയപ്പെട്ടു, അത്രെയുള്ളു.

[ശകുന്തളയെ ചൂണ്ടിക്കാണിക്കുന്നു]

രാജാ—(ശകുന്തളയേ നോക്കി) തപസ്സു വൎദ്ധിക്കുന്നോ?

(ശകുന്തള വ്യാകുലതയോടുകൂടി മിണ്ടാതെ അധോമുഖിയായി നില്ക്കുന്നു.)

അനസൂയ—ഇപ്പോൾ വിശിഷ്ടനായ അതിഥിയേ ലഭിക്കയാൽ തപസ്സിന്ന് അഭിവൃദ്ധിതന്നെ. ആൎയ്യന്നു സ്വാഗതം, ശകുന്തളേ! പൎണ്ണശാലയിൽ ചെന്നു ഫലസമ്മിശ്രമായ അൎഘ്യത്തെ എടുത്തുകൊണ്ടു വരിക തന്നെ. പാദ്യത്തിന്നു ജലം ഇവിടെയുണ്ടു്.

രാജാ—നിങ്ങളുടെ നല്ല വാക്കിനാൽ തന്നെ എനിക്കു ആതിത്ഥ്യം ചെയ്യപ്പെട്ടിരിക്കുന്നു.

പ്രിയംവദ—എന്നാൽ നല്ല തണലുകൊണ്ടു തണുപ്പുള്ളതായിരിക്കുന്ന ഈ ഏഴിലംപാലയുടെ മുട്ടിലുള്ള തറയിൽ ഇരുന്നു് ആൎയ്യൻ വിശ്രമിച്ചാലും.

രാജാ—നിങ്ങളും വൃക്ഷസേചനംകൊണ്ടു ക്ഷീണിച്ചിരിക്കുന്നല്ലൊ.

അനസൂയ—ശകുന്തളേ! നമുക്കു് അതിഥികളുടെ പൎയ്യുപാസനം ഉചിതമാണല്ലോ. അതിനാൽ ഇവിടെ ഇരിക്കാം.

(എല്ലാവരും ഇരിക്കുന്നു)

ശകുന്തള—(ആത്മഗതം) ഇദ്ദേഹത്തിനെ കണ്ടിട്ടു് തപോവനസ്ഥിതിക്കു വിരുദ്ധമായ വികാരം എന്റെ മനസ്സിൽ തോന്നുന്നതെന്താണു്?

രാജാ—(എല്ലാവരെയും നോക്കീട്ടു്) അഹോ! നിങ്ങളുടെ സഖ്യം സദൃശങ്ങളായ വയോരൂപങ്ങളെക്കൊണ്ടു രമണീയമായിരിക്കുന്നു.

പ്രിയംവദ—(അനസൂയയോടു് അപവാൎയ്യ) ചാതുൎയ്യവും ഗാംഭീൎയ്യവും ഉള്ള ആകൃതിയോടുകൂടി പ്രിയമായും മധുരമായും സംസാരിക്കുന്ന ഇദ്ദേഹം ആരാണു്? ഒരു പ്രഭു എന്നപോലെ തോന്നുന്നല്ലോ.

അനസൂയ—എനിക്കും അറിയാൻ കൌതുകമുണ്ട്. ഞാൻ ഇ ദ്ദേഹത്തിനോടു ചോദിക്കാം. (രാജാവിനോട് പ്രകാശം) ആ യ്യൻെറ മധുരമായ വാക്യം കേട്ടിട്ടുള്ള വിശ്വാസത്താൽ ധൈയ്യപ്പെട്ടു ഞാൻ ചോദിച്ചുകൊള്ളുന്നു. ഏതൊരു രാ ജർഷിവംശമാണു് ഭവാനാൽ അലങ്കരിക്കപ്പെടുന്നതു്? ഏതു ദേശമാണു് ഭവാൻെറ അസന്നിധാനത്താൽ ഉൽ കണ്ഠിതജനമാക്കി ചെയ്യപ്പെട്ടിരിക്കുന്നതു്? എന്തു സം ഗതിവശാലാണു് സുകുമാരനായിരിക്കുന്ന ഭവാൻ ആത്മാ വിനേ തപോവനസഞ്ചാരപരിശ്രമത്തിനു പാത്രമാക്കി ച്ചെയ്യുന്നതു്?

ശകുന്തള—(ആത്മഗതം) ഹൃദയമേ! സ്വസ്ഥമായിരിക്ക്. നീ വി ചാരിക്കുന്നതിനേത്തന്നെ ഇതാ അനസൂയ പറയുന്നു.

രാജാ—(ആത്മഗതം) എങ്ങനെയാണിപ്പോഠം എൻെറ വാസ്തവ ത്തെ പറയുന്നതു്? എങ്ങനെയാണു് എന്നേ ഞാൻ മ റെറാരാളെന്നു പറയുന്നതു്? ആകട്ടെ. ഇങ്ങനെ പറയാം. (പ്രകാശം) പൌരവനായ രാജാവിനാൽ ധമ്മാധികാരത്തി ങ്കൽ നിയുക്തനായ ഞാൻ ആശ്രമവാസികളുടെ കമ്മ ങ്ങളെല്ലാം നിർവിഘ്നമായി നടക്കുന്നൊ എന്നു നോക്കുന്ന തിനായി ഈ ധമ്മാരണ്യത്തിൽ വന്നിരിക്കയാണു്.

അനസൂയ—എന്നാൽ ഇപ്പോഠം ധമ്മചാരികഠം സനാഥ ന്മാരായി.

(ശകുന്തള ശൃംഗാരലജ്ജയെ അഭിനയിക്കുന്നു.)

സഖിമാർ—(ശകുന്തളയുടേയും രാജാവിൻേറയും ഭാവം കണ്ടിട്ട് ശകുന്തള യോട്ട് അപവാര്യ)

ശകുന്തളേ! ഇപ്പോഠം ഇവിടെ അച്ഛൻ ഉണ്ടായിരുന്നെ ങ്കിൽ—

ശകുന്തള—(ദേഷ്യപ്പെട്ട്) എന്നാലെന്താണു്?

സഖിമാർ—അദ്ദേഹം ഈ അതിഥിയേ ജീവിതസവ്വസ്വംകൊ ണ്ടു കൃതാത്ഥനാക്കിച്ചെയ്യുമായിരുന്നു.

ശകുന്തള—പോവിൻ. നിങ്ങഠം ഏതാണ്ടൊക്കെ മനസ്സിൽ വി ചാരിച്ചുംകൊണ്ടു സംസാരിക്കുന്നു. ഞാൻ നിങ്ങളുടെ വാ ക്കു കേഠംക്കയില്ല.

രാജാ—ഞാനും നിങ്ങളുടെ സഖിയെക്കുറിച്ചു കുറഞ്ഞൊന്നു ചോദിക്കട്ടെയോ?

സഖിമാർ—അനുഗ്രഹമത്രേ ആൎയ്യൻ ചോദിക്കുന്നതു്.

രാജാ—മഹാത്മാവായ കണ്വമുനി നിത്യബ്രഹ്മചാരിയാണെല്ലൊ. നിങ്ങളുടെ ഈ സഖി അദ്ദേഹത്തിന്റെ പുത്രിയാകുന്നു എന്നുള്ളതെങ്ങിനെയാണു്?

അനസൂയ—ആൎയ്യൻ കേട്ടാലും. കൌശികൻ എന്നു ഗോത്രനാമത്തോടുകൂടി മഹാപ്രഭാവനായിട്ടൊരു രാജൎഷിയെ കേട്ടിരിക്കുമല്ലൊ.

രാജാ—കേട്ടിട്ടുണ്ടു്; പ്രസിദ്ധനായ വിശ്വാമിത്രമുനിതന്നെ.

അനസൂയ—അദ്ദേഹത്തിനെ തോഴിയുടെ ജന്മഹേതുവായി അറിഞ്ഞാലും. അദ്ദേഹം ഉപേക്ഷിച്ചതിന്റെ ശേഷം എടുത്തു വളൎത്തിയതിനാൽ താതകണ്വനും ഇവളുടെ അച്ഛനായി.

രാജാ—ഉപേക്ഷിച്ചു എന്നു കേൾക്കയാൽ എനിക്കു ജിജ്ഞാസ ജനിച്ചിരിക്കുന്നു. അതിനാൽ ആദ്യം മുതൽക്കുതന്നെ കേൾക്കാനാഗ്രഹമുണ്ടു്.

അനസൂയ—ആൎയ്യൻ കേട്ടുകൊണ്ടാലും. പണ്ടു് ആ രാജൎഷി ഘോരമായ തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ ദേവന്മാൎക്കു ശങ്ക ജനിച്ചിട്ടു് അവർ അദ്ദേഹത്തിന്റെ തപോവിഘ്നത്തിന്നായി മേനകയെന്ന അപ്സരസ്ത്രീയെ പറഞ്ഞയച്ചു.

രാജാ—മററുള്ളവരുടെ തപസ്സിനെക്കുറിച്ചു് ദേവന്മാൎക്കിങ്ങനെ ശങ്ക പതിവുള്ളതാണല്ലൊ. പിന്നെയോ?

അനസൂയ—പിന്നെ വസന്താരംഭത്താൽ രമണീയമായ സമയത്തിൽ ഉന്മാദജനകമായ മേനകാരൂപത്തെ കണ്ടിട്ടു്—

(അൎദ്ധോക്തിയിൽ ലജ്ജിതയായി വിരമിക്കുന്നു.)

രാജാ—ശേഷം മനസ്സിലായി. സൎവ്വഥാ ഇവൾ അപ്സരസ്സംഭവയാണു്.

അനസൂയ—അതെ.

രാജാ—മറിച്ചുവരാൻ സംഗതിയില്ല—

മനുഷ്യലോകാബലമാരിലീദൃശം
മനോജ്ഞമാം രൂപമുദിപ്പതെങ്ങിനെ?
അനർഗ്ഗളം വൈദ്യുതമായ വിഭ്രമം
നിനയ്ക്കിലിബ്ഭൂമിയിലുത്ഭവിക്കുമോ? ൨൪

ശകുന്തള—(ലജ്ജിച്ച് അധോമുഖിയായിരിക്കുന്നു.)

രാജാ—(ആത്മഗതം) എന്റെ മനോരഥത്തിന് അവകാശം ലഭിച്ചു. എന്നാൽ ഇനിയും ഒരു സംശയമുണ്ട്.

പ്രിയംവദ—(ശകുന്തളയെ നോക്കീട്ടു രാജാവിനോട്) ആര്യൻ പിന്നെയും എന്തോ ചോദിക്കാനിച്ഛിക്കുന്നതുപോലെ തോന്നുന്നല്ലോ.

(ശകുന്തള പ്രിയംവദയെ ചൂണ്ടുവിരൽകൊണ്ടു തർജ്ജനം ചെയ്യുന്നു.)

രാജാ—ഭവതികൾ തോന്നിയതു ശരിതന്നെ. സച്ചരിതത്തെ കേൾക്കാനുള്ള ലോഭത്താൽ എനിക്ക് ഒന്നുകൂടി ചോദിക്കാനുണ്ട്.

പ്രിയംവദ—എന്നാൽ എന്തിനു സംശയിക്കുന്നു. തപസ്വിജനത്തോട് ഏതും തടവുകൂടാതെ ചോദിക്കാമല്ലോ.

രാജാ—നിങ്ങളുടെ സഖിയെക്കുറിച്ച് ഇത്രയും കൂടി അറിഞ്ഞാൽ കൊള്ളാം.

വ്രതനിയമമിവൾക്കു വേൾക്കുവോളമു-
ള്ളതനുവികാരവിരോധിയാകുമാമോ?
ഉരുഹരിണികളോടു വാഴുമാമോ
സതതമിവളും മദിരേക്ഷണപ്രിയാഭിഃ? ൨൫

പ്രിയംവദ—ആര്യ! ധർമ്മാനുഷ്ഠാനത്തിലും ഇവൾ പരതന്ത്രയാണ്. എന്നാൽ താതകണ്വൻ ഇവൾക്കു അനുരൂപനായ ഭർത്താവിനു കൊടുക്കണമെന്നുതന്നെ സങ്കല്പിച്ചിരിക്കുന്നു.

രാജാ—(സന്തോഷത്തോടുകൂടി ആത്മഗതം)

മനമേ! ഭവ സാഭിലാഷമിപ്പോൾ
ഫലനകേശിംപ്രതി സംശയങ്ങൾ തീർന്നു,
കനലെന്നു നിനച്ചുപോയി നീതാ-
നനഘം മാറിൽ വഹിച്ചിടേണ്ട രത്നം. ൨൬

ശകുന്തള—(ദേഷ്യഭാവത്തോടുകൂടെ) അനസൂയേ! ഞാനിതാ പോകുന്നു.

അനസൂയ—അതെന്താണ്?

ശകുന്തള—ഈ പ്രിയംവദ അസംബന്ധങ്ങൾ പ്രലപിക്കുന്നതിനെ ഞാൻ ഗൌതമിയമ്മയോടു ചെന്നു പറയട്ടേ.

അനസൂയ—തോഴീ! ആശ്രമവാസിയായ ജനത്തിന് അതിഥിവിശേഷത്തെ സൽക്കരിക്കാതെ അനാദരിച്ചുംവെച്ചു തോന്നിയതുപോലെ പൊയ്ക്കളയുന്നതു യുക്തമല്ല.

ശകുന്തള—[ഒന്നും പറയാതെ എഴുന്നേററു പോകുന്നതിനു ഭാവിക്കുന്നു.]

രാജാ—(ആത്മഗതം) ഇവൾ പോകാൻ ഭാവിക്കുന്നല്ലോ.

(ഓർക്കാതെ തടുക്കുന്നതിനു ഭാവിച്ചു ഉടനെ നിവർത്തിച്ചിട്ടു)

അഹോ! കാമിജനങ്ങളുടെ മനോവ്യാപാരം ശരീരചേഷ്ടയേ അനുസരിച്ചാണ്. എന്തെന്നാൽ—

മുനിതനയാനുയാനമതിനുദ്യതനായ് സഹസാ
വിനയനിവാരിതപ്രസരനായൊരെനിക്കധുനാ
തനതുപദത്തിൽനിന്നു ചലിയാതെയുമിങ്ങുളവാ-
യനുഭവമങ്ങുപോയ് തിരിയെ വന്നതുപോൽ മനസി. വ൭

പ്രിയംവദ—(ശകുന്തളയെ തടഞ്ഞുംകൊണ്ട്) തോഴീ! നീ പൊയ്ക്കൂടാ.

ശകുന്തള—(ഭ്രൂഭംഗത്തോടുകൂടെ) എന്തുകൊണ്ടാണ്!

പ്രിയംവദ—രണ്ടു വൃക്ഷങ്ങളെ ഞാൻ നിനക്കുവേണ്ടി നനച്ചിട്ടുണ്ട്. അതിനാൽ നീ എനിക്കു കടപ്പെട്ടിരിക്കുന്നു. ആ കടം വീട്ടീട്ടു പിന്നെ പൊയ്ക്കൊള്ളാം.

[ബലാൽക്കാരേണ പിടിച്ചുനിർത്തുന്നു]

രാജാ—ഭദ്രേ! വൃക്ഷങ്ങളെ നനച്ചിട്ടു തത്രഭവതി ഇപ്പോൾ തന്നെ പരിശ്രാന്തയായിരിക്കുന്നു. എന്തെന്നാൽ ഇവൾക്ക്—

ഏററം കൈകൾ ചുകന്നഹോ! കുടമെടുത്തംസമുപാശ്രാന്തി-
[യായ്;
മുററും പോർമുലകൾക്കിളക്കമിനിയും നിന്നീല നിശ്വാസജം;
പാററിസ്വേദകണോൽകരംമുഖമതിൽ പൂങ്കർണ്ണികാരോധിയാ-
യൊററക്കെട്ടതിനാൽ ഗൃഹീതമഴിയുംവാർകുന്തളം വ്യാകുലം. ()

അതുകൊണ്ട് ഞാൻ ഇവളുടെ കടം വീട്ടാം.

(മുദ്രമോതിരം ഊരി പ്രിയംവദയ്ക്കു കൊടുക്കാൻ ഭാവിക്കുന്നു.
സഖിമാർ അതിൽ കൊത്തിയിരിക്കുന്ന നാമാക്ഷരങ്ങളെ വായിച്ചിട്ട്
ആശ്ചര്യത്തോടുകൂടെ പരസ്പരം നോക്കുന്നു)

രാജാ—നിങ്ങൾ അന്യഥാ വിചാരിക്കേണ്ട. രാജാവിങ്കൽ നിന്നു ലഭിച്ചിട്ടുള്ള മുദ്രയാണിതു്.

പ്രിയംവദ—എന്നാൽ ഇതിനെ ആൎയ്യൻ കയ്യിൽനിന്നും വേർപെടുത്തുന്നതു യുക്തമല്ല. ആൎയ്യന്റെ വാക്കിനാൽത്തന്നെ ഇവളുടെ കടപ്പാടു തീൎന്നു. ശകുന്തളേ! ദയാലുവായ ആൎയ്യനാൽ, അല്ലെങ്കിൽ മഹാരാജാവിനാൽ, നീ മോചിക്കപ്പെട്ടു. ഇനി പോകാം.

ശകുന്തള—(ആത്മഗതം) ഞാൻ സ്വതന്ത്രയായിരുന്നെങ്കിൽ.

പ്രിയംവദ—ഇനി എന്താണിപ്പോൾ പോകാത്തതു്?

ശകുന്തള—എന്നെ പോകാനും നില്ക്കാനും പറയാൻ നീ ആരാണു്.

രാജാ—(ശകുന്തളയെ നോക്കിയിട്ടു് ആത്മഗതം) എനിക്കു് ഇവളെ കുറിച്ചു തോന്നുന്നതുപോലെ ഇവൾക്കെന്നെക്കുറിച്ചും തോന്നുന്നുണ്ടായിരിക്കുമോ? അഥവാ എന്റെ പ്രാൎത്ഥന ലബ്ധാവകാശംതന്നെ. എന്തെന്നാൽ—

എന്നാലാപമതോടു സമ്മിളിതമായൊന്നും കഥിക്കുന്നതി-
ല്ലെന്നാലും ചെവി നൽകിടുന്നു വിരവിൽ സംഭാഷമാണേമയി,
കന്നൽക്കണ്ണി മമാനനാഭിമുഖിയായ് നില്ക്കുന്നതില്ലെങ്കിലും
തനാചിക്കില്ല മദന്യഗോചരമതിൽ ഭൂയിഷ്ഠമാലോകനം. ൨൯

അണിയറയിൽ—ഹോ! ഹോ! മഹൎഷിമാരേ! തപോവനത്തിലെ ജന്തുക്കളുടെ രക്ഷയ്ക്കായിക്കൊണ്ടു നിങ്ങൾ സന്നദ്ധരായി ഭവിക്കിൻ. ദുഷ്ഷന്തമഹാരാജാവു വേട്ടയാടിക്കൊണ്ടു സമീപത്തിൽ എത്തിയിരിക്കുന്നു.

തുരഗഖുരപുടത്താലുദ്ധതം ധൂളിജാലം
പരിണതരവിശോഭം പൎണ്ണശാലയ്ക്കു ചാലേ,
മരവിരിസലിലാൎദ്രം ശാഖയിൽ ചേൎത്തിരിക്കും
തരുവിതതിയിലീയ്യാംപാററപോൽ പററിടുന്നു. ൩൦

അത്ര തന്നെയുമല്ല.

അമ്മേ! കുത്തിൽ മുറിഞ്ഞു ക്രുദ്ധനുഴറ്റാൽ കൊമ്പിൽ താഴ്ച്ചാ-
[രുവൻ-
കമ്പുംകൊണ്ടുവലിഞ്ഞതങ്ങഞ്ഞു ലതയും ചുററിപ്പിണഞ്ഞങ്ങനെ
കമ്പംപൂണ്ടു രഥപ്രേക്ഷയാമൃഗകുലം ഭേദിച്ചു ധർമ്മാശ്രമേ
കൊമ്പൻ കേറിവരുന്നു മൂർത്തിധരമാമസ്മത്തപോവിഘ്നമോ?

[എല്ലാവരും പരിഭ്രമിക്കുന്നു]

രാജാ—(ആത്മഗതം) ഛേ! കഷ്ടം! സൈന്യങ്ങൾ എന്നെ അന്വേഷിച്ചു തപോവനത്തെ ഉപരോധിക്കുന്നു.

ആകട്ടെ, അങ്ങോട്ടുപോകതന്നെ.

സഖിമാർ—ആര്യ! കാട്ടിലെ ഈ വർത്തമാനം കേട്ടിട്ടു ഞങ്ങൾക്കു വളരെ ഭയമായിരിക്കുന്നു. അതുകൊണ്ടു പർണ്ണശാലയ്ക്കുള്ളിൽ പോകുന്നതിനു ഞങ്ങൾക്കു് അനുവാദം തരണം.

രാജാ—നിങ്ങൾ പോകുവിൻ. ഞാൻ ചെന്നു് ആശ്രമത്തിനു ഉപദ്രവം ഉണ്ടാകാതിരിക്കത്തക്കവണ്ണം യത്നം ചെയ്തുകൊള്ളാം.

[എല്ലാവരും എഴുന്നേൽക്കുന്നു.]

സഖിമാർ—ആര്യനെ ഞങ്ങൾ വേണ്ടുംവണ്ണം സൽക്കരിച്ചില്ലല്ലോ. ഇനിയും കാണുന്നതിനെ കുറിച്ചു് അറിയിക്കുന്നതിനു ഞങ്ങൾ ലജ്ജിക്കുന്നു.

രാജാ—അങ്ങനെ പറയേണ്ട. നിങ്ങളുടെ ദർശനം തന്നെ എനിക്കു വേണ്ടുംവണ്ണമുള്ള സൽക്കാരമായിരിക്കുന്നു.

[ശകുന്തള സവ്യാജമായി താമസിച്ചു സഖിമാരോടുകൂടി പോയി]

രാജാ—എനിക്കു നഗരത്തിലേക്കു തിരിച്ചുപോകുന്നതിനു താൽപര്യം തോന്നുന്നില്ല. എന്തെങ്കിലും, ഒരുമിച്ചു വന്നവരെ ചെന്നു കണ്ടു് ആശ്രമത്തിൽനിന്നും അധികം അകലെയല്ലാതെ ഒരേടത്തു നിറുത്താം. ശകുന്തളയുടെ വിലാസചേഷ്ടിതങ്ങളിൽ നിന്നും മനസ്സിനെ നിവർത്തിപ്പിക്കുന്നതിനു ഞാൻ ശക്തനാകുന്നില്ല. എന്തെന്നാൽ എനിക്കിപ്പോൾ—

യാതീഹമുൻപോട്ടുവപുസ്സമാത്രം
ചേതസ്സു പശ്ചാദവശം പ്രയാതി,
വാതസ്യവേഗം പ്രതിനീയമാനം
കേതോഃ പതാകാംശുകമെന്നവണ്ണം.

[പോയി]

# രണ്ടാം അങ്കം

[വിദൂഷകൻ മാഢവ്യൻ വ്യസനത്തോടുകൂടി പ്രവേശിക്കുന്നു]

മാഢവ്യൻ—(നെടുവീർപ്പുവിട്ടു) ഈ വേട്ടക്കാരൻ രാജാവിൻെറ തോഴാരായിരുന്നിട്ടു ഞാൻ നന്നാ വലഞ്ഞു. ഇതാ ഒരുമാൻ! അതാ ഒരു പന്നി! അതാ ഒരു കടുവാ! എന്നിങ്ങനെ നട്ടുച്ചയ്ക്കു വേനൽകൊണ്ടു തണൽ കുറഞ്ഞിരിക്കുന്ന കാടുകളിൽ കടന്നു ചുററിനടക്കുന്നു. ഇലകരം വീണഴുകി കവർപ്പുള്ളതും വെയിൽകൊണ്ടു കാഞ്ഞതുമായ കാട്ടാറുകളിലെ വെള്ളമാണു ദാഹിച്ചാൽ കുടിക്കാൻ. കാലനിയമം കൂടാതെ പ്രായേണ ചുട്ടമാംസം തന്നെ ആഹാരം. കുതിരയുടെ പിന്നാലെ ഓടി സന്ധികളെല്ലാം ഇളകിയിരിക്കുന്ന എനിക്കു രാത്രിയിലെങ്കിലും സുഖമായി കിടന്നുറങ്ങുവാൻ വയ്യാ. അഥവാ കണ്ണടച്ചാൽ വെളുക്കുന്നതിനുമുമ്പിൽതന്നെ ദാസീപുത്രന്മാർ കാട്ടാളന്മാർ വന്നു കാടുവളയുന്ന ഘോഷംകൊണ്ടു ഉണർന്നുപോകുന്നു. ഇത്രമാത്രംകൊണ്ടും ഗ്രഹപ്പിഴ തീർന്നില്ല. ഇപ്പോൾ വ്രണത്തിൽ ഒരു കുരു പുറപ്പെട്ടതുപോലെ ആയിരിക്കുന്നു. ഇന്നലെ ഞാൻ ഒരുമിച്ചില്ലാതിരുന്ന സമയം ഒരു മാനിൻെറ പിന്നാലെകൂടി പുറപ്പെട്ട് ആശ്രമത്തിൽ ചെന്നുകേറി. രാജാവ് ശകുന്തള എന്നൊരു മഹർഷികന്യകയെ എൻെറ കഷ്ടകാലത്തിനു കണ്ടു വശമായി. ഇപ്പോൾ നഗരത്തിലേയ്ക്കു പോകുന്ന കഥകൂടെ പ്രസംഗിക്കുന്നില്ല. ഇതുതന്നെ വിചാരിച്ചുംകൊണ്ട് ഉറക്കമില്ലാതെ കിടന്ന് ഇതാ നേരവും വെളുത്തു. നിർവാഹമില്ലല്ലോ! ഏതെങ്കിലും തോഴരെ ചെന്നു കാണുകതന്നെ. (ചുററിനടന്നു നോക്കീട്ടു) ഇതാ വില്ലുകളും കയ്യിലെടുത്ത് കാട്ടുപൂക്കൾ കെട്ടി മാലയും ഇട്ടുകൊണ്ടിരിക്കുന്ന പട്ടാണിച്ചികളുടെ കൂട്ടത്തോടുകൂടി തോഴരിങ്ങോട്ടു തന്നെ വരുന്നു. ആകട്ടെ, അംഗഭംഗത്താൽ അശക്തത ഭാവിച്ചു നിൽക്കാം. അങ്ങനെയെങ്കിലും കുറേ വിശ്രമം കിട്ടിയെങ്കിലോ.

[വടി ഊന്നിക്കൊണ്ടു നിൽക്കുന്നു]

[മേൽ പറഞ്ഞ പ്രകാരമുള്ള പരിയാരങ്ങളോടുകൂടി രാജാവു് പ്രവേശിക്കുന്നു)]

രാജാ—സുദതി സുലഭയല്ലെന്നാകിലാമെങ്കിലും മേ
ഹൃദയമതിനു യത്നാം തന്മനോഭാവബോധേ,
മദനവിധി ഫലിച്ചീലെങ്കിലും സ്ത്രീപുമാന്മാ-
ർക്കുദയതി രതിലാഭം പ്രാർത്ഥനാസാമ്യമൂലം. ൧

(മന്ദഹാസം ചെയ്തു) അഹോ! ഇപ്രകാരം തന്റെ അഭിപ്രായത്തെ അനുസരിച്ചു് ഇഷ്ടജനത്തിന്റെ ചിത്തവൃത്തിയെ ഊഹിക്കുന്ന കാമിജനം ഭ്രമിച്ചുപോകുന്നു. എങ്ങനെയെന്നാൽ,

മല്ലാക്ഷീമണി വല്ലനോട്ടമതിലും സസ്നേഹമീക്ഷിച്ചതും
സോല്ലാസം ഘനകൈന്നിതംബഗുരുതാമൂലം നടന്നന്നതും,
അല്ലേ! പോകരുതെന്നു ചൊല്ലുമളവിൽ കോപിച്ചതും തോഴിയോ-
ടെല്ലാമെന്നെ നിനച്ചുപോൽ സ്വതയമേ തോന്നുന്നഹോ! കാമി
(നാം.

മാഢവ്യൻ—[അങ്ങനെതന്നെ നിന്നുംകൊണ്ടു] തോഴരേ! എനിക്കു ക-
യ്യും കാലും ഒന്നും അനക്കാൻവയ്യേ! വാകൊണ്ടു പറയാം,
സ്വാമി വിജയിയായി ഭവിക്കണം.

രാജാ—(ചിരിച്ചുംകൊണ്ടു്) എന്താണു ശരീരത്തിന് ഈ ഉപദ്രവം?

മാഢവ്യൻ—കൊള്ളാം. തോഴർ കണ്ണിൽ കുത്തിയേച്ചു കണ്ണുനീ-
രിന്റെ കാരണം ചോദിക്കുന്നു.

രാജാ—എനിക്കു മനസ്സിലായില്ല.

മാഢ—തോഴരേ! ആറുവഞ്ചി കൂനന്റെ കളി കാട്ടുന്നതു തന്റെ
ശക്തികൊണ്ടോ അതോ ഒഴുക്കിന്റെ ശക്തികൊണ്ടോ?

രാജാ—നദിവേഗമാണു് അതിനു കാരണം.

മാഢ—എന്നാൽ എന്റെ ഈ അംഗഭംഗത്തിനു തോഴരുതന്നെ-
യാണു കാരണം.

രാജാ—അതെങ്ങനെയാണു്?

മാഢ—തോഴരു രാജ്യകാര്യങ്ങളും ഉപേക്ഷിച്ചു് ഇങ്ങനെ കാട്ടാ-
ളവൃത്തിയായി കൂടിയിരിക്കുന്നു. ഞാനോ ബ്രാഹ്മണൻ.
എന്നും ജന്തുക്കളെ ഓടിച്ചു സന്ധിബന്ധങ്ങൾ ആസകലം
ഇളകി അവയവങ്ങളെ കൊണ്ടു സ്വച്ഛപോലെ ചേഷ്ടി-
ക്കാൻ വയ്യാതെയായി കഷ്ടപ്പെടുന്നു. അതുകൊണ്ടു

തിരുമനസ്സുണ്ടായിട്ട് ഒരു ദിവസമെങ്കിലും വിശ്രമിക്കാൻ എന്നെ വിട്ടയയ്ക്കണേ.

രാജാ—(ആത്മഗതം) തോഴരും ഇങ്ങനെ പറയുന്നു. എനിക്കും ശകുന്തളയെ ഓർത്തിട്ടു നായാട്ടിൽ ഉത്സാഹം തോന്നുന്നില്ല. എന്തെന്നാൽ,

ഏണങ്ങളിൽ ചാപഗുണം വലിച്ചു
ബാണപ്രയോഗത്തിനു ഞാനശക്തൻ,
പ്രാണപ്രിയയ്ക്കീക്ഷണഭംഗി സാദൃം
വാണഭ്യസിപ്പിച്ചതിവറ്റയല്ലീ? ൩

മാഢ—(രാജാവിന്റെ മുഖത്തു നോക്കിക്കൊണ്ടു) തോഴർ എന്തോ മനോരാജ്യം വിചാരിക്കയാണ്. ഞാൻ പറഞ്ഞതു വൻകാട്ടിൽ കിടന്നു നിലവിളിച്ചതുപോലെതന്നെ.

രാജാ—(ചിരിച്ചുംകൊണ്ടു) മറ്റൊന്നുമല്ല. ഇഷ്ടവാക്യം തട്ടരുതല്ലോ എന്നു വച്ച് ആലോചിക്കയാണ്.

മാഢ—ആവൂ! തോഴരു ദീർഘായുസ്സായിരിക്കണം.

[പോകാൻഭാവിക്കുന്നു]

രാജാ—വരട്ടെ, നിൽക്കു. ശേഷംകൂടി കേൾക്കു.

മാഢ—കല്പിക്കണം.

രാജാ—തോഴരു വിശ്രമിച്ചുതീർന്നിട്ട് ഇനി അദ്ധ്വാനം ഇല്ലാത്ത ഒരു കാര്യത്തിൽ എനിക്കു സഹായിക്കണം.

മാഢ—എന്തൊന്നാ? മോദകം തിന്നാനാണോ?

രാജാ—പറയാം.

മാഢ—ആകട്ടെ, അതുവരെ ക്ഷമിക്കാം.

രാജാ—ആരവിടെ?

[നടയിൽ തവണക്കാർ പ്രവേശിച്ചിട്ട്]

തിരുമനസ്സുകൊണ്ടു കല്പിച്ചാലും.

രാജാ—രൈവതകാ! സേനാപതിയെ വിളിച്ചുകൊണ്ടുവാ.

തവണ—അടിയൻ. [പോയി സേനാപതിയോടുകൂടി പ്രവേശിക്കുന്നു]

തവണ—ഇതാ കല്പന തരുന്നതിനായി ഇങ്ങോട്ടു തൃക്കൺപാർത്തുംകൊണ്ടു മഹാരാജാവ് എഴുന്നള്ളിയിരിക്കുന്നു. ആര്യൻ അടുക്കൽ ചെല്ലണം.

സേനാ—(രാജാവിനെ നോക്കി) നായാട്ടു ദോഷമുള്ളതെങ്കിലും ഇവ

തിരുമേനിയിൽ കേവലം ഗുണത്തിനായിത്തന്നെ തീൎന്നിരിക്കുന്നു. എന്തെന്നാൽ,

നിത്യം ചാപഗുണാഭിഘാതകഠിനീൎഭ്രതോൎദ്ധബാഹാഞ്ചിതം
മാൎത്താണ്ഡദ്യുതിയെസ്സഹിപ്പതിനലംചെറുവിയൎപ്പെന്നിയേ,
പാൎത്താൽക്ഷീണമതെങ്കിലും ദൃഢതകൊണ്ടുല്ലാഘവംസ്വാമിതൻ
ഗാത്രം വന്മലയിൽ ചരിക്കുമിഭരാജന്റെവ സാരോത്തരം. ൪

(സമീപത്തുചെന്നു) മഹാരാജാവു് സൎവ്വോൽകൎഷേണ വൎത്തിച്ചാലും. കാട്ടകംവളഞ്ഞു ജന്തുക്കളുടെ സഞ്ചാരം തടയപ്പെട്ടിരിക്കുന്നു. ഇനിയും എഴുന്നള്ളത്തിനു എന്താണു താമസം?

രാജാ—സേനാപതി! മാഢവ്യൻ നായാട്ടിനെ ദൂഷിച്ചുപറഞ്ഞു് എന്നെ ഭഗ്നോത്സാഹനാക്കിത്തീൎത്തിരിക്കുന്നു.

സേനാ—(മാഢവ്യനോടു അപവാൎയ്യ) സഖേ! വിദൂഷക-സ്ഥിരപ്രതിജ്ഞനായിരുന്നുകൊള്ളണേ. ഞാൻ പ്രഭുവിന്റെ ചിത്തവൃത്തിയെ അനുവൎത്തിക്കാം. (പ്രകാശം) ഈ വിഡ്ഢ്യാൻ അസംബന്ധം പുലമ്പുകയാണു്. ഇതിനു തിരുമേനി തന്നെ ദൃഷ്ടാന്തമായിരിക്കുന്നല്ലോ. നായാട്ടിന്റെ ഗുണത്തെ കല്പിച്ചു വിചാരിക്കണം—

മേദസ്സററുമെലിഞ്ഞു കുക്ഷിലഘുവാം ദേഹം വിഹാരക്ഷമം
ഭേദപ്പെട്ടമൃഗങ്ങൾതൻപ്രകൃതിയും കാണാം ഭയക്രോധയോഃ,
കോദണ്ഡിക്കിളകുന്നലാക്കിലിഷുവെയ്തേല്പിപ്പതുംശ്രേഷ്ഠ്യമാം
വാദംവേട്ടയസാധുവെന്നതു മൃഷാമറെറന്തിലുള്ളീരസം? ൫

മാഢ—(ദേഷ്യഭാവത്തോടെ) പോവു തന്റെ പാട്ടിനു്! മഹാരാജാവു സ്വഭാവസ്ഥിതിയിലായാലും താൻ പറഞ്ഞിളക്കുന്നോ? വേണെങ്കിൽ താൻ കാട്ടുതോറും ഓടിനടന്നു മൂക്കു കടിച്ചുതിന്നുന്ന വല്ല മൂത്ത കരടിയുടേയും വായിൽ ചെന്നു ചാടു.

രാജാ—സേനാപതി! എന്തിനു വളരെ പറയുന്നു. ഇന്നു് ആശ്രമസമീപത്തിൽ താമസിക്കുന്നതാകയാൽ ഞാൻ നിന്റെ വാക്കിനെ അഭിനന്ദിക്കുന്നില്ല. ഇപ്പോളാകട്ടേ,

കാട്ടുപോത്തുകൾ വിഷാണഘട്ടിതസരോജലേഷു വിഹരിക്കയാം
കൂട്ടമായിഹരിണങ്ങൾ ചേൎന്നു തണലിൽ കിടന്നയവിറക്കയാം,

വിട്ടു പേടിയെപ്പെരുപൊയ്കയിൽ കിടികൾ മുങ്ങിമുസ്തകൾ കിള-
[ള്ളയാം
കെട്ടയച്ചു മമ ചാപയഷ്ടിയിളമൊട്ടുവിശ്രമമതാമടുക്കയാം. ൫

സേനാ—തിരുമനസ്സുപോലെയാകട്ടെ.

രാജാ—എന്നാൽ മുൻപിൽകൂട്ടി കാടു വളയുന്നതിന്നായി പോയിരിക്കുന്നവരെ തിരിയേ വിളിച്ചുകൊള്ളണം. സൈന്യങ്ങൾ മഹർഷിമാരുടെ ആശ്രമഭൂമിക്കു സമീപത്തെങ്ങും പോകരുതെന്നു പ്രത്യേകം പറകയും വേണം. എന്തെന്നാൽ,

ശമധനരായ മാമുനിജനേഷു നിഗൂഢമഹോ
കിമപി മഹഃസ്ഫുരാന്തമയമുണ്ടവരായതിനെ,
ഹിമശിശിരങ്ങളായ ഹരിദശ്മ മഹാമണിഭി-
സ്സമമുടനൽഗിരന്തി പരധാമസമാക്രമണേ. ൬

സേനാ—കല്പനപോലെ ചെയ്യാം.

മാഢ—തന്റെ ഉത്സാഹം ഭഗ്നമായി. കണക്കായിപ്പോയി. പോവൂ പോവൂ.

[സേനാപതി പോയി.]

രാജാ—(പരിജനങ്ങളെ നോക്കീട്ട) നിങ്ങൾ ഈ നായാട്ടുവേഷം മാററിക്കൊള്ളുവിൻ. രൈവതകാ! നീയും നിന്റെ പ്രവൃത്തിക്കു പൊയ്ക്കോ.

പരിജനങ്ങൾ—കല്പനപോലെ. [പോയി]

മാഢ—തോഴർ ഈച്ചകളെ ഒക്കെയും ആട്ടിയോടിച്ചുകളഞ്ഞു. ഇനി ഇതാ! ഈ മരത്തിന്റെ തണലിൽ വള്ളിക്കൂട്ടങ്ങളെക്കൊണ്ടു മേൽകെട്ടി കെട്ടിയതുപോലിരിക്കുന്ന ആ കൽത്തറയിൽ എഴുന്നള്ളിയിരിക്കാം. ഞാനും ഇരുന്നു കാലുകഴപ്പ് തീക്കട്ടെ.

രാജാ—മുൻപേ അങ്ങോട്ടു നടക്കു.

മാഢ—തോഴരെഴുന്നള്ളണം.

[രണ്ടുപേരും ചാറിയതേന്നച്ചെന്നു ഇരിക്കുന്നു]

രാജാ—മാഢവ്യാ! കാണേണ്ടതിനെ കാണായ്കയാൽ താന്റെ കണ്ണു നിഷ്ഫലംതന്നെ.

മാഢ—തോഴരുതന്നെ എന്റെ മുൻപിൽ ഇരിക്കുന്നുണ്ടല്ലോ.

രാജാ—എല്ലാവക്കും സ്വകീയമായ മിത്രാദിജനം നയനരമണീയമായിത്തന്നെ തോന്നും. എന്നാൽ ഞാൻ ആ ആശ്രമത്തിന്റെ അലങ്കാരഭൂതയായ ശകുന്തളയെക്കുറിച്ചാണു പറയുന്നതു്.

മാഢ—(ആത്മഗതം) ഇയാളുടെ ഈ താല്പൎയ്യത്തെ വർദ്ധിപ്പിക്കാൻ ഇട കൊടുത്തുകൂടാ. (പ്രകാശം) ആഗ്രഹിക്കാൻ യോഗ്യയല്ലാത്ത ആ തപസ്വികന്യകയെ കണ്ടിട്ടു കാൎയ്യമെന്താണു്?

രാജാ—ഛേ! മൂഢാ!

ജനമെല്ലാമുൻമുഖമാ-
യനിമേഷകളായ നേത്രപങ്ക്തികളാൽ,
മനമതിലെന്തൊരു ഭാവാൽ
പനിമതിലേഖാം വിലോകതേ/ഭിനവാം? വ

വർജ്ജ്യമായ വസ്തുവിൽ പൌരവന്മാരുടെ മനസ്സു പ്രവൎത്തിക്കുന്നതുമല്ലല്ലോ.

മാഢ—ഈ ബ്രാഹ്മണകന്യകയിൽ പിന്നെയെന്താണു് തോഴരുടെ മനസ്സു് പ്രവൎത്തിച്ചിരിക്കുന്നതു്?

രാജാ—കേട്ടാലുമിത്തരുണി മേനകയെന്ന വാനോർ-
മട്ടോലുമക്ഷിമണി തള്ളിയ പിള്ളയത്രേ,
പെട്ടെന്നു കണ്വമുനിനാ ധൃതയായിരിക്കിൽ
ഞെട്ടറ്റുവീണ നവമാലികതന്റെ പൂപോൽ. ൯

മാഢ—(ചിരിച്ചുംകൊണ്ടു) തോഴരേ! ഈന്തപ്പഴം തിറച്ചുതിന്നു മനം മറിഞ്ഞാൽ പിന്നെ പുളിയിൽ രുചി തോന്നുന്നതുപോലെയാണു് ഉത്തമസ്ത്രീകളെ അനുഭവിച്ചു മതിയായിട്ടു തോഴൎക്കിപ്പോൾ ഈ താല്പൎയ്യം തോന്നിയിരിക്കുന്നതു്.

രാജാ—താൻ അവളെ കാണാഞ്ഞിട്ടാണിങ്ങനെ പറയുന്നതു്.

മാഢ—തോഴക്കും ആശ്ചൎയ്യത്തെ ജനിപ്പിക്കുന്നതായ വസ്തു രമണീയമായിത്തന്നെ ഇരിക്കണം.

രാജാ—എടോ! എന്തിനു വളരെപ്പറയുന്നു?

കണ്ടാലത്ഭുതമായ ചിത്രമെഴുതിസ്സത്വം കൊടുത്താനൊട്ടു-
ത്തുണ്ടാക്കീ വിധി രൂപസാരമഖിലം താം ചേതസൈവാഥവാ;
പണ്ടില്ലാതൊരു രത്നസൃഷ്ടിയിവളെന്നത്രേ നിനയ്ക്കുന്നു ഞാൻ
വീണ്ടും ധാതൃവിഭുത്വവും വിരവിനോടോർത്തിട്ടു തന്മൂർത്തിയും. ൧൦

മാഢ—അങ്ങനെയാണെങ്കിൽ എല്ലാ സുന്ദരിമാരും ഇവളോടു തോററുപോകണമല്ലോ.

രാജാ—ഇനി എന്നാൽ ഇതും എൻെറ മനസ്സിലുള്ളതാണു്.

ഘ്രാണിക്കാത്തസുമം, നഖൈരദലിതം ബാലപ്രവാളം, തുള-
ച്ചാണിക്കോലണയാത്ത നന്മണി, നവം താൎത്തേനനാസ്വാദിതം,
ക്ഷീണിക്കാത്ത തപഃഫലം തദനഘം രൂപം മഹാഭാഗ്യനാം
പ്രാണിക്കേവന ദൈവമേകുമനുഭോഗത്തിന്നറിഞ്ഞീലഞാൻ. ൧൧

മാഢ—എന്നാൽ ഓടലെണ്ണകൊണ്ടു മെഴുക്കു പിടിച്ച തലയോടുകൂടിയ കാട്ടിൽ കിടക്കുന്ന വല്ല താടിക്കാരുടേയും കയ്യിൽ അകപ്പെടാതെ അവളെ തോഴരുതന്നെ വേഗത്തിൽ രക്ഷിക്കണം.

രാജാ—അവൾ പരതന്ത്രയാണല്ലോ. ഗുരുജനം ഇവിടെ ഇല്ലതാനും.

മാഢ—ആകട്ടെ, തോഴരേക്കുറിച്ചു അവളുടെ നോട്ടത്തിലെ ഭാവം എങ്ങിനെയിരുന്നു?

രാജാ—സ്വാഭാവികമായി താപസികന്യാജനം അപ്രഗത്ഭമാണല്ലോ. എങ്കിലും,

തിരിച്ചു നോട്ടം മയി സമ്മുഖസ്ഥിതേ
ചിരിച്ചു വേറേ ചില കാരണങ്ങളാൽ
സ്മരിച്ചു മര്യാദ മനോജനോ സ്ഫുടീ-
കരിച്ചുമില്ലിങ്ങു മറച്ചുമില്ലവൾ. ൧൨

മാഢ—അല്ലേ, പിന്നെക്കണ്ടയുടനെ അവൾ വന്നു തോഴരുടെ മടിയിൽ കേറുമോ?

രാജാ—ഞങ്ങൾ തങ്ങളിൽ പിരിയുന്നസമയം സഖിമാരും ഒരുമിച്ചു് അവൾ പുറപ്പെട്ടപ്പോൾ ലജ്ജയോടുകൂടിത്തന്നെ എങ്കിലും അവളാൽ അഭിപ്രായം കുറേക്കൂടി പ്രകാശിപ്പിക്കപ്പെട്ടു. എങ്ങിനെയെന്നാൽ—

കല്യാണാംഗീ ചിലയടിനടന്നിട്ടു പിന്നീടകസ്മാൽ
പുല്ലിൻറഗ്രം പളളവി തറച്ചെന്നപോൽ നിന്നുകൊണ്ടാൾ,
ചൊല്ലാമല്ലോ തരുതതിയതിൻശാഖയിൽ കൊണ്ടുടക്കീ-
ട്ടല്ലെന്നാലും മരവിരി വിടീക്കുന്നപോൽ പിൻതിരിഞ്ഞാൾ. ൧൩

മാഢ—എന്നാൽ ഇനി ഇവിടെ താമസിക്കുന്നതിനുതന്നെ വട്ടം കൂട്ടുകയല്ലേ? തോഴർ തപോവനത്തെ ഇപ്പോൾ ഉപവനമാക്കിയിരിക്കുന്നതായി തോന്നുന്നു.

രാജാ—അതുകട്ടെ, തോഴരെ! മഹർഷിമാരിൽ ചിലർ ഞാൻ ഇവിടെ ഉണ്ടെന്നറിഞ്ഞിരിക്കുന്നല്ലോ. എന്തൊരു വ്യാജേനയാണു് ഇനി ഒരിക്കൽകൂടി ആശ്രമത്തിനുള്ളിൽ ചെല്ലാവുന്നതെന്നു് ആലോചിക്ക.

മാഢ—ആശ്രമത്തിൽ കേറിച്ചെല്ലാൻ നല്ല അവകാശമുണ്ടല്ലോ. തോഴരു മഹാരാജാവല്ലേ?

രാജാ—അതുകൊണ്ടെന്താണു്?

മാഢ—ഈ വനവാസികൾ അവരുടെ ധാന്യങ്ങളിൽ ആറിലൊരുഭാഗം കരം തരണമെന്നു ചോദിക്കണം.

രാജാ—എടോ സാധുബ്രാഹ്മണാ! മറെറല്ലാ ഉൽകൃഷ്ടവസ്തുക്കളേക്കാളും അഭിനന്ദിക്കത്തക്കതായ ഒരു കരം ഇവരെ രക്ഷിക്കുന്നതിനാൽ കിട്ടുന്നുണ്ടു്. എന്തെന്നാൽ—

നൃപന്മാൎക്കുമററുള്ള വർണ്ണത്തിൽ നിന്നി-
ങ്ങുപാദീയമാനം ധനം നശ്വരം താൻ,
തപസ്സാം ധനത്തിന്റെ ഷഷ്ഠാംശമല്ലോ
തരുന്നു നമുക്കക്ഷയം താപസന്മാർ.                    ൧൪

അണിയറയിൽ—ഹാ! ഹാ! നമ്മുടെ കാൎയ്യം സിദ്ധമായി.

രാജാ—(ചെവികൊടുത്തു)ഗംഭീരമായും ശാന്തമായും ഉള്ള സ്വരത്തോടുകൂടി അവിടെ സംസാരിക്കുന്നവർ മഹർഷിമാരായിരിക്കണമെന്നു തോന്നുന്നു.

[നടയിൽ തവണക്കാർ പ്രവേശിച്ചു്]

മഹാരാജാവു് സൎവോൽക്കർഷേണ വൎത്തിച്ചാലും. രണ്ടു മഹർഷികുമാരന്മാർ നടയിൽ വന്നു നിൽക്കുന്നു.

രാജാ—വേഗത്തിൽ അവരെ ഇങ്ങോട്ടു കൂട്ടിച്ചുകൊണ്ടുവാ.

തവണ—അടിയൻ ഇതാ കൊണ്ടുവരുന്നു.

[പോയി മഹർഷിമാരോടുകൂടി പ്രവേശിക്കുന്നു.]

ഭഗവാന്മാർ ഇങ്ങനെ എഴുന്നള്ളാം.

[ഋഷികുമാരന്മാർ രാജാവിനെ നോക്കുന്നു]

ഒന്നാമൻ—അഹോ! മഹാതേജസ്സോടുകൂടിയതെങ്കിലും ഈ ആകൃതി എത്ര വിശ്വാസത്തെ തോന്നിക്കുന്നു. അഥവാ,

ഋഷിമാരിൽനിന്നും അധികം ഭേദമില്ലാത്ത രാജാവിങ്കൽ ഇതു യുക്തം തന്നെ. എന്തെന്നാൽ—

ഇപ്പാരിൽ സാരസൌഖ്യാനുഭവസുഭഗമാ-
മാശ്രമത്തിൽ പ്രവേശി-
ച്ചിപ്പോൾക്കാരക്ഷചെയ്യുന്നപഹമയമതിമാ-
ത്രം തപസ്സഞ്ചിനോതി,
ഇപ്പോഴും ദ്യോവിലെത്തുന്നമരസമുദയം
പാടിയിപ്പുണ്യവാൻെറ
ചൊല്ലൊണ്ടും നാമധേയം മുഹുരപി മുനിഭി-
ത്ത്യേവ രാജോപസൃഷ്ടം. ൧൪

രണ്ടാമൻ—ഗൌതമ! ഇദ്ദേഹം ആ ഇന്ദ്രസഖനായ ദുഷ്ഷന്ത മഹാരാജാവാണു്.

ഒന്നാമൻ—അതെ.

രണ്ടാമൻ—അതിനാലത്രെ,

ദംഭോളിപ്രതിമപ്രചണ്ഡഭുജനാമിദ്ദേഹമേകാകിയാ-
യംഭോരാശിപരീതയാം ധരണിയേപ്പാലിപ്പതെന്തത്ഭുതം?
രംഭാദിത്രിദശീജനത്തിനസുരധ്വംസാശരണ്ടിങ്കലേ
ജംഭാരേഃ കലിതായുധത്തിലുമിവൻ ഞാണേററിടും വില്ലിലും.

[ഋഷികുമാരന്മാർ രണ്ടുപേരും അടുത്തു ചെന്നിട്ടു്]

മഹാരാജാവു സർവോൽക്കർഷേണ വത്തിച്ചാലും.

രാജാ—[ആസനത്തിൽ നിന്നു് എഴുന്നേററു്] ഭവാന്മാരേ ഞാൻ അഭിവാദനം ചെയ്യുന്നു.

[ഋഷികുമാരന്മാർ ഫലങ്ങളെ കൊടുക്കുന്നു.]

രാജാ—(നമസ്കരിച്ചു് ഫലങ്ങളെ വാങ്ങീട്ടു്) നിങ്ങളുടെ നിയോഗത്തെ കേൾക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

ഋഷിമാർ—മഹാരാജാവു് ഇവിടെ ഉണ്ടെന്നു് ആശ്രമവാസികൾ അറിഞ്ഞു് ഇപ്രകാരം അപേക്ഷിക്കുന്നു.

രാജാ—എന്താണാജ്ഞാപിക്കുന്നതു്?

ഋഷിമാർ—മഹാത്മാവായ കണ്വമഹർഷി ഇവിടെ ഇല്ലാത്തതിനാൽ രാക്ഷസന്മാർ ഞങ്ങളുടെ യാഗകർമ്മങ്ങൾക്കു വിഘ്നത്തെ ചെയ്യുന്നു. അതുകൊണ്ടു് ഏതാനും ദിവ

സം സാരഥിയോടും ആയുധസാമഗ്രിയോടുംകൂടി മഹാരാജാവ് ആശ്രമത്തെ പ്രാപിച്ചു യാഗരക്ഷചെയ്യേണ്ടതാണ്.

രാജാ — ഈ നിയോഗം എനിക്ക് അനുഗ്രഹമത്രെ.

മാഢ — (അപവാര്യ) ആശ്രമവാസികളുടെ അപേക്ഷ നല്ല തരത്തിനു വന്നുചേൎന്നു.

രാജാ — (ചിരിച്ച്) രൈവതകാ! സജ്ജീകൃതായുധമായ രഥത്തെ കൊണ്ടുവരണമെന്നു ഞാൻ പറഞ്ഞതായി സാരഥിയോടു ചെന്നുപറയണം.

തവണക്കാരൻ — അടിയൻ കല്പനപോലെ ചെയ്യാം.

(പോയി)

(ഋഷികുമാരന്മാർ സന്തോഷത്തോടെ)

അനുവൎത്തിനി നിഷ്ഠയോടിരിക്കും
പുരുഷോത്തംസ! ഭവാനു യുക്തമേതൽ,
പുരുവംശ്യരജസ്രമാൎത്തിരാജാ
മുഖരേദ്രായ ഗൃഹീതദീക്ഷരല്ലോ. ൧൬

രാജാ — നിങ്ങൾ മുൻപിൽ നടന്നാലും. ഞാൻ പിന്നാലെ തന്നെ എത്തിക്കൊള്ളാം.

ഋഷിമാർ — മഹാരാജാവു സൎവ്വോൽക്കൎഷേണ വൎത്തിച്ചാലും.

(പോയി)

രാജാ — മാഢവ്യാ! തനിക്കു ശകുന്തളയെ കാണാനാഗ്രഹമില്ലയോ?

മാഢ — ആദ്യം എനിക്കാഗ്രഹം പ്രവാഹമായി ഒഴുകിക്കൊണ്ടിരുന്നു. ഇപ്പോൾ ഈ രാക്ഷസന്മാരുടെ കഥ കേട്ടതിൽ പിന്നെ തുള്ളിപോലും ശേഷിച്ചിട്ടില്ല.

രാജാ — ഭയപ്പെടേണ്ട. എന്റെ അടുക്കൽ തന്നെ നിൎത്തിക്കൊള്ളാം.

(നടയിൽ തവണക്കാരൻ പ്രവേശിച്ച്)

മഹാരാജാവു സൎവോൽക്കൎഷേണ വൎത്തിച്ചാലും. എഴുന്നള്ളത്തിനു പള്ളിത്തേരു തയാറായിരിക്കുന്നു. എന്നാൽ കൊട്ടാരത്തിൽനിന്നും അമ്മതമ്പുരാൻ തിരുമനസ്സിലെ കല്പനയോടുകൂടി കരഭകൻ വെളിയിൽവന്നു നില്ക്കുന്നു.

രാജാ — (ആദരത്തോടെ) അമ്മ കല്പിച്ചയച്ചിട്ടോ?

തവണ—അടിയൻ അങ്ങനെതന്നെ.

രാജാ—എന്നാൽ കൂട്ടിച്ചുകൊണ്ടുവരാമല്ലോ.

തവണ—അടിയൻ. (പോയി കരഭകനോടുകൂടി പ്രവേശിക്കുന്നു) ഇതാ എഴുന്നള്ളിയിരിക്കുന്നു. അടുത്തുചെല്ലാം.

കരഭകൻ—[അടുക്കൽചെന്നു] മഹാരാജാവു സർവ്വോൽക്കർഷേണ വർത്തിച്ചാലും. വരുന്ന നാലാംനാൾ തിരുനോൻപുകാലം കൂടുന്നതാകകൊണ്ടു അന്നു തിരുമേനി അവശ്യം കൊട്ടാരത്തിൽ എഴുന്നള്ളണമെന്നു് അമ്മതമ്പുരാൻ കല്പിച്ചയച്ചു.

രാജാ—മഹർഷിമാരുടെ ആവശ്യവും അമ്മയുടെ കല്പനയും രണ്ടും അതിക്രമിക്കാൻ പാടുള്ളതല്ല. എന്താണിനി ഇവിടെ ചെയ്യുവരുത്തം?

മാഢ—ത്രിശംകുവിനേപ്പോലെ ഇടയിൽ നില്ക്കണം.

രാജാ—നേരംപോക്കല്ല. സത്യമായി ഞാൻ എന്താണു് ചെയ്യേണ്ടതെന്നറിയുന്നില്ല.

ഇന്നിഗ്ഗുരുപ്രേരിതകൃത്യയുഗ്മം
ഭിന്നപ്രദേശങ്ങളിലാകയാലെ,
കുന്നിൽതടഞ്ഞോരു നദീപ്രവാഹ-
മെന്നോണമായാത്മഗതം ഭിദാ മേ. ൧൭

(ആലോചിച്ചു) അമ്മ തോഴരേ പുത്രനെപോലെയാണു് ഭാവിച്ചിരിക്കുന്നതു്. അതുകൊണ്ടു താൻ ഇവിടെനിന്നും തിരിച്ചുപോയി ഞാൻ മഹർഷിമാരുടെ ആവശ്യത്തിനായി ഇവിടെ താമസിക്കുന്ന വിവരം അമ്മയോടു് അറിയിച്ചു് പുത്രകൃത്യത്തെ അനുഷ്ഠിക്കണം.

മാഢ—അങ്ങനെ തന്നെ. ഞാൻ രാക്ഷസരേ ഭയപ്പെട്ടുപോകയാണെന്നു തോഴർ വിചാരിക്കരുതേ.

രാജാ—മഹാബ്രാഹ്മണനായ ഭവാനെ കുറിച്ചു് അപ്രകാരം വിചാരിക്കാനിടയില്ലല്ലോ.

മാഢ—എന്നാൽ മഹാരാജാവിന്റെ അനുജനേപ്പോലെ തന്നെ എന്നേ പറഞ്ഞയയ്ക്കണം.

രാജാ—തപോവനത്തിനു ഉപദ്രവം ഉണ്ടാകാതിരിക്കാൻവേണ്ടി എന്റെ പരിവാരങ്ങളെ ഒക്കെയും തന്റെ കൂടെത്തന്നെ അയക്കാം

മാഢ—എന്നാലിപ്പോൾ ഞാൻ യുവരാജാവായിത്തീൎന്നല്ലോ.

രാജാ—(ആത്മഗതം) ഇയാൾ ഒരു വിടുവായനാണു്. ഒരു വേള എന്റെ ഇപ്പോഴത്തെ അഭിനിവേശത്തെക്കുറിച്ചു് അന്തഃപുരത്തിൽ ചെന്നു പറഞ്ഞേക്കാം. (മാഢവ്യന്റെ കൈ പിടിച്ചു പ്രകാശം) തോഴരേ! ഞാൻ മഹൎഷിമാരെക്കുറിച്ചുള്ള ഗൌരവം വിചാരിച്ചാണു ആശ്രമത്തിലേയ്ക്കു പോകുന്നതു്. അല്ലാതെ സത്യമായി ആ മുനികന്യകയായ ശകുന്തളയിൽ എനിക്കൊരു താല്പൎയ്യവും ഇല്ല.

മാനോടൊത്തുവളൎന്ന മന്മഥകഥാഗന്ധം ഗ്രഹിക്കാത്തയാൾ-
താനോ നാഗരികാംഗനാരസികനാമെന്നെ ഭ്രമിപ്പിക്കുവാൻ;
ഞാനന്നാരോന്നു വൃഥാ പറഞ്ഞു പരിഹാസാൎത്ഥം പരം തോഴരേ!
താനോൎത്തുകൊണ്ടതൊക്കെയിന്നു പരമാൎത്ഥമെന്നു ബോധിക്കൊലാ.

മാഢവ്യൻ—അങ്ങനെതന്നെ.

(എല്ലാവരും പോയി)

——(0)——

# മൂന്നാം അങ്കം

## പൂൎവ്വാംഗം.

———

(ദൎഭപ്പുല്ലുകളെ എടുത്തുംകൊണ്ടു് ഒരു ശിഷ്യൻ പ്രവേശിക്കുന്നു)

ശിഷ്യൻ—(ആശ്ചൎയ്യത്തോടേ) ദുഷ്ഷന്തമഹാരാജാവു മഹാനുഭാവൻതന്നെ. എന്തെന്നാൽ ആശ്രമത്തിൽ അദ്ദേഹം പ്രവേശിച്ച ക്ഷണത്തിൽ തന്നെ ഞങ്ങളുടെ കൎമ്മങ്ങളൊക്കെയും നിൎബാധങ്ങളായിത്തീൎന്നു.

എന്തഹോ! കഥ ശരം തൊടുക്കിലി-
ന്നന്തരായമപഹന്തി മന്നവൻ,
ഹന്ത! ഹുംകൃതിനിഭേന ധന്വനഃ
സ്വന്തമം ഗുണരവേണ കേവലം.

എന്നാൽ ഇനി യാഗശാലയിൽ വിരിക്കാനുള്ള ഈ ദൎഭപ്പുല്ലുകളെ ഋത്വിക്കുകൾക്കു കൊണ്ടുചെന്നു കൊടുക്കാം. [ചുററി നടന്നു നോക്കീട്ടു് ആകാശത്തിൽ ലക്ഷ്യം ബന്ധിച്ചു] പ്രിയംവദേ! ആൎക്കാണു രാമച്ചം അരച്ചതും തണ്ടോടുകൂടിയ താമ

രയിലകളും കൊണ്ടുപോകുന്നതു്? [കേട്ടതുപോലെഭാവിച്ചു്] എന്താണു പറയുന്നതു്? 'വെയിൽ കൊണ്ടിട്ടു ശകുന്തള വളരെ അസ്വസ്ഥയായിരിക്കുന്നു. അവളുടെ ശരീരതാപം ശമിപ്പിക്കാൻ' എന്നോ? എന്നാൽ ഒട്ടും ഉദാസീനതകൂടാതെ പ്രതിവിധികൾ ചെയ്യണേ; അവൾ കുലപതിയായ കണ്വന്റെ പ്രാണനാണു്. ഞാനും യാഗസംബന്ധിയായ തീർത്ഥജലത്തെ അവൾക്കായിക്കൊണ്ടു് ഗൌതമിയുടെ കയ്യിൽ കൊടുത്തയയ്ക്കാം. [പോയി]

## മൂന്നാം അങ്കം.

---

[കാമപാരവശ്യത്തോടുകൂടി രാജാവു പ്രവേശിക്കുന്നു.]

രാജാവ് — അറിവേനഘമാർഷമാം പ്രഭാവം
ചെറുപെണ്ണായവളസ്വതന്ത്രയെന്നും
ചെരിവിന്നരിവീടെ വാരിപോലേ
തിരിയുന്നീലവളെപ്പിരിഞ്ഞു ചിത്തം. ൧

(കാമപീഡ നടിച്ചു)

അല്ലയോ പുഷ്പായുധാ! അങ്ങും ചന്ദ്രനും വിശ്വസനീയന്മാരായിരുന്നുംകൊണ്ടു കാമിജനങ്ങളേ ചതിക്കുന്നു. എന്തെന്നാൽ—

സുമം ത്വദീയസായകം ഹിമം ശശാങ്കരശ്മിപോൽ
ഭ്രമം ജഗത്തിലിത്തരം പ്രമാമറിച്ചുമാറ്റമാം,
വമിച്ചിടുന്നു വഹ്നിയേ ഹിമപ്പുലേന തിങ്കൾതാൻ
സുമാസ്ത്രമെയ്തിടുന്നു നീയമേയശക്തി വജ്രവൽ. ൨

(ക്ലേശത്തോടുകൂടിച്ചുററിനടന്നു) മഹർഷിയുടെ യജ്ഞകർമ്മം സമാപ്തമായി. അതിനാൽ ശാലയിൽ താമസിക്കണമെന്നില്ലെന്നു് അവർ പറഞ്ഞു. ഇനി എവിടെ ചെന്നിരുന്നാണു കുറെ വിശ്രമിക്കേണ്ടതു്? (നെടുവീർപ്പു വിട്ടു) എനിക്കു് എന്റെ പ്രിയയുടെ ദർശനമൊഴിച്ചു മറെറന്താണു ശരണ്യമായിട്ടുള്ളതു്? തത്ര ഭവതി എവിടെയാണെന്നു് അന്വേഷിക്കാം. (സൂര്യനെ നോക്കീട്ടു്) ഈ കടുത്ത വെയിലുള്ള സമയത്തെ പ്രായേണ ശകുന്തള സഖിമാരോടുകൂടി വള്ളിക്കെട്ടുള്ള മാലിനീതീരപ്രദേശങ്ങളിലാണു് കഴിച്ചുകൂട്ടുന്നതു്. അ

ങ്ങോട്ടുതന്നെ പോകാം. (ചുററിനടന്നു സ്പർശസുഖത്തെ നടിച്ച്) ഇവിടെ നല്ല കാററടിക്കുന്നു.

പുണ്ണരാമിഹ മാലിനീജലത്തിൻ-
കണവാഹി മദനജ്വരാത്തരംഗൈഃ,
മണമോട്ട വികസ്വരാംബുജാനാ-
മണയും മാരുതപോതമാവതോളം. ൮

(ചുററിനടന്നുനോക്കീട്ട്)

ശകുന്തള ആററുവഞ്ചികളാൽ ചുററപ്പെട്ടിരിക്കുന്ന ഈ ലതാമണ്ഡപത്തിൽ തന്നെ ഉണ്ടായിരിക്കും. എന്തെന്നാൽ—

മുന്നിടമല്പൃന്നതമായ്
സന്നതമായ് പിന്നിടം ജഘനഭാരാൽ,
പെണ്മണിയുടെ ചുവടിവിടേ
വെണ്മണലിൽ കാണ്മതുണ്ടു നവമാരാൽ.

ഈ ശാഖകളുടെ ഇടയിൽ മറഞ്ഞുനിന്നുംകൊണ്ടു നോക്കാം. (അപ്രകാരം നിന്നു നോക്കീട്ട്) ഹാ ഹാ! കണ്ണിനു പരമാനന്ദം ലഭിച്ചു. ഇതാ എന്റെ പ്രാണപ്രിയയായിരിക്കുന്ന ശകുന്തള പൂക്കൾ വിരിച്ചിട്ടുള്ള ഒരു കൽത്തറയിൽ കിടക്കുന്നു. സഖിമാർ അടുക്കലിരുന്നു ശുശ്രൂഷിക്കുന്നു. ഇവരുടെ അന്തരംഗസംഭാഷണങ്ങളെ കേൾക്കാം.

(നോക്കിക്കൊണ്ടുനിൽക്കുന്നു)

(യഥോക്തസ്ഥിതയായി സഖിമാരോടുകൂടി ശകുന്തള പ്രവേശിക്കുന്നു.)

സഖിമാർ—(വീശിക്കൊണ്ടു) ശകുന്തളേ! ഈ താമരയിലയുടെ കാററു് നിനക്കു സുഖത്തെ ചെയ്യുന്നുണ്ടോ?

ശകുന്തള—തോഴിമാരെന്നെ വീശുന്നുണ്ടോ?

(അനസൂയയും പ്രിയംവദയും വിഷാദഭാവത്തോടെ അന്യോന്യം നോക്കുന്നു.)

രാജാ—ശകുന്തളയ്ക്കു നല്ലവണ്ണം അസ്വാസ്ഥ്യം ഉള്ളതായി കാണുന്നു. അതു വെയിൽനിമിത്തമായിരിക്കുമോ, അതോ കാമംനിമിത്തമായിരിക്കുമോ? രണ്ടുപ്രകാരത്തിലും എന്റെ മനസ്സിൽ തോന്നുന്നു. അഥവാ സംശയം വേണ്ട.

കൊങ്കമേൽ നളദപങ്കിലം മൃദുമൃണാളി-
കാകലിതകങ്കണം
പങ്കജാക്ഷിയുടെ മേനി സവ്യഥമഥാപി
നേത്രരമണീയമേ,
സങ്കടം സ്മരനിദാഘതാപകൃതമൊന്നു-
പോലെ വരുമെങ്കിലും
അങ്കമാരിലപ്പരാധമുഷ്ണകൃതമീവി-
ധം സുഭഗമായ്‌വരാ. ൯

പ്രിയംവദ—(അനസൂയയോടു അപവാര്യ) അനസൂയേ! ആ രാജർഷിയെ ആദ്യം കണ്ടതുമുതൽ ശകുന്തള മനസ്സിൽ എന്തോ വിചാരപ്പെട്ടു ക്ലേശിക്കുന്നതുപോലെ തോന്നുന്നു. ഈ സൌഖ്യക്കേടെല്ലാം അതുനിമിത്തം തന്നെ ആയിരിക്കുമോ?

അനസൂയ—പ്രിയംവദേ! എനിക്കും ഉള്ളിൽ ഈ സംശയമുണ്ട്. ആകട്ടെ, ഇവളോടുതന്നെ ചോദിക്കാം. (പ്രകാശം) ശകുന്തളേ! നിന്നോടൊരു കാര്യം ചോദിക്കാനുണ്ട്. നിനക്കു പ്രബലമായി അസ്വാസ്ഥ്യം കാണുന്നല്ലോ.

ശകുന്തള—[പൂമെത്തയിൽനിന്നും പാതി എഴുന്നേററു] തോഴീ! നീ എന്തൊന്നാണു ചോദിക്കാനിച്ഛിക്കുന്നതു്?

അനസൂയ—തോഴീ ശകുന്തളേ! കാമത്തെ സംബന്ധിച്ചുള്ള കഥയൊന്നും നമുക്കു് അറിഞ്ഞുകൂടല്ലോ. എന്നാൽ കാമിജനങ്ങളുടെ അവസ്ഥ ഇതിഹാസപുരാണങ്ങളിൽ എങ്ങനെ പറഞ്ഞുകേട്ടിരിക്കുന്നോ, ഇപ്പോൾ നിന്റെ അവസ്ഥ അങ്ങനെയായിട്ടു കാണുന്നു. അതുകൊണ്ടു് ഈ ക്ലേശം എന്തുമൂലമായിട്ടാണെന്നു പറയണം. വികാരത്തിന്റെ സ്വരൂപം പരമാർത്ഥമായി അറിയാതെ എങ്ങനെയാണു പ്രതികാരം ആരംഭിക്കുന്നതു്.

രാജാ—എന്റെ ഊഹം അനസൂയയ്ക്കും ഉണ്ടായല്ലോ.

ശകുന്തള—(ആത്മഗതം) എന്റെ മനസ്സിൽ പ്രബലമായി തോന്നുന്ന അഭിനിവേശത്തെ ഈ തോഴിമാരോടും ഉടനേ പറയുന്നതിനു ഞാൻ ശക്തയാകുന്നില്ല.

പ്രിയംവദ—തോഴീ ശകുന്തളേ! അനസൂയ ശരിയല്ലയോ പറഞ്ഞതു്? തന്റെ സൌഖ്യക്കേടിനെ പറഞ്ഞു് എന്താണു പ്രതിവിധി ചെയ്യിക്കാതിരിക്കുന്നതു്? നിന്റെ ശരീരം ദിവസംപ്രതി ക്ഷീണിച്ചുവരുന്നല്ലൊ. സൌന്ദൎയ്യം കൊണ്ടുള്ള ഒരു ശോഭമാത്രം വിട്ടുപോകുന്നില്ല.

രാജാ—സത്യമാണു പ്രിയംവദ പറയുന്നതു്. എന്തെന്നാൽ—

താന്തം പ്രക്ഷാമഗണ്ഡം-വദനസരസിജം
 മുക്തകാഠിന്യമേററം
ക്ലാന്തം മദ്ധ്യപ്രദേശം, വിനതമതിതരാം
 തോൾനിറം പാണ്ഡുരാഭം,
ചെന്താർബാണാൎത്തയായിട്ടിവളതിദയനീ-
 യാച ദൃഷ്ടിപ്രിയാ മേ
കാന്താരത്തെദാഘവാതഗ്ലപിതദലകുലാ
 മല്ലികാവല്ലികേവ. ൭

ശകുന്തള—(ലജ്ജയോടുകൂടി) മററാരോടു ഞാൻ പറയും? പക്ഷേ നിങ്ങൾക്കു് ഞാൻ ശ്രമകാരിണിയായിത്തീരും.

സഖിമാർ—അതിനാൽ തന്നെയാണു് ഞങ്ങൾ നിർബ്ബന്ധിക്കുന്നതു്. ദുഃഖമുള്ള ഭാഗം ചെയ്താൽ ഭാരത്തിനു കുറവുണ്ടാകുമല്ലൊ.

രാജാ—ഏതും ഭേദിച്ചിടാതേ സുഖവുമസുഖവും
 പങ്കുകൊള്ളും ജനത്താൽ
ഹേതും ചേതോഗതാൎത്തേൎദ്ധ്രുവമിവളനുയു-
 ക്താ വദിക്കാതിരിക്കാ,
കാതും കണ്ണും തൊടിച്ചങ്ങനെ മുഹുരിവളാൽ
 സസ്പൃഹം വീക്ഷിതോപി
ശ്രോതും തെല്ലല്ലമേ കാതരതയിവൾ കഥി
 ക്കുന്നതെന്തെന്നിദാനീം. ൮

ശകുന്തള—(ലജ്ജയോടുകൂടി) തോഴീ! തപോവനത്തെ രക്ഷിക്കുന്ന ആ രാജർഷി എന്നാണോ എന്റെ ദൃഷ്ടിമാൎഗ്ഗത്തെ പ്രാപിച്ചു—

(ലജ്ജകൊണ്ടു വിരമിക്കുന്നു)

തോഴിമാർ—ഇഷ്ടതോഴീ! പറകതന്നെ പറകതന്നെ.

ശകുന്തള—അന്നുമുതൽ അദ്ദേഹത്തിനെ കുറിച്ചുള്ള അഭിനിവേ

ശം ഹേതുവായിട്ട് ഞാൻ ഈ അവസ്ഥയെ പ്രാപിച്ചിരിക്കുന്നു.

(രാജാവ് സന്തോഷാതിശയത്തോടുകൂടി)

കേൾക്കേണ്ടതു കേട്ടു.

സന്താപത്തിൻഹേതുവായ്ത്തീർന്നതും മേ-
ചെന്താർബാണൻ തൻ പ്രശാന്തിക്കമായി,
ജന്തുവ്രാതത്തിന്നടൻ വേനൽവായ്പ്പി-
ന്നന്തേ മേഘശ്യാമമാം വാസരം പോൽ. ൯

ശകുന്തള—അതുകൊണ്ടു നിങ്ങൾക്കു സമ്മതമാണെങ്കിൽ ആ രാജർഷിക്ക് എന്റെ മേൽ കരുണ തോന്നുന്നതിനുള്ള മാർഗ്ഗം ഉണ്ടാക്കണം, അല്ലെങ്കിൽ താമസിക്കാതെ എന്റെ ഉദകക്രിയ ചെയ്യേണ്ടിവരും.

രാജാ—ഈ വാക്ക് സകല സംശയത്തേയും കളയുന്നു.

പ്രിയംവദ—(അപവാര്യ) അനസൂയേ! ഇവളുടെ കാമം കവിഞ്ഞ സ്ഥിതിയിലായിരിക്കുന്നു. ഇനി കാലതാമസം പാടില്ല. ഇവൾക്ക് അഭിനിവേശം ജനിച്ചിരിക്കുന്നതു പൌരവവംശത്തിന്ന് അലങ്കാരഭൂതനായിരിക്കുന്ന മഹാപുരുഷനിലാണല്ലോ. അതുകൊണ്ടു നാം അതിനെ അഭിനന്ദിക്കണം.

അനസൂയ—പ്രിയംവദേ! നീ പറഞ്ഞതു ശരിയാണ്.

പ്രിയംവദ—(പ്രകാശം) ശകുന്തളേ! നിനക്കു സർവഥാ അനുരൂപനായ പുരുഷനിൽ അഭിലാഷം ജനിച്ചതു ഭാഗ്യം തന്നെ! മഹാനദി സമുദ്രത്തെവിട്ടു മറെറവിടെ ചെന്നു ചേരുന്നു.

അനസൂയ—തേന്മാവല്ലാതെ തളിർത്തിരിക്കുന്ന മുല്ലയ്ക്കു ചേരുന്നതിന്നു യോഗ്യമായ വൃക്ഷം മറെറന്താണ്?

രാജാ—വിശാഖാനക്ഷത്രങ്ങൾ രണ്ടും ചന്ദ്രലേഖയെ അനുവർത്തിക്കുന്നതിൽ എന്താശ്ചര്യം?

അനസൂയ—എന്നാൽ ഇനി നമ്മുടെ ഇഷ്ടതോഴിയുടെ മനോരഥത്തെ ശീഘ്രമായും ഗൂഢമായും സാധിപ്പിക്കേണ്ടതിന്ന് എന്താണുപായം?

പ്രിയംവദ—ഗൂഢമായിട്ടെങ്ങനെ എന്നേ ആലോചിക്കാനുള്ളു, ശീഘ്രമായിട്ടാകുന്നതിന്നു പ്രയാസമില്ല.

അനസൂയ—അതെന്താണു്?

പ്രിയംവദ—ആ രാജർഷി ഇവളെ സ്നേഹത്തോടുകൂടി നോക്കുന്നതുകൊണ്ടു തന്റെ അഭിലാഷത്തെ സൂചിപ്പിക്കുന്നതും ഈയിടെ ഉറക്കം ഇല്ലാതെ പരവശനായിരിക്കുന്നതും കാണുന്നില്ലയോ?

രാജാ—സത്യം. എന്റെ അവസ്ഥ ഇപ്പോൾ അങ്ങിനെതന്നെ.

നിത്യം രാത്രിയിലന്തരാർത്തി പൊഴുകിപ്പെട്ടെന്നു ചുട്ടീടവേ
ഹസ്തത്തിൽപൊഴിയുന്നബാഷ്പധരിയാൽവിച്ഛായരത്നീകൃതം
അത്യന്തം മറയാത്ത ജ്ഞാണകിണാൻ പൂണ്ടൊരു കൈവിട്ടുടൻ
സ്രസ്തംസ്രസ്തമിദം സുവർണ്ണവലയം പ്രത്യാനയിക്കുന്നു ഞാൻ. ൧൦

പ്രിയംവദ—(ആലോചിച്ചിട്ട്) എനിക്കൊരുപായം തോന്നുന്നു. ശകുന്തള രാജാവിന്ന് ഒരു കാമപത്രിക എഴുതട്ടെ. അതിനെ ഞാൻ പൂക്കളുടെ ഉള്ളിൽ വെച്ചു മറച്ചു പ്രസാദം എന്നുള്ള വ്യാജേന അദ്ദേഹത്തിന്റെ കയ്യിൽ എത്തിക്കാം.

അനസൂയ—കൊള്ളാം; അതു നല്ല ഉപായമാണു്. എനിക്കു ബോധിച്ചു. ശകുന്തള എന്തു പറയുന്നു?

ശകുന്തള—നിങ്ങൾ പറയുന്നതിൽ എനിക്കെന്തുവികല്പമാണു്?

പ്രിയംവദ—എന്നാൽ തന്റെ അവസ്ഥയെ ഉപന്യസിച്ചു ലളിതമായി ഒരു ശ്ലോകം ആലോചിച്ചുണ്ടാക്കണം.

ശകുന്തള—അതു ഞാൻ ഉണ്ടാക്കാൻ നോക്കാം. എന്നാൽ തിരസ്കരിച്ചേയ്ക്കുമോ എന്നു് ആശങ്കിച്ചു് എന്റെ മനസ്സ് ഏററവും ചഞ്ചലമായിരിക്കുന്നു.

രാജാ—

ഈയാശങ്ക നിനക്കു യം പ്രതിജനം ഭീയാലധീരീകൃതേ!
പ്രേയാനാശപെരുത്തുനിന്നിൽമരുവുന്നായാളിതൈവാന്തികേ
ആയാസിപ്പവനബ്ധിനന്ദിനി വരത്തായാകുമില്ലേലുമാം
ശ്രീയാലീപ്സിതനാമൊരുത്തനവളിൽ പായാതിരുന്നീടുമോ.? ൧൧

പ്രിയംവദ—അല്ലയോ തന്റെ ഗുണഗൌരവത്തെ അറിയാത്തവളേ! ഏതൊരുത്തനാണു ദേഹത്തെ തണുപ്പിച്ചു് ആനന്ദിപ്പിക്കുന്ന ശരൽക്കാലത്തെ നിലാവിനെ കടപിടിച്ചു മറയ്ക്കുന്നതു്?

ശകുന്തള—(ചിരിച്ചുംകൊണ്ടു) എന്നാൽ നിങ്ങൾ പറയുന്നതുപോലെ ഞാൻ ചെയ്യാം.

[ഇരുന്നു ശ്ലോകം ഉണ്ടാക്കുന്നതിനായി വിചാരിക്കുന്നു]

രാജാ—ഞാൻ എന്റെ പ്രിയതമയെ നിമേഷരഹിതങ്ങളായ നേത്രങ്ങളെക്കൊണ്ടു നോക്കിനില്ക്കുന്നതു യുക്തംതന്നെ. എന്തെന്നാൽ—

വാമാക്ഷി പദ്യത്തിനു സംഗ്രഹിത്തു-
കാമാപരാന്യുന്നമിതൈകചില്ലീ,
രോമാഞ്ചമാന്നോരു കവിൾത്തടത്താൽ
പ്രേമാണമെന്നിൽ പ്രകടീകരോതി. ൧൨

ശകുന്തള—തോഴി! ഞാൻ ഒരു ശ്ലോകം മനസ്സിൽ വിചാരിച്ചുവെച്ചിരിക്കുന്നു. എഴുതുന്നതിനു സാധനങ്ങൾ ഒന്നുമില്ലല്ലൊ?

പ്രിയംവദ—പച്ചക്കിളിയുടെ വയറുപോലെ കോമളമായിരിക്കുന്ന ഈ താമരയിലയിൽ നഖംകൊണ്ടു എഴുതാമല്ലൊ.

ശകുന്തള—(ശ്ലോകം എഴുതീട്ട്) തോഴിമാരേ! ശരിയായോ എന്നു നിങ്ങൾ കേട്ടു പറയിൻ.

സഖിമാർ—ഞങ്ങൾ ഇതാ മനസ്സിരുത്തി കേട്ടുകൊള്ളുന്നു.

ശകുന്തള—(വായിക്കുന്നു)

അയി! പട്ടധിഷണാ! നിന്നാശയം നൈവജാനേ
ത്വയി പരമനുരാഗം പൂണ്ട മേ മെയ്യശേഷം,
ദയിതതമ! നികാമം രാപ്പകൽ കാമദേവൻ
മയി തവ കനിവില്ലാത്തുതപിപ്പിച്ചിടുന്നു. ൧൩

[രാജാവു പ്രത്യക്ഷനായി വേഗത്തിൽ അടുത്തുചെന്നു്]

പരമതനുശരീരേ! ത്വാം തപിപ്പിച്ചിടുന്നു
പരമതനുരജസ്രം മാം ദഹിപ്പിച്ചിടുന്നു
പരവശത ദിനത്താലംപിളിക്കെന്നപോലെ
പരഭൃതമൊഴി! പാത്താമ്പലിന്നത്രയില്ല. ൧൪

അനസൂയയും പ്രിയംവദയും—[രാജാവിനെ കണ്ടിട്ടു സന്തോഷത്തോടുകൂടി എഴുന്നേറ്റു] പ്രാർത്ഥനാനുരൂപമായി ഉടനേ സിദ്ധിച്ച് മനോരഥത്തിനായിക്കൊണ്ടു സ്വാഗതം.

ശകുന്തള—[എഴുന്നേല്ക്കുന്നതിനു ഭാവിക്കുന്നു.]

രാജാ—അആയാസപ്പെടരുതേ.

വടിവിലിസ്സുമശയ്യ പതിഞ്ഞതും,
ഝടിതി ശുഷ്കമൃണാളസുഗന്ധിയും,
സ്ഫുടതരാൎത്തിയുമാമുടൽകൊണ്ടു നീ
യുടരൊലാ മമ സൽക്രിയയിങ്ങനേ. ൧൭

അനസൂയ—സ്വാമി! ഈ ശിലാതലത്തിന്റെ ഒരു ഭാഗത്തിൽ ഇരുന്നരുളിയാലും.

[രാജാവു് ഇരിക്കുന്നു. ശാകുന്തള സലജ്ജമായി സ്ഥിതിചെയ്യുന്നു.]

പ്രിയംവദ—നിങ്ങൾ രണ്ടുപേൎക്കും പരസ്പരം അനുരാഗം പ്രത്യക്ഷമായിരിക്കുന്നു. എങ്കിലും തോഴിയേക്കുറിച്ചുള്ള സ്നേഹം പിന്നെയും പറയുന്നതിനായി എന്നേ പ്രേരണം ചെയ്യുന്നു.

രാജാ—ഭദ്രേ! ഒട്ടും സംശയിക്കരുതു്. പറയാൻ തോന്നുന്നതിനെ പറയാതിരുന്നാൽ പശ്ചാത്താപത്തിനു് ഇടയായിത്തീരുന്നതാണു്.

പ്രിയംവദ—ആപത്തിനേ പ്രാപിച്ചിരിക്കുന്ന രാജ്യവാസിജനത്തിന്റെ സങ്കടത്തെ തീൎക്കേണ്ടതു് രാജാവിന്റെ ധൎമ്മമല്ലയൊ?

രാജാ—അതിൽപരം മറ്റൊന്നില്ല.

പ്രിയംവദ—എന്നാൽ ഞങ്ങളുടെ ഈ ഇഷ്ടതോഴി അത്രഭവാൻ നിമിത്തമായിത്തന്നെ കാമദേവനാൽ ഈ അവസ്ഥാന്തരത്തേ പ്രാപിതയായിരിക്കുന്നു. അതിനാൽ ഇവളേ അനുഗ്രഹിച്ചു പ്രാണരക്ഷ ചെയ്യണം.

രാജാ—ഭദ്രേ! ഈ പ്രാൎത്ഥന ഉഭയസാധാരണിയായിരിക്കുന്നു. എന്നാൽ ഞാൻ ഇതിനാൽ സൎവ്വപ്രകാരേണയും അനുഗ്രഹീതനായിഭവിക്കുന്നു.

ശകുന്തള—(പ്രിയംവദയെ നോക്കി) തോഴീ! അന്തഃപുരത്തിൽ നിന്നു പിരിഞ്ഞുപോന്നിട്ടു മനസ്സിനു സുഖമില്ലാതെ അങ്ങോട്ടു തിരിച്ചുപോകാൻ താല്പൎയ്യപ്പെട്ടുംകൊണ്ടിരിക്കുന്ന രാജാവിനേ എന്തിനാണു തടഞ്ഞു താമസിപ്പിക്കുന്നതു്?

രാജാ—അനന്യഗതിയെന്മനസ്സിതരഥാ ധരിക്കായ്ക നീ
മനസ്വിനി! തവ സ്ഥിതിമ്മമ മനസ്സിലല്ലോ സദാ,

അനന്യജനഭർത്തൃകം പ്രഥമമേവ മാമീവിധം
നിനച്ചു മതിരേക്ഷണേ! പുനരഹോ! ഹനിച്ചീടൊലാ.

അനസൂയ—സ്വാമി! രാജക്കന്മാൎക്കു വളരെ ഭാൎയ്യമാരുണ്ടെന്നാണു കേൾവി. എന്നാൽ ഞങ്ങളുടെ ഈ ഇഷ്ടതോഴി ബന്ധുജനങ്ങൾക്കു ശോചനീയയായി ഭവിക്കാത്ത വിധത്തിൽ ഇവളെ നോക്കിക്കൊള്ളണേ.

രാജാ—ഭദ്രേ! ഞാൻ ചുരുക്കത്തിൽ പറയേണ്ടതെല്ലാം.

ഉണ്ടെങ്കിലും ഭൂരികളത്രസംഗ്രഹം
രണ്ടേ കുലത്തിന്നു മമ പ്രതിഷ്ഠകൾ,
ഒന്നാമതേഴാഴികൾ ചൂഴുമൂഴിയും
രണ്ടാമതീ നിങ്ങടെയിഷ്ടതോഴിയും. ൧൭

അനസൂയയും പ്രിയംവദയും—ഞങ്ങൾക്കു കൃതാർത്ഥതയായി.

പ്രിയംവദ—(കണ്ണുകാണിച്ചു) അനസൂയേ! ഇതാ ഈ മാൻകുട്ടി തള്ളയെ കാണാതെ വ്യാകുലതയോടു കൂടി അങ്ങുമിങ്ങും നോക്കുന്നു. വാ, അതിനെ തള്ളയുടെ അടുക്കൽ കൊണ്ടാക്കാം.

(രണ്ടുപേരും പുറപ്പെടുന്നു)

ശകുന്തള—തോഴിമാരേ! എന്നെ ശരണമില്ലാതെ തനിച്ചാക്കിവെച്ചു പോകരുതേ; ഒരാളിവിടെ നിൽക്കണേ.

സഖിമാർ—ഈ ലോകത്തിനൊക്കെയും ശരണമായിട്ടുള്ള ആളല്ലെ നിന്റെ സമീപത്തു തന്നെയിരിക്കുന്നതു്?

[പോയി.]

ശകുന്തള—അയ്യോ! രണ്ടുപേരും പൊയ്ക്കളഞ്ഞോ?

രാജാ—ഒട്ടും വിചാരപ്പെടേണ്ട. എല്ലാ ശുശ്രൂഷ ചെയ്യുന്നതിനും സന്നദ്ധനായി ഞാൻ അടുക്കൽ ഇരിക്കുന്നുണ്ടല്ലോ?

അംഭോബിന്ദുതുഷാരമന്ദമരുതാ ഖേദക്ലമച്ഛേദിനാ-
മംഭോജച്ഛദതാലവൃന്തമതുകൊണ്ടെൻപോടു വീശട്ടയോ;
രംഭോരു! പ്രചുരാദരം മടിയിൽവെച്ചിട്ടാനതോയധേനാ ഞാ-
നംഭോജാരുണമാംവൽപദയുഗം ബാലേ! തലോടട്ടയോ? ൧൮

ശകുന്തള—മാന്യന്മാരായുള്ളവരിൽ ഞാൻ അപരാധിനിയായി ഭവിക്കയില്ല.

[എഴുന്നേറ്റു പോകാൻ ഭാവിക്കുന്നു.]

കിം ശീതളൈഃ ക്ലമവിനോദിഭിരാർദ്രവാതാൻ
സഞ്ചാരയാമി നളിനീദലതാലവൃന്തൈഃ
അങ്കേ നിധായ കരഭോരു! യഥാസുഖം തേ

രാജാ—അല്ലയോ സുന്ദരി! വെയിലാറീട്ടില്ല, നിന്റെ ശരീരാവസ്ഥയും ഇങ്ങനെയിരിക്കുന്നു.

പൂമെയശയ്യ വെടിഞ്ഞയി!
താമരയിലയും കളഞ്ഞു കുചയുഗളാൽ,
ആമയവിധുരതരാംഗീ!
നീ മതിമുഖി! യാതപേ ഗമിക്കാമോ? ൧൯

(ബലാൽക്കാരേണ തടഞ്ഞുനിർത്തുന്നു)

ശകുന്തള—പൌരവാ! മര്യാദയേ ലംഘിക്കരുതേ. ഞാൻ കാമപരവശയായിരിക്കുന്നു എങ്കിലും തോന്നിയതുപോലെ നടക്കാവുന്നവളല്ല.

രാജാ—അല്ലയോ ഭയശീലേ! ഗുരുജനത്തിൽനിന്നു ഭയപ്പെടേണ്ട. ധർമ്മവ്യവസ്ഥയേ അറിഞ്ഞിരിക്കുന്ന കണ്വമഹർഷി കേട്ടാലും ഇതിനെക്കുറിച്ചാക്ഷേപിക്കയില്ല. എന്തെന്നാൽ—

ഗാന്ധർവ്വമായ് വേളികഴിഞ്ഞനേക-
രാജർഷികന്യാജനമുണ്ടു പണ്ടും,
നിന്ദിച്ചതില്ലായതിനേക്കുറിച്ചു
നന്ദിച്ചതേയുള്ളു ഗുരുക്കളെല്ലാം. ൨൦

ശകുന്തള—ഇപ്പോഴം എന്നെ വിട്ടേയ്ക്കണേ. ഇനിയും തോഴിമാരോടു ചോദിച്ചുംകൊണ്ടു വരാം.

രാജാ—ആകട്ടെ, വിടാം.

ശകുന്തള—എപ്പോളാണു?

രാജാ—കൊണ്ടാടിയൻപൊടപരിക്ഷതകോമളം നിൻ-
ചുണ്ടാകുമിപ്പുതിയ പുഷ്പമതിന്റെ സാരം,
ഇണ്ടൽക്കധീനതകലന്നൊരു വണ്ടുപോലെ
കൊണ്ടൽക്കരിംകുഴലി! യാവദഹം പിബേയം. ൨൧

[ശകുന്തളയുടെ മുഖത്തെ ഉയർത്തുന്നതിനു ഭാവിക്കുന്നു. അവൾ മുഖത്തെ തിരിച്ചുപരിഹരിക്കുന്നു]

അണിയറയിൽ

ഹേ! ചക്രവാകീ! കൂട്ടുകാരനോടു യാത്രപറഞ്ഞു കൊള്ളുക തന്നെ. രാത്രി അടുത്തുവന്നിരിക്കുന്നു.

ശകുന്തള—(കേട്ടുപരിഭ്രമിച്ച്) എന്റെ ദേഹസ്ഥിതി നോക്കി അറിയുന്നതിന്നു ആര്യയായ ഗൌതമി ഇങ്ങോട്ടു വരികയാ

ണു്, സംശയമില്ല. അതുകൊണ്ടു് ഈ ശാഖകളുടെ ഇടയിൽ മറഞ്ഞുനിന്നുകൊള്ളുന്നു.

രാജാ— അങ്ങനെ തന്നെ. [മറഞ്ഞുനില്ക്കുന്നു]

[കയ്യിൽ ജലപാത്രം എടുത്തുംകൊണ്ടു് ഗൌതമിയും മുമ്പിലായിട്ടു് അനസൂയയും പ്രിയംവദയും പ്രവേശിക്കുന്നു]

അനസൂയയും പ്രിയംവദയും— ഇതാ അമ്മ ഇങ്ങോട്ടുവരാം.

ഗൌതമി—[ശകുന്തളയുടെ അടുക്കൽ ചെന്നു) കുഞ്ഞേ! നിന്റെ ശരീരത്തിനു സുഖക്കേടു കുറേ ശമിച്ചോ?

ശകുന്തള— എനിക്കു ഭേദമുണ്ടു്.

ഗൌതമി— ഈ തീൎത്ഥംകൊണ്ടു നിനക്കു നല്ല സൌഖ്യമാകും. (ശകുന്തളയുടെ ശിരസ്സിൽ തീൎത്ഥം തളിച്ചിട്ടു്) കുഞ്ഞേ! നേരം വൈകിയല്ലോ. വരിക, പൎണ്ണശാലയിൽ തന്നെ പോകാം.

[എല്ലാവരും കൂടി പുറപ്പെടുന്നു]

ശകുന്തള— (ആത്മഗതം) ചപലമായ മനസ്സേ! പ്രയാസംകൂടാതെ അനുഗ്രഹം സാധിക്കാമായിരുന്നപ്പോൾ ശങ്കിച്ചിരുന്നു വെച്ചു് ഇപ്പോൾ നിൎവ്വാഹം ഇല്ലാതായതിന്റെ ശേഷം കിടന്നു പശ്ചാത്തപിക്കെ. (കുറച്ചുദൂരം പോയി തിരിഞ്ഞുനിന്നിട്ടു് പ്രകാശം) എന്റെ താപത്തെ ശമിപ്പിച്ച വള്ളിക്കെട്ടേ! ഞാൻ ഇപ്പോൾ യാത്ര പറയുന്നു ഇനിയും നിന്റെ തണലിനെ അനുഭവിക്കാൻ വരാം.

[മററവരോടൊന്നിച്ചു ശകുന്തളയും പോയി]

രാജാ—[മുമ്പിൽ ഇരുന്ന സ്ഥലത്തുചെന്നു നെടുവീൎപ്പിട്ടു്] അഹോ! പ്രാൎത്ഥിതാൎത്ഥങ്ങളുടെ സിദ്ധിക്കു് എങ്ങനെയെല്ലാം പ്രതിബന്ധങ്ങൾ വന്നുകൂടുന്നു എന്തെന്നാൽ—

ലോലാപാംഗി! മുഹുഃ കരാംഗുലികളാൽ
ബിംബാധരത്തെ മറ-
ച്ചാലാപിച്ചു ഭയത്തൊടാധിമനസ്സാൽ
താതേത്യെഴും വാക്കിനാൽ,
ലീലാവല്ഗനംകൊണ്ടു ഗണ്ഡഫലകം
തോളിൽ തിരിച്ചീടവേ
ചേലാളും മുഖമാത്തമാകിലുമെനി-
ക്കെത്തീല ചുംബിക്കുവാൻ. ൨൫

ഇനി ഇപ്പോൾ ഞാൻ എവിടേയ്ക്കു പോകുന്നു? അഥവാ എൻെറ പ്രിയതമയായ ശകുന്തള ഇരുന്നിരുന്ന ഈ ലതാമണ്ഡപത്തിൽ തന്നെ കുറേനേരം നിൽക്കാം.

(ചുററും നോക്കീട്ടു)

കല്ലിന്മേൽ പല്ലവാംഗീ തനുവിലുളിതമാമുഷ്ണസൽ പുഷ്പതല്പം,
നല്പോരംഭോജപത്രേ നഖരവിലിഖിതം ക്ലാന്തമാം കാമലേഖാ
കല്യാണാംഗീ കരാഗ്രാൽ ഗളിതമിഹവിസാകല്പ,മീക്ഷിച്ചിതെല്ലാ
മില്ലീവല്ലീഗൃഹം വേഗമിഹ വിട്ടിഞ്ഞിട്ടടൻ ശക്തിപോകാൻ.

അണിയറയിൽ—മഹാരാജ വേ!

അന്തിക്കളെല്ലാരുമിപ്പോൾ തന്ത്രവിധിയിങ്ങാരബ്ധമായപ്പൊഴേ
ചെന്തീ ചേരുന്നൊരു വേദവേദി പരിചോടേ നാനാവിധാകാരമായ്
അന്തസ്സ്വഞ്ജനതതിരം ഭയദമാം രാത്രിഞ്ചരന്മാരുടെ
സന്ധ്യാംഭോദപിശാംഗമാമെയൊരു നിഴൽക്കൂട്ടം പരക്കുന്നിതാ.

രാജാ—(കേട്ടിട്ടു) ഞാൻ ഇതാ വരുന്നു. ഭയപ്പെടേണ്ട.

[പോയി]

——(0)——

# നാലാം അങ്കം

## പൂർവാംഗം

[പൂപറിക്കുന്ന ഭാവമായി അനസൂയയും പ്രിയംവദയും പ്രവേശിക്കുന്നു]

അനസൂയ—തോഴി! പ്രിയംവദേ! ഗാന്ധർവമായ വിവാഹവിധിപ്രകാരം കല്യാണംകഴിഞ്ഞു ശകുന്തള അനുരൂപനായ ഭർത്താവിനെ പ്രാപിച്ചതിൽവെച്ച് എനിക്കു കൃതാർത്ഥതയായി. എങ്കിലും ഒരു വിചാരമുണ്ട്.

പ്രിയംവദ—അതെന്താണ്?

അനസൂയ—ഇപ്പോൾ യാഗകർമ്മങ്ങൾ മുഴുവനായതിനാൽ രാജാവു മഹർഷിമാരുടെ അനുമതിയോടുകൂടി നഗരത്തിലേയ്ക്കു പൊയ്ക്കഴിഞ്ഞല്ലോ. അദ്ദേഹം അന്തഃപുരത്തിൽ ചെന്നു ചേർന്നാൽ ഇവിടെ നടന്ന ക്രിയയേ മറന്നുപോയേയ്ക്കുമോ?

പ്രിയംവദ—ആ വിചാരം വേണ്ട. അതുപോലെ സ്വഭാവഗുണമുള്ള ഒരു പുരുഷർ ഒരുനാളും മാനവും മര്യാദയും വി

ട്ടു നടക്കുന്നതല്ല. താതകണ്വൻ ഈ വൎത്തമാനം അറിഞ്ഞാൽ എന്തുപറയുമോ എന്നാണെനിക്കു വിചാരം.

അനസൂയ—എന്റെ ആലോചനയിൽ താതകണ്വനു ഈ വിവാഹം സമ്മതമായിരിക്കുമെന്നുതന്നെ തോന്നുന്നു.

പ്രിയംവദ—അതെന്താണു്?

അനസൂയ—താതനു് ആദ്യമേയുള്ള സങ്കല്പം ഗുണവാനായ പുരുഷനു കന്യകയെകൊടുക്കണമെന്നാണല്ലോ അതു് അദ്ദേഹത്തിനു ശ്രമംകൂടാതെ ദൈവഗത്യാതന്നെ സാധിച്ചതിൽ വെച്ചു് അദ്ദേഹം സന്തോഷിക്കുന്നതിനേ ഇടയുള്ളു.

പ്രിയംവദ—(പൂക്കുടയെ നോക്കീട്ടു) പൂജയ്ക്കു വേണ്ടുന്ന പൂക്കൾ പറിച്ചുതീൎന്നല്ലോ.

അനസൂയ—ശകുന്തളയ്ക്കു സൌഭാഗ്യദേവതാൎച്ചനത്തിനു കൂടി പൂ പറിക്കേണ്ടയോ?

പ്രിയംവദ—ശരിതന്നെ. [പിന്നെയും പൂ പറിക്കുന്നു]

അണിയറയിൽ—ഇതാ ഞാൻ ഇവിടെ വന്നിരിക്കുന്നു.

അനസൂയ—(കേട്ടിട്ടു)വഴിപോക്കരുടെ വാക്കുപോലെ തോന്നുന്നു.

പ്രിയംവദ—ശകുന്തള പൎണ്ണശാലയിൽ ഉണ്ടല്ലോ.

അനസൂയ—പക്ഷേ അവളുടെ മനസ്സു മറെറാരെടത്തായിരിക്കാം.

പ്രിയംവദ—ആകട്ടെ പൂ ഇപ്പോളിതു മതി. അങ്ങോട്ടുചെല്ലാം.
(രണ്ടുപേരും പുറപ്പെടുന്നു)

അണിയറയിൽ—എടീ അതിഥിയെ ധിക്കാരംചെയ്യുന്നവളേ!

ഗണിച്ചിടാതേ മുനിയായൊരെന്നെ നി
നിനച്ചിടുന്നേവനെയേകതാനയായ്,
സ്മരിച്ചിടാ നിന്നെയവൻ കഥിക്കിലും
ഭ്രമിച്ചവൻ പൂൎവ്വകൃതാം കഥാമിവ. ൧

അനസൂയ—അയ്യോ കഷ്ടം! അയ്യോ കഷ്ടം! ഞാൻ ശങ്കിച്ചതുപോലെതന്നെ സംഭവിച്ചല്ലോ. ശകുന്തള രാജാവിങ്കൽ ആസക്തചിത്തയായിട്ടു മനോരാജ്യം വിചാരിച്ചുംകൊണ്ടു് ആരോ ഒരു പൂജ്യനായ മഹൎഷിയെക്കുറിച്ചു് അപരാധിനിയായി ഭവിച്ചിരിക്കുന്നു [പിന്നെയും നോക്കീട്ടു] അയ്യോ! മററാരുമല്ല. ഇതാ മഹാകോപിഷ്ഠനായ ദുൎവ്വാസസ്സു മഹൎഷി അപ്രകാരം ശപിച്ചുവെച്ചു് ദ്വേഷ്യപ്പെട്ടു വിറച്ചുംകൊണ്ടു ബദ്ധപ്പെട്ടു തിരിച്ചു പൊയ്പോയിരിക്കുന്നു. അ

ഗ്നിഭഗവാനല്ലാതെ മററാൎക്കാണ ദഹനശക്തി? പ്രിയംവദേ! നീ വേഗത്തിൽ ചെന്ന കാൽക്കൽവീണ നമസ്കരിച്ചു അദ്ദേഹത്തിനെ തിരിച്ചു വിളിക്ക. ഞാൻ അൎഘ്യോദകം എടുത്തുംകൊണ്ടിതാ വരുന്നു. [പോയി)

പ്രിയംവദ—അങ്ങിനെതന്നെ.

അനസൂയ—[ഏതാനും ചുവടു നടന്നപ്പോൾ കാലുതെററിപ്പോയതായി ഭാവിച്ചു]

അയ്യോ! പരിഭ്രമംകൊണ്ടു കാലിടറി എന്റെ കയ്യിൽനിന്നും പൂക്കൂട വീണുപോയല്ലോ.

[പൂ പെറുക്കി എടുക്കുന്ന ഭാവമായി നിൽക്കുന്നു]

പ്രിയംവദ—(പ്രവേശിച്ച്) അനസൂയേ! പ്രകൃത്യാ കുടിലനായ അദ്ദേഹം ആരുടെ സാന്ത്വവാക്കിനെ എടുക്കും? എങ്കിലും ഞാൻ അല്പം ദയയെ ജനിപ്പിച്ചു.

അനസൂയ—(ചിരിച്ചുംകൊണ്ട്) അദ്ദേഹത്തിനെ ഉദ്ദേശിച്ച് അതും അധികംതന്നെ എന്നു വിചാരിക്കണം. എങ്ങനെയാണ് അത്രയെങ്കിലും സാധിച്ചതെന്നു പറക, കേൾക്കട്ടെ.

പ്രിയംവദ—സാന്ത്വവാക്കുകളെക്കൊണ്ടു തിരിച്ചുവരാൻ ഭാവമില്ലെന്നു കണ്ടപ്പോൾ ഞാൻ ഇപ്രകാരം ഉണൎത്തിച്ചു: 'ഭഗവാനേ! തപസ്സിന്റെ പ്രഭാവത്തെ അറിയാത്ത പുത്രിയുടെ ആദ്യമായ അപരാധത്തെ ഈ ഒരു തവണയ്ക്കു ക്ഷമിച്ചു സാധുവായ അവളെ രക്ഷിക്കേണം' എന്ന്.

അനസൂയ—എന്നിട്ടോ?

പ്രിയംവദ—എന്നിട്ട് അദ്ദേഹം, 'എന്റെ വാക്കു മറിച്ചു ഭവിക്കുന്നതല്ല, എന്നാൽ അടയാളമായിട്ടുള്ള മുദ്ര കാണിച്ചാൽ ശാപം നിവൎത്തിക്കും' എന്നു പറഞ്ഞുംകൊണ്ട് അന്തൎദ്ധാനം ചെയ്തു.

അനസൂയ—എന്നാൽ സമാധാനമായി. ആ രാജൎഷി പുറപ്പെടുന്ന സമയം തന്റെ പേരു കൊത്തീട്ടുള്ള മോതിരം സ്മാരകമായി ശകുന്തളയുടെ കയ്യിൽ ഇടീച്ചിട്ടുണ്ടല്ലോ. അതിനാൽ ശാപനിവൃത്തിക്കുള്ള ഉപായം അവൾക്കു സ്വാധീനംതന്നെ.

പ്രിയംവദ—എന്നാൽ ഇനി ചെന്നു ശകുന്തളയുടെ സൌഭാഗ്യദേവതാൎച്ചനം കഴിപ്പിക്കാം.

[രണ്ടുപേരും ചുററിനടക്കുന്നു]

പ്രിയംവദ—(നോക്കീട്ടു) അനസൂയേ! നോക്കു്, ഇതാ ശകുന്തള ചിത്രത്തിലെഴുതപ്പെട്ടവളെന്നപോലെ ഇടത്തെ കൈകൊണ്ടു മുഖവും താങ്ങി ഭൎത്താവിനെ വിചാരിച്ചുംകൊണ്ടു തന്നേക്കൂടിയും മറന്നു നിശ്ചലയായിരിക്കുന്നു. ഇവളാണോ വഴിപോക്കൻ വന്നാൽ അറിയാൻപോകുന്നതു്?

അനസൂയ—പ്രിയംവദേ! ഈ ശാപവൃത്താന്തം നമ്മുടെ രണ്ടുപേരുടേയും ഉള്ളിൽ ഇരുന്നാൽ മതി. പ്രകൃത്യാ സുകുമാരയായ നമ്മുടെ തോഴിയെ സൂക്ഷിക്കേണമല്ലോ.

പ്രിയംവദ—ആരെങ്കിലും മുല്ലയ്ക്കു കാഞ്ഞ വെള്ളം ഒഴിക്കുമോ?

[രണ്ടുപേരും പോയി]

—o—

## നാലാം അങ്കം

[പ്രഭാതത്തിൽ ഉണൎന്നു് കണ്വശിഷ്യൻ പ്രവേശിക്കുന്നു]

കണ്വശിഷ്യൻ—സോമതീൎത്ഥത്തിൽനിന്നു് തിരിച്ചുവന്നിരിക്കുന്ന കുലപതി കണ്വൻ നേരം നോക്കുന്നതിന്നു് എന്നെ പറഞ്ഞയച്ചിരിക്കുന്നു. അതുകൊണ്ടു വെളിയിൽ ചെന്നു നേരം വെളിച്ചമാകുന്നതിന്നു് ഇനി എത്ര നാഴികയുണ്ടെന്നു നോക്കട്ടെ.

(ചുററിനടന്നു നോക്കീട്ടു്)

ഓഹോ! നേരം വെളിച്ചമായല്ലോ. എന്തെന്നാൽ—

ക്ഷീണിച്ചോഷധിനാഥനസ്തശിഖരം പൂകുന്നൊരേടത്തിതാ
മാണിക്യദ്യുതിയാൎന്നൊരേടമരുണൻമുൻപിട്ടുദിക്കുന്നിനൻ;
കാണിച്ചീവ്യസനോദയങ്ങളൊരുമിച്ചിദ്ദീപ്തതേജോദ്വയം
പ്രാണിക്കാത്മദശാന്തരേഷു നിയമം ധാതാവു ചെയ്യുന്നിതോ? ൨

അതുതന്നെയുമല്ല.

നഷ്ടന്തദാകില ശശി മറഞ്ഞിഹ കൈരവിണീ
ദൃഷ്ടാന്തമേറ്റുതില്ല മമ ദൃഷ്ടിയിൽ നിഷ്പ്രഭയായ്,
ഇഷ്ടവിയോഗജന്യമബലാജനദുഃഖഭരം
കഷ്ടമസഹ്യമേറ്റമതിനില്ലൊരു സംശയവും. ൩

അനസൂയ—[ഝടിതിയായി പ്രവേശിച്ചു] ഇന്നുള്ളവൎക്കു ലൌകികവ്യവഹാരങ്ങളുടെ ധൎമ്മാധൎമ്മനിയമങ്ങളാം അറിഞ്ഞുകൂ

ടെങ്കിലും ഈ രാജാവ് ശകുന്തളയേക്കുറിച്ച പ്രവൎത്തിച്ചിരിക്കുന്നതു് അന്യായം തന്നെ എന്നുള്ളതിന് എനിക്കു സംശയമില്ല.

കണ്വശിഷ്യൻ—എന്നാൽ ഹോമത്തിന്ന നേരമായിരിക്കുന്നു എന്ന് ഗുരുവിനേ അറിയിക്കാം. [പോയി]

അനസൂയ—ഞാൻ ഇപ്പോഴും ഉണൎന്നിട്ടും വിചാരംകൊണ്ടു കൎത്തവ്യകൎമ്മങ്ങളെ ചെയ്യുന്നതിൽ അവയവങ്ങളെ വ്യാപരിപ്പിക്കുന്നതിന്ന ശക്തയാകുന്നില്ല. അസത്യസന്ധനായ ആ രാജാവിങ്കൽ ശുദ്ധാത്മാവായ ശകുന്തളയുടെ അനുപ്രവേശത്തെ ജനിപ്പിച്ച കാമദേവന്റെ മനോരഥം ഇപ്പോഴും സിദ്ധമായല്ലോ. അഥവാ, ദുൎവാസസ്സിന്റെ ശാപം തന്നെ ആയിരിക്കാം ഇങ്ങനെ സംഭവിക്കുന്നതിന്ന കാരണം. എന്തെന്നാൽ ആ രാജൎഷി അപ്രകാരമൊക്കെയും പറഞ്ഞിട്ട് ഇത്ര നാളായിട്ടും ഒരെഴുത്തുപോലും അയച്ചുതിരിയുന്നതിന്ന വേറെ ഒരു സംഗതിയും കാണുന്നില്ലല്ലോ. ആയതുകൊണ്ടു്. ശാപം നിവൎത്തിച്ചു രാജാവിന് ഓൎമ്മയുണ്ടാകുന്നതിന് അടയാളമായ ആ മുദ്രമോതിരത്തെ അദ്ദേഹത്തിന്റെ അടുക്കൽ കൊടുത്തയച്ചു കാണിക്കണം. എന്നാൽ തപസ്സു ചെയ്തുംകൊണ്ടിരിക്കുന്ന ഉദാസീനന്മാരായ ഈ ആശ്രമവാസികളിൽ ആരോടാണു് ഇതിനേ കൊണ്ടുചെന്നു കാണിക്കാൻ അപേക്ഷിക്കാവുന്നതു്? സോമതീൎത്ഥത്തിൽനിന്നും താതകണ്വൻ തിരിച്ചു വന്നിരിക്കയും ചെയ്യുന്നു. അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു 'ശകുന്തള ദുഷ്ഷന്തനാൽ വിവാഹം ചെയ്യപ്പെട്ടു ഗൎഭിണിയായിരിക്കുന്നു' എന്നു് എങ്ങനെ പറയുന്നു? അതു കേവലം ശകുന്തളയുടെ തെറ്റെന്നും പറയാനില്ലല്ലോ. ആകപ്പാടേ ധൎമ്മസങ്കടമായിരിക്കുന്നു. എന്താണു് വേണ്ടതു്?

പ്രിയംവദ—[പ്രവേശിച്ചു സന്തോഷത്തോടേ] അനസൂയേ! വേഗം വാ, വേഗം വാ. ശകുന്തളയേ ഭൎത്താവിന്റെ അടുക്കൽ അയയ്ക്കുന്നതിന്ന ചമയിക്കാൻ പോകാം.

അനസൂയ—[ആശ്ചൎയ്യത്തോടേ] എന്തു്?

പ്രിയംവദ—കേൾക്കു്. ഇപ്പോൾ ഞാൻ ശകുന്തളയുടെ അടുക്കലേയ്ക്കു് ഉറക്കം സുഖമായോ എന്നു ചോദിക്കാനായി പോയിരുന്നു.

അനസൂയ—എന്നിട്ടോ?

പ്രിയംവദ—അവൾ ലജ്ജിച്ചു് അധോമുഖിയായിട്ടിരിക്കയായിരുന്നു. അപ്പോൾ താതകണ്വൻ വന്നു വാത്സല്യത്തോടേ ആലിംഗനം ചെയ്തു് അഭിനന്ദിച്ചു ഇപ്രകാരം പറഞ്ഞു: 'ഹോമിക്കുന്ന യജമാനനു പുകകൊണ്ടു കണ്ണു കാണാൻ വയ്യാതിരുന്നെങ്കിലും ആഹുതി അഗ്നിമദ്ധ്യത്തിൽ തന്നെ വീണു. കുഞ്ഞേ! നല്ല ശിഷ്യനായിക്കൊണ്ടു കൊടുക്കപ്പെട്ട വിദ്യയെക്കുറിച്ചു് എന്നപോലെ ഇനി എനിയ്ക്കു നിന്നേക്കുറിച്ചൊന്നും വിചാരപ്പെടാനില്ല. ഇന്നു തന്നെ നിന്നേ ഋഷിമാരാൽ രക്ഷിതയാക്കീട്ടു ഭർത്താവിന്റെ അടുക്കൽ പറഞ്ഞയയ്ക്കാം.'

അനസൂയ—ഈ വിവാഹവൃത്താന്തത്തേ ആരാണു താതകണ്വനോടു ചെന്നു പറഞ്ഞതു്?

പ്രിയംവദ—അദ്ദേഹം ഹോമപ്പുരയിൽ പ്രവേശിച്ചപ്പോൾ ശ്ലോകമായിട്ടൊരു് അശരീരിവാക്കു കേട്ടു.

അനസൂയ—എന്തു്? അതു കേൾക്കട്ടെ.

പ്രിയംവദ—കേട്ടോ:—

മുധാ ഭവിക്കാത്ത ദുഷ്ഷന്തവീര്യം
ദധാനയെന്നോർക്ക ഭൂമിക്കു ഭൂത്യൈ,
ബുധാഗ്ര്യ! ഭോ! കണ്വ! ഗർഭസ്ഥിതോഷർ-
ബുധാം ശമീമെന്നപോലാത്മപുത്രീം. ൪

അനസൂയ—(പ്രിയംവദയേ ആലിംഗനം ചെയ്തു) തോഴി പ്രിയംവദെ! എനിക്കു വളരെ സന്തോഷമായി. എന്നാൽ ഇന്നു തന്നെ ശകുന്തളയേ വിട്ടുപിരിയണമല്ലോ എന്നു വിചാരിക്കുമ്പോൾ വ്യസനവും ഉണ്ടു്.

പ്രിയംവദ—നമ്മുടെ വ്യസനത്തിനു നമുക്കു വല്ലതും നിവൃത്തിയുണ്ടാക്കാം. ആ പാവം എങ്ങനെയെങ്കിലും ഭർത്താവിനോടു ചേർന്നു സന്തോഷിക്കട്ടെ.

അനസൂയ—എന്നാൽ ഈ മാവിന്റെ കൊമ്പിൽ തൂക്കിയിരിക്കുന്ന ചിരട്ടക്കുടുക്കയിൽ ഇതിനായിത്തന്നെ കാലാന്തര

ത്തിലേയ്ക്കു കൊള്ളുന്നതായ ഒരു ഇലഞ്ഞിമാല ഞാൻ സൂക്ഷിച്ചിട്ടുള്ളതിനേ നീ എടുക്ക്. ഞാൻ ശകുന്തളയ്ക്കു ഗോരോചനയും തീർത്ഥമണ്ണും കറുകക്കുരുന്നുംകൊണ്ടു മംഗല്യക്കുറിക്കൂട്ടു ചേർക്കട്ടെ.

പ്രിയംവദ— അങ്ങനെതന്നെ. [അനസൂയ പോയി]

പ്രിയംവദ— [കൂടക്കു അഴിച്ചു മാല എടുക്കുന്നു]

അണിയറയിൽ—ഗൗതമി! ശാർങ്ഗരവൻ മുതലായവരോടു ശകുന്തളയെ കൂട്ടിച്ചു കൊണ്ടുപോകുന്നതിനു സന്നദ്ധരായി ഭവിക്കാൻ പറക.

പ്രിയംവദ—(ചെവികൊടുത്തു്) അനസൂയേ! വേഗമാവട്ടെ, വേഗമാവട്ടെ. ഇതാ ശകുന്തളയോടുകൂടി ഹസ്തിനപുരത്തേയ്ക്കു പോകുന്നതിനുള്ള ഋഷിമാരെ വിളിക്കുന്നു.

അനസൂയ—[കുറിക്കൂട്ടുംകൊണ്ടു് പ്രവേശിച്ചു്] എന്നാൽ വാ, നമുക്കു പോകാം.

(രണ്ടുപേരും ചുററിനടക്കുന്നു)

പ്രിയംവദ—(നോക്കീട്ടു്) ഇതാ ശകുന്തള മുങ്ങിക്കുളിച്ചുവന്നിരിക്കുന്നു. താപസിമാർ വന്നു് തലയിലരിയിട്ടു് അനുഗ്രഹിക്കുന്നു. നമുക്കു് അടുക്കൽ ചെല്ലാം.

(രണ്ടുപേരും അടുത്തുചെല്ലുന്നു)

(ഉക്തപ്രകാരേണ ശകുന്തള ആസനസ്ഥയായി പ്രവേശിക്കുന്നു)

(താപസിമാർ ഒരുത്തി ശകുന്തളയോടു)

മകളേ! നിനക്കു ഭർത്തൃബഹുമാനസൂചകമായ പട്ടമഹിഷീസ്ഥാനം ലഭിക്കട്ടെ!

മറെറാരുത്തി—കുഞ്ഞേ! നിനക്കു മഹാവീരനായ പുത്രൻ ജനിക്കട്ടെ!

പിന്നൊരുത്തി—പുത്രി! ഭർത്താവിനു നിന്നേക്കുറിച്ചു് അധികം ഭരം ഉണ്ടാകട്ടെ!

(ഗൗതമി ഒഴികെ ശേഷം താപസിമാർ ആശീർവാദം ചെയ്തുംവച്ചു പോയി]

അനസൂയയും പ്രിയംവദയും—(അടുക്കൽ ചെന്നിട്ടു) തോഴീ! നിനക്കു മംഗല്യസ്നാനമായല്ലോ.

ശകുന്തള—എന്റെ ഇഷ്ടതോഴിമാർക്കു സ്വാഗതം. ഇവിടെ ഇരിക്കിൻ.

സഖിമാർ—(മംഗല്യാലങ്കാരങ്ങളെ എടുത്തുംകൊണ്ടിരുന്നിട്ട) ശകുന്തളേ! നേരേയിരിക്ക്. ഞങ്ങൾ മംഗല്യക്കുറി ഇടീക്കട്ടെ.

ശകുന്തള—ഇതു വളരെ പരിചിതമാണെങ്കിലും ഇപ്പോൾ ഗൌരവമുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ, ഇനി എന്റെ തോഴിമാർ എന്നേ കുറിയിടീക്കാൻ സംഗതിയുണ്ടാകുമോ? (കരയുന്നു)

അനസൂയയും പ്രിയംവദയും—തോഴീ! മംഗളകർമ്മത്തിന്റെ മദ്ധ്യത്തിൽ കരയുന്നതു ശരിയല്ല.

(കണ്ണുനീർ തുടച്ചുംവെച്ചു അലങ്കരിപ്പിക്കുന്നു)

പ്രിയംവദ—ശകുന്തളേ! ഈ ആശ്രമത്തിൽ കിട്ടുന്ന അലങ്കാരസാധനങ്ങൾ നിന്റെ സൌന്ദൎയ്യത്തിന് അനുരൂപങ്ങളായിരിക്കുന്നില്ലല്ലോ.

(ദിവ്യാഭരണങ്ങൾ എടുത്തുംകൊണ്ട രണ്ട ഋഷികുമാരന്മാർ പ്രവേശിക്കുന്നു.)

ഋഷികുമാരന്മാർ—ഇതാ ശകുന്തളയേ അലങ്കരിപ്പിക്കുന്നതിനു യോഗ്യങ്ങളായ ആഭരണങ്ങൾ.

(എല്ലാവരും നോക്കി ആശ്ചൎയ്യപ്പെടുന്നു)

ഗൌതമി—കുമാരനാരദാ! ഇതൊക്കെയും എവിടെനിന്നാണു്?

ഒന്നാമൻ—താതകണ്വന്റെ പ്രഭാവത്താലുണ്ടായതാണു്.

ഗൌതമി—മനസ്സുകൊണ്ട സൃഷ്ടിച്ചതാണോ?

രണ്ടാമൻ—അല്ല. കേട്ടാലും. 'ശകുന്തളയ്ക്കുവേണ്ടി വനത്തിൽ ചെന്നു വൃക്ഷങ്ങളിൽനിന്നും പൂക്കൾ കൊണ്ടുവരുവിൻ' എന്നു താതകണ്വൻ ഞങ്ങളോട്ട് ആജ്ഞാപിച്ചതിൻവണ്ണം ഞങ്ങൾ വനത്തിൽ ചെന്ന ഉടനേ—

ക്ഷൗമംതീന്നിന്ദുധൌതം പൃടകയൊരുമരം ഭദ്രമാവിഷ്കരിച്ചു[ച്ചു,
മററൊന്നിൽപ്പിന്നെലാക്ഷാരസമടിമലരിൽചാർത്തുവാനുതവി
പവ്വത്തോളം വെളിപ്പെട്ടിളതളിരെതിരാംവന്യദേവീകരാഗ്രേ
സ്സൽസ്ത്രീഭൂഷണംമററവനിരുഹസമൂഹോൽഗതൈർദ്ദത്തമായി. ൧

പ്രിയംവദ—(ശകുന്തളയെ നോക്കി) വനദേവതമാരുടെ ഈ അനുഗ്രഹത്താൽ നിനക്കു ഭർത്താവിന്റെ ഗൃഹത്തിൽ അനുഭാവ്യമായ ഐശ്വൎയ്യം സൂചിതമായിരിക്കുന്നു.

(ശകുന്തള ലജ്ജയെ നടിക്കുന്നു)

ഒന്നാംഋഷി കുമാരൻ—ഗൌതമാ! വരൂ. വനദേവതമാരുടെ ഈ ശുശ്രൂഷയേ സ്നാനത്തിനായി മാലിനിയിൽ ഇറങ്ങിയിരിക്കുന്ന കുലപതിയോടു ചെന്നറിയിക്കാം.

രണ്ടാമൻ—അങ്ങനെ തന്നെ. [രണ്ടുപേരും പോയി]

അനസൂയയും പ്രിയംവദയും—ഈവയുള്ളവർ ആഭരണങ്ങളേക്കൊണ്ടു കൈകാര്യം ചെയ്തിട്ടുണ്ടോ? എങ്കിലും ചിത്രത്തിലെ പരിചയത്താൽ ഞങ്ങൾ ഇപ്പോൾ നിന്നെ ചമയിക്കാം.

ശകുന്തള—നിങ്ങളുടെ സാമർത്ഥ്യം എനിക്കറിയാം.

[അനസൂയയും പ്രിയംവദയും ശകുന്തളയെ ചമയിക്കുന്നു]

[സ്നാനാദികർമ്മങ്ങൾ കഴിച്ചു കണ്വൻ പ്രവേശിക്കുന്നു]

കണ്വൻ—

പോകുമെൻ മകൾ ശകുന്തളാദ്യപരമേവ മുൽക്കലികയാൽ മന-
സ്സാകുലം ഗളനിരുദ്ധബാഷ്പകലുഷം വിഷാദജഡമീക്ഷണം,
ശോകമീദൃശമരണ്യവാസിമുനിയാമെനിക്കുമഭിമാനജം (ഹാ!)
കഥം ഗൃഹികളാത്മജാവിരഹപീഡയെപ്പരിഹരിച്ചിടും? ൩

[ചുററിനടക്കുന്നു]

സഖിമാർ—ശകുന്തളേ! ആഭരണങ്ങളെല്ലാം ഇട്ടുകഴിഞ്ഞു. ഇനി പുടക ഉടുക്കണം.

[ശകുന്തള എഴുന്നേററു പുടക ഉടുക്കുന്നു.]

ഗൌതമി—കുഞ്ഞേ! ആനന്ദബാഷ്പത്തെ പ്രവഹിപ്പിക്കുന്ന നേത്രത്താൽ നിന്നെ അത്യന്തവാത്സല്യത്തോടെ നോക്കിക്കൊണ്ട് ഇതാ നിൻെറ അച്ഛൻ വന്നിരിക്കുന്നു. ഉചിതമായ മര്യാദയേ ചെയ്യ്.

ശകുന്തള—(ലജ്ജയോടുകൂടി) അച്ഛാ! ഞാൻ വന്ദിക്കുന്നു.

കണ്വൻ—മകളേ!

നഹുഷജനു വൃഷപർവ്വജപോലെ
ബഹുമതാ ഭവ പതിക്കയി! നീയും,
മഹിതഭാഗ്യമവൾ പൂരുവിനെപ്പോൽ
മഹിയിലേകനൃപമാപ്നുഹി പുത്രം. ൪

ഗൌതമി—ഭഗവാനെ! ഇപ്പോൾ അരുൾ ചെയ്തതു വരങ്ങൾ തന്നെയാണ്. കേവലം ആശീർവാദങ്ങളല്ല.

കണ്വൻ—കുഞ്ഞേ! വാ. ഇതാ ഇവിടെ ഹോമാഗ്നികളെ പ്രദക്ഷിണീകരിച്ചു വന്ദിക്ക്.

[എല്ലാവരും ചുററി നടക്കുന്നു.]

കണ്വൻ—(മന്ത്രപൂർവ്വം ആശീർവാദം ചെയ്യുന്നു.)

ശാലയെച്ചൂഴവേക്ക് ഒപ്പു ധിഷ്ണ്യങ്ങളുത്ത്യജ്ജ്വാലങ്ങൾ
നാലുഭാഗത്തു മാസ്തീർണ്ണദർഭങ്ങളിപ്പാവകങ്ങൾ
ചാലവേഹവ്യഗന്ധങ്ങളാൽ സർവ്വപാപാപഹങ്ങൾ
പാലനം ചെയ്തുകൊള്ളട്ടെയെൻ പുത്രിയേസ്സൗഖ്യകാലം. ൧൮

മകളേ! ഇനി പുറപ്പെടാം. (തിരിഞ്ഞുനോക്കീട്ടു) ശാർങ്ഗരവൻ മുതലായവർ എവിടെ?

[ശിഷ്യന്മാർ പ്രവേശിക്കുന്നു]

ഭഗവൻ! ഇതാ ഞങ്ങൾ സന്നദ്ധന്മാരായിരിക്കുന്നു.

കണ്വൻ—ശാർങ്ഗരവാ! നിന്റെ ഭഗിനിക്കു വഴികാണിച്ചുകൊടുക്ക്.

ശാർങ്ഗരവൻ—ശകുന്തളേ! ഇങ്ങനെ വരിക.

(എല്ലാവരും ചുററി നടക്കുന്നു.)

കണ്വൻ—അല്ലയോ വനദേവതമാരുടെ സാന്നിദ്ധ്യമുള്ള തപോവനവൃക്ഷങ്ങളേ!

ഇല്ലനിങ്ങളെ നനച്ചിടാതെയൊരുനാളിവൾക്കു ജലപാനവും
പല്ലവം തൊടുവതില്ല നിങ്ങളിലുമിച്ചിടും പ്രിയതകൊണ്ടിവൾ,
നല്ലൊരുത്സവമിവൾക്കു നിങ്ങളുടെയാദ്യമായകുസുമോൽഗമേ
വല്ലഭം വ്രജതി സാ ശകുന്തളയനുജ്ഞനിങ്ങളരുളീടുവിൻ. ൧൯

(ശുഭസൂചകമായ കോകിലശബ്ദം കേട്ടു)

ഇന്നും ശകുന്തളയെയൻപൊടരണ്യവാസ-
ബന്ധുക്കളാം തരുകുലങ്ങളനുജ്ഞചെയ്തു,
ഹന്തേട്ടിരും കളമതാം കളകണ്ഠനാദം
സന്തുഷ്യ ചൊല്ലിയിവ യുത്തരമായതിന്നാൽ. ൨൦

(ആകാശത്തിൽ അശരീരി വാക്ക)

താമരസം നിറഞ്ഞ സരസീഗണചാരുതരം
മാമരപങ്ക്തിയാലുപരിവാരിത സൂര്യകരം,
കോമളപത്മരേണുമസൃണീകൃതമസ്തുപരം
ക്ഷേമമിവൾക്കു മാർഗ്ഗമനുകൂലമരുൽപ്രസരം. ൨൧

(എല്ലാവരും ആശ്ചര്യത്തോടുകൂടി കേൾക്കുന്നു.)

ഗൌതമി—കുഞ്ഞേ! ജ്ഞാനിജനത്തെക്കുറിച്ചു സ്നേഹമുള്ള ത പോവനദേവതമാർ നിന്നെ പോകുന്നതിന് അനുവദിച്ചു് അനുഗ്രഹിച്ചിരിക്കുന്നു. ഭഗവതിമാരെ നമസ്കരിക്കു്.

ശകുന്തള—[നമസ്കരിച്ചു് ചുററിനടന്നുകൊണ്ടു അപവാര്യ്യ] പ്രിയംവദേ! എനിക്കു് ആര്യ്യപുത്രനെ കാണ്മാൻ അധികമായ ഔൽസുക്യമുണ്ടെങ്കിലും ഈ ആശ്രമം വിട്ടുപുറപ്പെടുന്ന എന്റെ പാദങ്ങൾ എത്രയും പണിപ്പെട്ടാണു മുൻപോട്ടു പോകുന്നതു്.

പ്രിയംവദ—ശകുന്തളേ! നീ ഈ തപോവനത്തെ വിട്ടുപോകുന്നതുകൊണ്ടുള്ള വ്യസനം നിനക്കു മാത്രമല്ല. നിന്നോടു വേർപെടാൻ ഭാവിക്കുന്ന ഈ തപോവനത്തിന്റെയും അവസ്ഥയെ നോക്കു്.

പുല്ലിനെ മാൻ തുപ്പുന്നു
നല്ലിളമയിൽ നൎത്തനം നിറുത്തുന്നു,
വല്ലികളും ഞെട്ടറ്റുപതിത്താൽ
വെള്ളില കണ്ണീർ കണക്കു പൊഴിയുന്നു. ൧൦

ശകുന്തള—(ഓൎമ്മിച്ചിട്ടു) അച്ഛാ! എനിക്കു സഹോദരിയെപ്പോലെ സ്നേഹമുള്ള വനജ്യോത്സ്നിയോടു ഞാൻ യാത്രപറയട്ടെ.

കണ്വൻ—നിനക്കു് അതിനേക്കുറിച്ചു സഹോദരീസ്നേഹമുണ്ടെന്നു ഞാൻ അറിയുന്നു. അതിതാ വലത്തുഭാഗത്തു നില്ക്കുന്നു.

ശകുന്തള—[മുല്ലയുടെ അടുക്കൽചെന്നു] വനജ്യോത്സ്നി! നീ മാവിനോടു ചേൎന്നിരിക്കുന്നു എങ്കിലും ദൂരദേശവാസത്തിനായി പോകുന്ന സോദരിയെ ഈ കൊച്ചുശാഖകളാകുന്ന കൈകൾകൊണ്ടു് ഒന്നു് ആലിംഗനം ചെയ്യണേ.

കണ്വൻ—

മുന്നേതാൻനിരൂപിച്ചപോൽസദൃശ്രയുള്ളോരു ഭത്താവിനെ
ത്തന്നെപുണ്യവശേനമൽപ്രിയസുതേ!പ്രാപിച്ചു നീ സാമ്പ്രതം,
ഔന്നത്യം കലരും രസാലവരനി മല്ലയ്ക്കുമായ് വല്ലഭൻ
നിന്നെച്ചൊല്ലിയുമില്ലകില്ലിനിയെനിക്കീമുല്ലയെച്ചൊല്ലിയും. ൧൧

എന്നാൽ ഇനി പുറപ്പെടാം.

ശകുന്തള—തോഴിമാരേ! ഞാൻ ഈ മുല്ലയേ നിങ്ങൾ രണ്ടുപേരുടേയുംകൂടി കയ്യിൽ ഏല്പിച്ചിരിക്കുന്നു.

അനസൂയയും പ്രിയംവദയും—ഞങ്ങളേ നീ ആരുടെ കയ്യിലാണ് ഏല്പിക്കുന്നതു്? (കരയുന്നു)

കണ്വൻ—കുഞ്ഞുങ്ങളേ! നോക്കിൻ. കരയരുതു്. നിങ്ങൾ വേണ്ടയോ ശകുന്തളയേ പറഞ്ഞു ധൈര്യപ്പെടുത്താൻ?

[എല്ലാവരും ചുററിനടക്കുന്നു]

ശകുന്തള—അച്ഛാ! ഇതാ ഗർഭം ഹേതുവായിട്ടു പതുക്കപ്പതുക്കെ ആശ്രമസമീപത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന ഈ മാൻപേട സുഖമായി പ്രസവിച്ചാൽ ഉടൻതന്നെ ആ സന്തോഷവർത്തമാനത്തെ എന്റെ അടുക്കൽ വന്നു പറയുന്നതിന്നു് ഒരാളേ അയയ്ക്കേണമേ.

കണ്വൻ—അതു ഞാൻ മറക്കുകയില്ല.

ശകുന്തള—(ഗതിഭംഗം നടിച്ചിട്ട്) എന്താണ്ടു് എന്റെ പുടകയിൽ തടയുന്നതു്?

[എന്നു തിരിഞ്ഞുനോക്കുന്നു]

കണ്വൻ—കുഞ്ഞേ!

കൊടിയ കുശനിവിദ്ധോ സവ്രണേയസ്യവക്ത്രേ
ഝടിതി കൃതവതീ നീ രോപണം തൈലസേകം,
വീടുവൊട്ടു തുടരുന്നു പിന്നിലക്കൃഷ്ണസാരം
പൊടിവരകരി മുഷ്ടിപ്രാപോഷിതൻ നിന്റെ പുത്രൻ. ൧൪

ശകുന്തള—മാൻകിടാവെ! സഹവാസത്തെ ഉപേക്ഷിച്ചുപോകുന്ന എന്റെ പിന്നാലെ എന്തിനു വരുന്നു? നിന്റെ തള്ള നിന്നെ പെററിട്ടേച്ചുപോയതിന്റെ ശേഷം ഞാൻതന്നെയാണ് നിന്നേ എടുത്തുവളത്തിയതു്. എന്നാൽ ഇപ്പോൾ ഞാനും പോകുന്നു. അച്ഛൻ നിന്നെനോക്കിക്കൊള്ളും. തിരിച്ചുപോ.

(കരഞ്ഞുംകൊണ്ടു നടക്കുന്നു.)

കണ്വൻ—

ഉൽപക്ഷ്മപ്രകരങ്ങളായ മിഴികൾക്കുൽഗ്രഹത്തേത്തട- (നീ,
ഞ്ഞുൽപ്പന്നസ്ഥിതിയായ ബാഷ്പമദിതധൈര്യം നിയന്ത്രിക്ക
താൽപാദങ്ങളലക്ഷിതോന്നതനതക്ഷോണീവിഭാഗങ്ങളാ-
ലിപ്പന്ഥാക്കളിലങ്ങുമിങ്ങുമിടറിപ്പോകാതെ സൂക്ഷിക്കണേ. ൧൫

ശാൎങ്ഗരവൻ—ഭഗവാനെ! ഉദകാന്തം സ്നിഗ്ദ്ധജനത്തെ അനുഗമിക്കയെന്നാണല്ലൊ ശാസ്ത്രം. ഇവിടെ സരസ്സിന്റെ തീരമായി. അതുകൊണ്ടു സന്ദേശാൎത്ഥത്തെ ഞങ്ങളോട്ട് അരുളിച്ചെയ്തുംവെച്ചു തത്രഭവാൻ തിരിച്ചെഴുന്നള്ളുകയല്ലേ?

കണ്വൻ—എന്നാൽ ക്ഷണനേരം ഈ ക്ഷീരവൃക്ഷത്തിന്റെ ഛായയിൽ നില്ക്കാം.

[എല്ലാവരുംചുററിനടന്നു നില്ക്കുന്നു.]

കണ്വൻ—(ആത്മഗതം) ദുഷ്ഷന്തമഹാരാജാവിനു യുക്തരൂപമായ ഒരു സന്ദേശമായിട്ടു ഞാൻ എന്താണിപ്പോൾ പറഞ്ഞയക്കേണ്ടതു്?

(ആലോചിക്കുന്നു.)

ശകുന്തള—(അപവാൎയ്യ) അനസൂയേ! വലത്തോട്ടു നോക്ക്. മദ്ധ്യേ ഒരു താമരയിലകൊണ്ടു മാത്രം മറഞ്ഞിരിക്കുന്ന ഇണയേ കാണാതെ ദുഃഖപരവശയായി ഒരു ചക്രവാകി അതാ ഇരുന്നു കരയുന്നു. ഞാൻ ചെയ്യുന്നതു കഷ്ടമല്ലയോ?

അനസൂയ—ശകുന്തളേ! അങ്ങിനെ പറയരുതു്.

ഏഷാപി കോകിയഴൽകൊണ്ടതിദീൎഘമായ
ദോഷാംവിനാ കണവനോടു കഴിച്ചിടുന്നു,
ആശാനുബന്ധമതുകൊണ്ടു ഗരീയസോ്യപി-
ക്ലേശാനഹോ! നനു! ജനങ്ങൾ സഹിച്ചിടുന്നു. ൧൬

കണ്വൻ—ശാൎങ്ഗരവാ! നീ ശകുന്തളയേ മുൻപിൽ കൊണ്ടു ചെന്നു് രാജാവിനോടു ഇപ്രകാരം ഞാൻ പറഞ്ഞയച്ചതായി പറയണം.

ശാൎങ്ഗരവൻ—തത്രഭവാൻ ആജ്ഞാപിച്ചാലും.

കണ്വൻ—

നന്നായോൎക്ക ജനം തപോധനമിമം ചൊല്ലാൎന്ന നിൻവംശവും,
തന്നാലപ്രേരണയെന്ന്യേ നിന്നിലിവൾതാനൎപ്പിച്ചോരപ്രേമവും
ഒന്നായ് ഗ്രാഹ്യപരിഗ്രഹങ്ങളിലിതും സാമാന്യബുദ്ധ്യാ ത്വയാ
പിന്നാലുള്ളതു ഭാഗ്യമാണതു വധൂബന്ധുക്കൾ ചൊല്ലേണമോ?

ശാൎങ്ഗരവൻ—സന്ദേശത്തെ ഞാൻ ധരിച്ചു.

കണ്വൻ—(ശകുന്തളയോടു്) ഇനി നിന്നോടു പറയാനുള്ളതിനെ പറയാം. നോക്കു്. കാട്ടിൽ വസിക്കുന്നു എങ്കിലും ഞാൻ ലൌകികത്തേയും അറിയുന്നു.

ശാർങ്ഗരവൻ—ബുദ്ധിമാന്മാരുടെ ബുദ്ധിക്കു് അവിഷയമായി ഒന്നും ഇല്ലല്ലോ.

കണ്വൻ—ശകുന്തളേ! നീ ഇവിടെനിന്നു ഭർത്തൃഗൃഹത്തിൽ ചെന്നു ചേർന്നാൽ—

ഭക്ത്യാ ശുശ്രൂഷിക്ക പൂജ്യാൻ, മരുവുക സഖിയേ-
പ്പോൽ സപത്നീജനത്തിൽ
ഭർത്താവിൻ വിപ്രിയം ചെയ്യരുതു നികൃതയെ-
ന്നാകിലും കോപമൂലം,
അത്യന്തം ഭൃത്യരിൽ കാട്ടുക സരളതയേ
ഗർവമില്ലാതെ ഭോഗേ-
ഷ്വിത്ഥം വാഴുന്ന യോഷിത്തുകൾ ഗൃഹിണികളാ-
മന്യഥാ ഗേഹബാധാഃ. ഗൌ

ഗൌതമിയുടെ അഭിപ്രായം എന്താണു്?

ഗൌതമി—വധൂജനത്തിനു ഇത്രതന്നെ ഉപദേശിക്കാനുള്ളു. കുഞ്ഞേ! എന്നെയും സഖിമാരെയും ആലിംഗനംചെയ്തു പറഞ്ഞയയ്ക്കു്.

ശകുന്തള—അച്ഛാ! ഇവിടെവെച്ചുതന്നെ എന്റെ തോഴിമാരും തിരിച്ചുപോകയാണോ?

കണ്വൻ—കുഞ്ഞേ! ഇവരെയും വേളികഴിച്ചു കൊടുക്കേണമല്ലോ. ഇവർ കൂടേ അങ്ങോട്ടു വരുന്നതു ശരിയല്ല. ഗൌതമി നിന്നോടൊരുമിച്ചു പോരും.

ശകുന്തള—(കണ്വനെ ആലിംഗനംചെയ്തു്) ഞാൻ എങ്ങനെയാണു് ഇപ്പോൾ അച്ഛന്റെ മടിയിൽ നിന്നും പരിഭ്രഷ്ടയായിട്ടു മലയപർവതത്തിന്റെ തടത്തിൽനിന്നും പറിക്കപ്പെട്ട ചന്ദനലതപോലെ ദേശാന്തരത്തിൽ പ്രാണധാരണം ചെയ്യുന്നതു്?

കണ്വൻ—കുഞ്ഞേ! എന്താണിങ്ങനെ അധൈര്യപ്പെടുന്നതു്?

ശീലിന്നാപ്തികുലേന ശ്ലാഘ്യതമനാം ഭർത്തുഃ പ്രിയാ ദേവിയായ്
ചാലേ പാർത്തു തദർത്ഥമായ് ബഹുലമാം കൃത്യത്തിൽ നിത്യാകുലാ

കാലേ കൽമഷഹീനനായമകനെപ്പെററക്കണേ പ്രാചിപോൽ
ബാലേ! നീ മമ വിപ്രയോഗകൃതമാം മാലേതുമാലോചിയാ. ൧൯

[ശകുന്തള കണ്വന്റെ കാല്ക്കൽവീണു നമസ്കരിക്കുന്നു]

കണ്വൻ—നിന്റെ സർവാഭീഷ്ടങ്ങളും സിദ്ധിക്കട്ടെ.

ശകുന്തള—(സഖിമാരുടെ അടുക്കൽചെന്നു)എന്റെ തോഴിമാരേ! നിങ്ങൾ രണ്ടുപേരും എന്നെ ഒരുമിച്ചു തന്നെ ആലിംഗനം ചെയ്യിൻ.

[അനസൂയയും പ്രിയംവദയും അപ്രകാരംചെയ്യു]

ശകുന്തളേ! രാജാവു് നിന്നേക്കണ്ടിട്ടു് ഒരുവേള ഉടനേ ഓർമ്മിക്കാതെയിരുന്നാൽ അദ്ദേഹത്തിന്റെ പേരു കൊത്തീട്ടുള്ള ഈ മുദ്രമോതിരം കാണിക്കണേ.

ശകുന്തള—നിങ്ങളുടെ ഈ ശങ്കയെ കേട്ടിട്ടു ഞാൻ ഞെട്ടുന്നു.

സഖിമാർ—ഭയപ്പെടേണ്ട. അതിസ്നേഹം അസ്ഥാനത്തിലും അനിഷ്ടശങ്കിയാണല്ലോ.

ശാർങ്ഗരവൻ—നേരം വൈകുന്നു. ഇനി വേഗത്തിൽ പുറപ്പെടാം.

ശകുന്തള—[ആശ്രമാഭിമുഖിയായി നിന്നിട്ടു]അച്ഛാ! എന്നാണു ഞാൻ ഇനിയും ഈ തപോവനത്തെ കാണുന്നതു്?

കണ്വൻ—ഞാൻ പറയാം. കേട്ടോ.

ചിരായമുളളരന്തയാം ധരണിതൻ സപത്നീഭവി-
ച്ചിരാതികലമാഥിനാം തനയമാപ്യ ദുഷ്ഷന്തജം,
ധരാഭരമവൻ വഹിക്കുമളവിൽ പ്രിയോപേതയായ്
വരാമിനി വസിക്കുവാനൊട്ടുവിലെന്മകൾ ക്കിങ്ങുതാൻ.

ഗൌതമി—കുഞ്ഞേ! യാത്രാമുഹൂൎത്തം അതിക്രമിക്കുന്നു. അച്ഛനേ തിരിച്ചയയ്ക്കു. അല്ലെങ്കിൽ അത്ര ഭവാൻ താന്നെ തിരിച്ചുപോക നല്ലു. ഇവരു പിന്നെയും പിന്നെയും ഇങ്ങനെ ഓരോന്നാക്കയും പറഞ്ഞുംകൊണ്ടിരിക്കും.

കണ്വൻ—കുഞ്ഞേ! എന്റെ തപോനുഷ്ഠാനത്തിനു താമസമാകുന്നു.

ശകുന്തള—(പിന്നെയും കണ്വനെ ആലിംഗനംചെയ്തു)

ഇപ്പോൾതന്നെ തപസ്സുകൊണ്ടു ക്ഷീണിച്ചിരിക്കുന്ന ഈ ശരീരത്തെ അച്ഛൻ എന്നേക്കുറിച്ചു വ്യസനിച്ചു് ഇനിയും ക്ഷീണിപ്പിക്കരുതേ.

കണ്വൻ—(നെടുവീർപ്പോടുകൂടി)

ഭവത്യാ കൃതപൂർവം മേ ഭവനദ്വാരരൂഢമാം,
നീവാരബലി കാണുമ്പോൾ കോവാ വത്സേ! ശമശ്ശുചഃ? ൨൧

എന്നാൽ പോകതന്നെ. മാർഗ്ഗങ്ങളിൽ നിനക്കു മംഗളം ഭവിക്കട്ടെ!

(ശകുന്തളയും സഹായികളും പോയി)

അനസൂയയും പ്രിയംവദയും—[ശകുന്തളയുടെ പിന്നാലെ നോക്കിക്കൊണ്ടു] ഹാ കഷ്ടം! ഹാ കഷ്ടം! ശകുന്തളേ വൃക്ഷങ്ങളുടെ മറവുകൊണ്ടു കാണ്മാൻ പാടില്ലാതെയായല്ലൊ.

കണ്വൻ—(നെടുവീർപ്പോടുകൂടി) അനസൂയേ! നിങ്ങളുടെ ഒരുമിച്ചു കളിച്ചു നടക്കുന്നവൾ പോയി. വ്യസനത്തെ അടക്കിക്കൊണ്ടു് എന്റെ കൂടെ വരുവിൻ.

അനസൂയയും പ്രിയംവദയും—ഞങ്ങൾ എങ്ങനെയാണു ശകുന്തളയില്ലാതെ ശൂന്യമെന്നപോലിരിക്കുന്ന ആശ്രമത്തിൽ കടക്കുന്നതു്?

കണ്വൻ—നിങ്ങളുടെ സ്നേഹത്തിന്റെ അവസ്ഥയ്ക്കു് ഇങ്ങനെ തോന്നുന്നതു സഹജമാണു്. [വികാരത്തോടുകൂടെ ചുററിനടന്നു] ആവു! ശകുന്തളയെ ഭർത്താവിന്റെ അടുക്കലേയ്ക്കു പറഞ്ഞയച്ചു് ഇപ്പോൾ ഞാൻ സ്വസ്ഥചിത്തനായി. എന്തെന്നാൽ,

പരസ്വമത്രേ കുലകന്യകാജനം
പരിഗ്രഹീത്രേ തു മയച്ചു സാമ്പ്രതം,
പരം പ്രസാദം കലരുന്നു മേ മനം
തിരിച്ചു നല്കിപ്പണയത്തെയെന്നപോൽ. ൨൨

(എല്ലാവരും പോയി)

—(൪)—

## അഞ്ചാം അങ്കം

ആസനസ്ഥനായി രാജാവും മാഢവ്യനും പ്രവേശിക്കുന്നു.

മാഢവ്യൻ—(ചെവികൊടുത്തു) തോഴരേ! കേട്ടോ? സംഗീതശാലയുടെ ഉള്ളിൽ മനോഹരമായി ഒരു പാട്ടു കേൾക്കുന്നു.

മനസ്സിലായോ? അത്ര ഭവതി ഹംസപദിക വർണ്ണപരിചയം ചെയ്കയാണ്.

രാജാവ്—മിണ്ടാതിരിക്ക. കേൾക്കട്ടെ

അണിയറയിൽ (ഗാനംചെയ്യപ്പെടുന്നു)

ജൃംഭിച്ചു ലോലമൊട്ടു നൽപുതുതേൻ കുടിപ്പാൻ
ചുംബിച്ചു ചൂതകലികാമതി കൌതുകേന,
അംഭോജിനീ വസതിമാത്ര കൃതാർത്ഥനായി-
ക്കിംഭോ! മറന്നു കിതവഭ്രമര! തദേനാം? ൧

രാജാ—അഹോ! ഗീതിയിൽ രാഗം പ്രവഹിക്കുന്നോ എന്നു തോന്നും.

മാഢ—ആകട്ടെ, പാട്ടിന്റെ താൽപര്യം സ്വാമികൾ മനസ്സിലായോ?

രാജാ—(ചിരിച്ചുംകൊണ്ടു) ഞാൻ ഒരിക്കൽ ഹംസപദികയിൽ കൃതപ്രണയനായിരുന്നിട്ട് ഇപ്പോൾ വസുമതീദേവിയുടെ അടുക്കൽതന്നെ ഇരിക്കുന്നു എന്നുവെച്ച് ഹംസപദിക മുള്ളുപറകയാണ്. ആകട്ടെ, മാഢവ്യാ! താൻ അവളുടെ അടുക്കൽ ചെന്ന് 'ശകാരം നല്ല ശിക്ഷയായി' എന്നു ഞാൻ പറഞ്ഞയച്ചതായി പറയണം.

മാഢ—സ്വാമിയുടെ കല്പനപോലെ ചെയ്യാം. (എഴുന്നേറ്റു) തോഴരേ! സംസാരബന്ധം ഉപേക്ഷിച്ചു മുമുക്ഷുവായിരിക്കുന്നവനെ അപ്സരസ്ത്രീകൾ പിടിച്ചുകൂടിയാൽ പിന്നെ അവനു മോക്ഷം ഇല്ലാത്തതുപോലെ ഹംസപദികയുടെ പരിചാരികമാർ എന്റെ കുടുമ്മിയിൽ പിടിച്ചുകൂടിയാൽ പിന്നെ എനിക്കു മോക്ഷം എങ്ങനെയാണ്?

രാജാ—ആകട്ടെ, പോവു കൌശലത്തിൽ പറയു.

മാഢ—നിർവ്വാഹമില്ലല്ലോ. (പോയി)

രാജാ—(ആത്മഗതം) എന്താണെനിക്ക് ഈ ഗാനം കേട്ടിട്ട് ഇഷ്ടജനവിരഹം ഇല്ലെങ്കിലും ഉള്ളിൽ ബലവത്തായി എന്തോ ഒരൌത്സുക്യം തോന്നുന്നത്? അഥവാ,

സന്തോഷിച്ചു വസിച്ചിടുന്നളവിലും രമ്യങ്ങളാം ഗോചരങ്ങൾ-
ജന്തോരന്തരുദിച്ചിടാം പ്രബലയാമുൽക്കണ്ഠതൻ കാരണം,

എന്തോ പൂർവ്വജന്മസ്സിലുള്ള മമതാബന്ധം സുസ്ഥിരം
ചിന്തോപസ്ഥിതമാകതാന്നിഹ പുനസ്സന്ദേഹിക്കേണ്ടുത്തമേ. ൨
(പശ്ചാത്താപമായി സ്ഥിതിചെയ്യുന്നു.)

ഹരിക്കാരൻ പ്രവേശിക്കുന്നു.

ഹരി—[നെടുവീർപ്പു വിട്ടു) അഹോ! ഞാൻ ഈ മട്ടിലായി.

നാലുകെട്ടിലധികാരമുദ്രയായ്
കോലു കിട്ടിയതെനിക്കു സാംപ്രതം,
കാലു തട്ടി മറിയാതിരിക്കുവാൻ
കാലമൊട്ടു കഴിഞ്ഞു പ്ഫലിച്ചുതേ. ൩

മഹാരാജാവിന്നു ധർമ്മകാര്യം അനതിക്രമണീയം തന്നെ. എങ്കിലും ഇപ്പോൾ തന്നെ രാജ്യകാര്യങ്ങൾ കേട്ടു കഴിഞ്ഞു ധർമ്മാസനത്തിൽനിന്നും എഴുന്നേററു് അകത്തെഴുന്നള്ളിയിരിക്കുന്ന മഹാരാജാവിനോടു കണ്വമഹർഷിയുടെ ശിഷ്യന്മാർ വന്നിരിക്കുന്ന വിവരം ചെന്നറിയിച്ചു പിന്നെയും ഉടനേ ശ്രമപ്പെടുത്തുന്നതിന്നു ഞാൻ മടിക്കുന്നു. അഥവാ ലോകരക്ഷയെന്ന ജോലിക്കു് ഒരിക്കലും വിശ്രമം ഇല്ലല്ലോ. എന്തെന്നാൽ—

തുരംഗമാൻ ചേർത്തു സകൃദ്രഥേ രവി-
ന്നിരന്തരാരബ്ധഗതിസ്സദാഗതിഃ,
ഭരം വഹിക്കുന്നു ഭുവസ്സദാ ഫണീ
കരം ഗ്രഹിക്കും നൃപതിക്കുമിക്രമം. ൪

അതുകൊണ്ടു് ഇപ്പോൾ തന്നെ ചെന്നു് അറിയിച്ചേക്കാം
(ചുററി നടന്നു നോക്കീട്ടു) ഇതാ മഹാരാജാവു്,

പ്രജകൾക്കു നിജപ്രജകൾക്കു സമം കൃതഭവ്യവിധിർ-
ഭജതേ വിജനം ഭവനം കൃതകൃത്യതയോടധുനാ,
നിജയൂഥമരണ്യമതിങ്കിൽ നയിച്ചു ദിവാ ശ്രമവാൻ
ഗജയൂഥപനാതപവർജ്ജിതശീതളദേശമിവ. ൫

(അടുക്കൽ ചെന്നു) മഹാരാജാവു സർവ്വോൽക്കർഷേണ വർത്തിച്ചാലും. ഹിമവാന്റെ സമീപവനത്തിൽ വസിക്കുന്ന താപസന്മാർ കണ്വമഹർഷിയുടെ സന്ദേശവുംകൊണ്ടു സ്ത്രീസഹിതന്മാരായി വന്നിരിക്കുന്നു. മേൽ വേണ്ടതു കല്പനപോലെ.

രാജാ—കണ്വമഹർഷിയുടെ സന്ദേശവുംകൊണ്ടു വന്നിരിക്കുന്നോ?

ഹരി—സ്വാമി.

രാജാ—എന്നാൽ ആ താപസന്മാരെ യഥാവിധി സൽക്കരിച്ചു് കൂട്ടിച്ചുകൊണ്ടുവരുന്നതിന്നു ഞാൻ പറഞ്ഞിരിക്കുന്നു എന്നു് പുരോഹിതൻ സോമരാതനെൻറ അടുക്കൽ ചെന്നു പറയണം. ഞാനും അവരെ കാണുന്നതിന്നു യോഗ്യമായ സ്ഥലത്തു ചെന്നു മുൻപിൽ കൂട്ടി നിൽക്കാം.

ഹരിക്കാരൻ—കല്പനപോലെ ചെയ്യാം. [പോയി]

രാജാ—(എഴുന്നേററു്) ആരവിടെ?

[നടയിൽ തവണക്കാരത്തി പ്രവേശിച്ചു്]

തിരുമേനി കല്പിച്ചാലും.

രാജാ—വേത്രവതി! അഗ്നിഹോത്രഭവനത്തിലേയ്ക്കു വഴി കാണിക്കു്.

തവണ—ഇങ്ങനെ എഴുന്നെള്ളാം.

രാജാ—ചാദിനടനംകൊണ്ടു രാജ്യഭാരശ്രമത്തെ നടിച്ചു്) എല്ലാവരും ഇഷ്ടം ലഭിച്ചാൽ സുഖികളായിത്തീരുന്നു. രാജാക്കന്മാക്കാകട്ടെ ചാരിതാൎത്ഥ്യം ദുഃഖോത്തരമായിത്തന്നെ ഇരിക്കുന്നു. എന്തെന്നാൽ—

പ്രതിഷ്ഠാലാഭത്താലതിവരുമൌൽസുക്യമല്ലതാ-
നതിക്ലേശോപേതം പുനരധിഗതാൎത്ഥസ്യ ഭരണം,
ക്ഷിതിക്ഷിത്തിൻകൃത്യം ശ്രമഹരവുമാം ശ്രാന്തിദവുമാ-
മതിന്നൊപ്പം ചേൎപ്പാൻ സ്വകരധൃതദണ്ഡം കുടയതേ. ൬

[അണിയറയിൽ സ്തുതിപാഠകന്മാർ]

മഹാരാജാവു സവ്വോൽക്കർഷേണ വത്തിച്ചാലും.

ഒന്നാമൻ—ജനഹിതമതിനായിക്കൈവെടിഞ്ഞാത്മസൌഖ്യം
ദിനമനു വലയും നിർവൃത്തിയീവണ്ണമത്രേ,
അനുഭവതി ശിരസ്സാൽ ഭൂരുഹം ഘോരമുഷ്ണം
നനുഹരതി ച താപം ഛായയാലാശ്രിതാനാം. ൧

രണ്ടാമൻ—ഭുവിഖലജനശിക്ഷയ്ക്കായി നിത്യാഭിയുക്തോ
ഭവസി കലഹശാന്തിക്കായി രക്ഷയ്ക്കുമായി,
ദ്രവിണമനുഭവിപ്പാൻ ഭൂരിദായാദരുണ്ടാം
ഭവതി തു പരിപൂർണ്ണം ബന്ധുകൃത്യം പ്രജാനാം. ൨

രാജാ—രാജ്യഭാരശ്രമത്താൽ ക്ലാന്തമനസ്സായ ഞാൻ ഈ സ്തുതിപാഠകവാക്യങ്ങളാൽ പിന്നെയും പ്രോത്സാഹിതനായി ഭവിക്കുന്നു.

[ചുററിനടന്നു]

തവണ—ഇതാ! ഇപ്പോൾ തന്നെ തൂത്തുതളിച്ചു തുടച്ചപ്പെട്ടു ശോഭിക്കുന്നതും സമീപത്തു നില്ക്കുന്ന ഹോമപശുവോടുകൂടിയതുമായ അഗ്നിഹോത്രഭവനത്തിന്റെ തിണ്ണ മഹാരാജാവ് ആരോഹണം ചെയ്യാലും.

രാജാ—[പരിജനത്തിന്റെ തോളിൽതാങ്ങി കയറിനിന്നു] വേത്രവതി! എന്തുദ്ദേശിച്ചായിരിക്കും ഭഗവാൻ കണ്വൻ എന്റെ അടുക്കലേക്കു താപസന്മാരെ പറഞ്ഞയച്ചിരിക്കുന്നതു്?

നിത്യാനുഷ്ഠാനവിഘ്നം കിമപി വരികയോ?
 താപസാനാം നിവാസ-
പ്രത്യാസന്നാടവീപ്രാണികളിലപനയം
 ചെയ്യുമോ കോപി ധൂർത്തൻ?
കൃത്യാനാം തെററമൂലം മമ വിളവു ഭവി-
 ക്കാഞ്ഞുയോ ഭൂരുഹാണാം-
മിത്ഥ്യാരൂഢപ്രതർക്കപ്രകരമപരിനി-
 ഷ്ഠാകുലം മാനസം മേ. ൯

തവണക്കാരി—സുചരിതത്തെ കൊണ്ടാടുക ശീലമുള്ളവരായ മഹർഷിമാർ മഹാരാജാവിനെ സംഭാവനം ചെയ്വാൻ വന്നിരിക്കയാകുന്നു എന്നു ഞാൻ ഊഹിക്കുന്നു.

[ഗൌതമിയേയും ശകുന്തളയേയും മുൻപിലാക്കി താപസന്മാരും അവരുടെ മുൻപിലായി പുരോഹിതനും പ്രവേശിക്കുന്നു]

ഹരിക്കാരൻ—ഭഗവാന്മാർ ഇതാ ഇങ്ങനെ എഴുന്നെള്ളാം.

ശാർങ്ഗരവൻ—ശാരദ്വതാ!

നൃപനതിഭാഗ്യവാനധികധാർമ്മികനസ്യ ജനോ-
ഷ്വപഥിമതിൽ പ്രവൃത്തനാപകൃഷ്ടനുമില്ലൊരുവൻ,
അപരിചിതസ്ഥഥാപി ഗൃഹമേതദവൈമി ജനൌ-
ഘപരിമിതൈർവൃതം ഹുതവഹേന പരീതമിവ. ൧൦

ഈ പുരപ്രവേശത്താൽ അങ്ങേയ്ക്കു ഇങ്ങനെ തോന്നുന്നതു യുക്തം തന്നെ. അല്ലേ പോലെ ഞാനും—

സ്നാതൻ യഥാഭ്യക്തനെയശ്ശുചിയെ ശുചിയേപ്പോലെ-
പ്പുതൻ യഥാ സുപ്തനെയുത്ഥിതൻ യഥാ,
സ്വാതന്ത്ര്യവാൻ യന്ത്രിതനേ യഥാ തഥൈ-
വൈതം വിലോകേ സുഖസംഗിനാം ജനം. ൧൧.

ശകുന്തള—[ദുർന്നിമിത്തത്തെ നടിച്ചു] അയ്യോ! എന്താണെന്റെ വല ത്തേ കണ്ണു സ്ഫുരിക്കുന്നതു്?

ഗൌതമി—കുഞ്ഞേ! ഭർത്തൃകുലദേവതമാർ അശുഭത്തെ നിവർത്തിപ്പിച്ചു നിനക്കു് സകല മംഗളങ്ങളേയും തരട്ടേ!

[ചുററി നടക്കുന്നു]

പുരോഹിതൻ—[രാജാവിനെ കാണിച്ചു്] താപസന്മാരെ! ഇതാ നാലുജാതികളുടേയും നാലാശ്രമങ്ങളുടേയും രക്ഷിതാവായ രാജാവു് മുൻപേക്കൂട്ടിത്തന്നെ എഴുന്നേററു് നിങ്ങളെ പ്രതീക്ഷിച്ചു നില്ക്കുന്നു. ഇദ്ദേഹത്തെ നോക്കിൻ.

ശാർങ്ഗരവൻ—മഹാബ്രാഹ്മണാ! രാജാവിന്റെ ഈ വിനയസ്വഭാവം അഭിനന്ദിക്കാനുള്ളതുതന്നെ. എന്നാൽ ഞങ്ങൾ ഇതിനെക്കുറിച്ചു് ആശ്ചര്യപ്പെടുന്നില്ല. എന്തെന്നാൽ—

ഫലഭരേണ തരുക്കളും നമിച്ചിടും
ജലഭരേണ ഘനങ്ങളുമങ്ങനെ,
അലംഘ്യസമ്പദി സജ്ജനവും തഥാ
വിലസിടുന്ന ഗുണം ഗുണികൾക്കിതു. ൧൨.

തവണ—മഹാരാജാവേ! മഹർഷിമാരുടെ മുഖഭാവം തെളിഞ്ഞിരിക്കകൊണ്ടു് ഇവർക്കു ക്ലേശകാരണം ഒന്നുമില്ലെന്നു ഞാൻ ഊഹിക്കുന്നു.

രാജാ—[ശകുന്തളയെ കണ്ടിട്ടു്] ആ യുവതി ആരായിരിക്കും?
പുഷ്കലലജ്ജതി മറച്ചുടൽ മൂടി-
പ്പുഷ്കരാക്ഷി മുനിമാരുടെ മധ്യേ,
ശുഷ്കപത്രനടുവിൽ സ്ഥിതമാകും
നിഷ്കളങ്ക തളിരെന്നതുപോലെ. ൧൩.

തവണ—ഇവളാരെന്നു് അറിയാൻ എനിക്കും കൌതുകം തോന്നുന്നു. ആരായാലും ഇവളുടെ രൂപം ദർശനീയമായിരിക്കുന്നു.

രാജാ—ഇരിക്കട്ടെ. പരകളത്രത്തെ നിർവ്വർണ്ണനം ചെയ്യുന്നതു നമുക്കു യോഗ്യമല്ല.

ശകുന്തള—(മാറത്തു കൈകവച്ചുകൊണ്ടു ആത്മഗതം) ഹൃദയമേ! എന്താണിങ്ങനെ തുടിക്കുന്നതു്? ഭൎത്താവിന്റെ അപ്രകാരമുള്ള സ്നേഹത്തെ ഓൎത്തു് ധൈൎയ്യപ്പെട്ടുകൊൾക.

പുരോഹിതൻ—(മുൻപോട്ടുചെന്നു്) രാജാവേ! ഈ താപസന്മാർ യഥാവിധി പൂജിതന്മാരായി. ഇവരുടെ കുലപതി പറഞ്ഞയച്ചതായിട്ടൊരു കാൎയ്യം ഇവൎക്കു് ഗ്രഹിപ്പിക്കാനുണ്ടു്. അതിനെ രാജാവു കേൾക്കണം.

രാജാ—ഞാൻ ശ്രദ്ധയോടുകൂടിയിരിക്കുന്നു.

താപസന്മാർ—(കയ്യുയൎത്തിക്കൊണ്ടു്) രാജാവു സൎവ്വോൽകൎഷേണ വൎത്തിച്ചാലും.

രാജാ—ഞാൻ നിങ്ങളെ എല്ലാവരേയും അഭിവാദനം ചെയ്യുന്നു.

താപസന്മാർ—ഭവാനു മംഗളവും ഇഷ്ടസിദ്ധിയും ഭവിക്കട്ടെ.

രാജാ—മഹൎഷിമാൎക്കു തപസ്സു നിൎവ്വിഘ്നമായിരിക്കുന്നോ?

താപസന്മാർ—തപസ്സിന്നേതും തടവില്ല ഞങ്ങളെ
വിപത്തു തീൎത്തിങ്ങു ഭവാൻ ഭരിക്കവേ,
അപവ്യപായം തപനൻ തപിക്കയി-
ല്ലപഞ്ചഭാഗത്തിലിരുട്ടിരിക്കുമോ? ൧൪

രാജാ—ഇനിക്കു ഈ പ്രകാരം ലോകരഞ്ജനം ഹേതുവായിട്ടു രാജവെന്നുള്ള പേർ അൎത്ഥവത്തുതന്നെ. മഹാത്മാവായ ഭഗവാൻ കണ്വൻ ലോകാനുഗ്രഹത്തിന്നായിക്കൊണ്ടു് കുശലിയായിരിക്കുന്നോ?

ശാൎങ്ഗരവൻ—സിദ്ധാൎത്ഥന്മാൎക്കു കുശലം സ്വാധീനമാണല്ലോ. അദ്ദേഹം ഭവാനോടു കുശലപ്രശ്നംപൂൎവ്വം ഇപ്രകാരം പറയുന്നു.

രാജാ—എന്താണു ഭഗവാൻ ആജ്ഞാപിക്കുന്നതു്?

ശാൎങ്ഗരവൻ— 'അന്യോന്യസമ്മതപ്രകാരം ഗൂഢമായി എന്റെ പുത്രിയെ ഭവാൻ വിവാഹം ചെയ്തതിനെ നിങ്ങൾ രണ്ടുപേരിലും പ്രീതിയോടുകൂടി ഞാൻ സമ്മതിച്ചിരിക്കുന്നു. എന്തെന്നാൽ:—
പൂൎത്തി കലൎന്ന യോഗ്യതകൾകൊണ്ടു ഭവാനുത്തമൻ
മൂൎത്തിമതീവ സൽക്രിയ ശകുന്തള പെണ്മണിയാൾ,
ചേൎത്തിവിടെസ്സമാനഗുണരായ വധൂവരരെ-
ക്കീൎത്തിപിതാമഹന്നു ചിരകാലമബാധിതയായു്. ൧൫

ആയതുകൊണ്ട് ഗർഭിണിയായിരിക്കുന്ന ഇവളെ ഒരുമിച്ച് ധർമ്മാചരണത്തിനായി സ്വീകരിച്ചുകൊണ്ടാലും' എന്ന്.

ഗൌതമി—അയ്യോ! ഈ പ്രകൃതത്തിൽ എനിക്കും ചിലതു പറഞ്ഞാൽ കൊള്ളാമെന്നുണ്ട്. എന്നാൽ പറയേണ്ടതിനുള്ള സംഗതി കാണുന്നില്ല. എന്തെന്നാൽ—

ഞങ്ങളോട്ടരിയാടാതെ നിങ്ങൾതന്നെ രഹസ്യമായ്
തങ്ങളിൽ ചെയ്ത കാര്യത്തിലിങ്ങു ഞാനെന്തു ചൊല്ലിടാം? ൧൯

ശകുന്തള—(ആത്മഗതം) ഭർത്താവെന്തു പറയുന്നോ?

രാജാ— ഇതെന്താണ് ഉപന്യസിച്ചത്?

ശകുന്തള—(ആത്മഗതം) ഈ വാക്ക് എന്റെ മേൽ തീ കോരിയിടുന്നു.

ശാർങ്ഗരവൻ—ഇതെന്താണ് ഉപന്യസിച്ചതെന്നോ ചോദിക്കുന്നത്? കൊള്ളാം, നിങ്ങൾ ലോകതന്ത്രങ്ങളിൽ എത്രയും സാമർത്ഥ്യമുള്ളവരാണല്ലോ. ഇതു മനസ്സിലായിട്ടില്ലയോ?

ജാതവിവാഹയാം യുവതി സച്ചരിതാപി നിജ-
ജ്ഞാതികളെകവാസിനി മറിച്ചു വിശങ്കിതയാം,
താതമുഖക്കു വാഞ്ഛയതുകൊണ്ടു, പതിക്കവളിൽ
പ്രീതിവരായ്കിലും പതിഗൃഹത്തിലയച്ചിടുവാൻ. ൨൦

രാജാ—അത്ര ഭവതി എന്നാൽ മുമ്പിൽ വിവാഹം ചെയ്യപ്പെട്ടവളാണോ?

ശകുന്തള—(വിഷാദത്തോടുകൂടി ആത്മഗതം) ഹൃദയമേ! നിന്റെ ആശങ്ക ഇപ്പോൾ ശരിയായി.

ശാർങ്ഗരവൻ—കൃതവൈരമതോ? ധർമ്മേ
ബത! വിമുഖതയോ? കൃതേഷു നിന്ദയതോ?

രാജാ—ഇല്ലാത്ത കാര്യങ്ങളെ ഉണ്ടെന്നു സ്ഥാപിച്ച് ഇങ്ങനെ ചോദിക്കുന്നതെന്താണ്?

ശാർങ്ഗരവൻ—അതിയാകുന്നീ വികൃതികൾ
മതിയതിലതിവിത്തമത്താനാം. ൨൧

രാജാ—ഞാൻ സവിശേഷം അധിക്ഷിപ്തനായി.

ഗൌതമി—കുഞ്ഞേ! ക്ഷണനേരം ലജ്ജിക്കാതിരിക്കു. നിന്നെ മൂടിയിരിക്കുന്ന മൂണ്ട് ഞാൻ എടുക്കാം. അപ്പോൾ ഭർത്താവു നിന്നെ കണ്ടറിയും. [പറഞ്ഞതുപോലെ ചെയ്യുന്നു]

രാജാ—[ശകുന്തളയെ നോക്കി ആത്മഗതം]

കൊണ്ടാടിത്തക്കരൂപം തളിരുമുപനതം
പണ്ടു ഞാൻ സ്വീകരിച്ചി-
ട്ടുണ്ടാമോയില്ലയോയെന്നനധിഗതമതി
ഭേദനായിട്ടിദാനീം,
കണ്ടെത്തിപ്രാതരാരാലഭിനവമിഹികാ-
ഗർഭമാം കുന്ദപുഷ്പം
വണ്ടത്താൻപോൽ ഗ്രഹിക്കുന്നതിനുമരുതെനി-
ക്കിന്നുപേക്ഷിപ്പതിന്നും. ൧൯

[വിചാരമഗ്നനായി സ്ഥിതിചെയ്യുന്നു]

തവണക്കാരത്തി—(ആത്മഗതം) അഹോ! മഹാരാജാവിന്റെ ധർമ്മനിഷ്ഠ വിസ്മയനീയംതന്നെ. അനായാസേന പ്രാപ്തമായ ഇങ്ങനെയുള്ള രൂപത്തെ കണ്ടിട്ടു മററാരെങ്കിലുമായിരുന്നാൽ സംശയിക്കുമോ?

ശാർങ്ഗരവൻ—എന്താണൊന്നും മിണ്ടാതിരിക്കുന്നതു്?

രാജാ—അല്ലയോ മഹർഷേ! ഞാൻ നന്നായി വിചാരിച്ചുനോക്കീട്ടും അത്ര ഭവതിയെ സ്വീകരിച്ചതായി തോന്നുന്നില്ല. പിന്നെ എങ്ങനെയാണു സ്പഷ്ടമായ ഗർഭലക്ഷണത്തോടുകൂടിയ ഇവളെ കളത്രഭാവേന സ്വീകരിക്കുന്നതു്?

ശകുന്തള—(വിഷാദത്തോടുകൂടി ആത്മഗതം) ഹാ കഷ്ടം! വിവാഹത്തെക്കുറിച്ചുതന്നെ സംശയമായ സ്ഥിതിക്കു് ഇനി അത്യാഗ്രഹങ്ങൾകൊണ്ടു് എന്തുഫലം?

ശാർങ്ഗരവൻ—എന്നാൽ വേണ്ട.

ഇഷ്ടാത്മജാം രഹസിവേട്ടതു സമ്മതിച്ച
ശിഷ്ടാഗ്ര്യനാം മുനി നിനക്കവമാന്യനത്രേ,
മുഷ്ടം ധനം തിരകെ മോഷകനേവിളിച്ചു-
ദുഷ്ടന്നു നൽകുവതുപോലിതുചെയ്കമൂലം. ൨൦

ശാരദ്വതൻ—ശാർങ്ഗരവ! താൻ ഇനി മിണ്ടാതിരിക്കു. ശകുന്തളേ! ഞങ്ങൾ പറയേണ്ടതു പറഞ്ഞുകഴിഞ്ഞു. ഇദ്ദേഹം ഇങ്ങനെ പറയുന്നതിനു മറിച്ചു ബോധപ്പെടുത്തുന്നതായ ഉത്തരം നീ തന്നെ ഇദ്ദേഹത്തിനോടു പറയണം.

ശകുന്തള—(ആത്മഗതം) അപ്രകാരം ഇരുന്ന അനുരാഗം ഈവിധമായിത്തീർന്ന സ്ഥിതിക്കു ഓർമ്മപ്പെടുത്തിയതുകൊണ്ടു

ഫലമുണ്ടോ? എങ്കിലും ആത്മശോധനത്തിനുവേണ്ടി പറയാനുള്ളതു പറകതന്നെ. (പ്രകാശം) ഭർത്താവേ!—(അർദ്ധോക്തിയിൽ വിരമിച്ചു) വിവാഹം സംശയിതമായിരിക്കുമ്പോൾ ഈ സംബോധനം മര്യാദയല്ലല്ലൊ. പൌരവാ! മുൻപിൽ ആശ്രമത്തിൽവെച്ചു് അങ്ങു വാക്കുകൾ കേട്ടു വിശ്വസിച്ചുപോയ ശുദ്ധബുദ്ധിയായ എന്നെ അപ്രകാരം പ്രതിജ്ഞചെയ്തു വഞ്ചനയായി പരിഗ്രഹിച്ചിട്ടു് ഇപ്പോൾ ഇങ്ങനെ പറഞ്ഞുപേക്ഷിക്കുന്നതു് അങ്ങേയ്ക്കു യുക്തമല്ല.

രാജാ— (ചെവിപൊത്തീട്ടു) ശിവ! ശിവ! കഷ്ടം! കഷ്ടം!

കാലുഷ്യം സ്വയമേവ പേരിനുമെന്നികത്യന്തവിഭ്രംശവും
കാലേസ്സിൻ കുലവോതിയെന്തിനുളവാക്കീടാൻ തുടങ്ങുന്നു നീ?
കൂലംകുത്തിമറിച്ചിടുംനദിനിജസ്വച്ഛാംബുവിന്നഞ്ജസാ [ൽ
മാലിന്യംതടശാഖിതന്റെ പതനത്തോടൊത്തു ചെയ്യുന്നപോ

ശകുന്തള—ആകട്ടെ, അങ്ങു പരമാർത്ഥമായി എന്നെ പരകളത്രമെന്നു ശങ്കിച്ചു് ഇങ്ങനെ പറയുന്നതാണെങ്കിൽ ഈ അടയാളംകൊണ്ടു അങ്ങേ സംശയത്തെ ഞാൻ കളയാം.

രാജാ—കൊള്ളാം. അതുത്തമപക്ഷം തന്നെ.

ശകുന്തള—(മോതിരവിരൽനോക്കീട്ടു) അയ്യോ! എന്റെ വിരലിൽ മോതിരം കാണുന്നില്ലല്ലൊ. (വിഷാദത്തോടുകൂടി ഗൌതമിയെ നോക്കുന്നു)

ഗൌതമി—ശക്രാവതാരത്തിനു സമീപത്തുവെച്ചു ശചീതീർത്ഥത്തെ വന്ദിക്കുന്നസമയം നിന്റെ കയ്യിൽനിന്നു മോതിരം വെള്ളത്തിൽ വീണുപോയിരിക്കണം.

രാജാ—(ചിരിച്ചുംകൊണ്ടും) ഇതാണു സ്ത്രീകൾക്കു സമയോചിതമായി ബുദ്ധികൌശലം തോന്നും എന്നു പറയപ്പെടുന്നതു്.

ശകുന്തള—ഇതു ദൈവം തന്റെ പ്രഭുത്വത്തെ കാണിച്ചതാണു്. മറെറാരു സംഗതി പറയാം.

രാജാ—കാണാൻ അടയാളമില്ലെന്നായപ്പോൾ കേൾക്കാമെന്നായി. ആകട്ടെ, കേൾക്കാം.

ശകുന്തള—ഒരു ദിവസം നവമാലികാമണ്ഡപത്തിൽ അങ്ങു താമരയിലകൊണ്ടുള്ള പാത്രത്തിൽ വെള്ളം കോരി കയ്യിൽ വെച്ചുംകൊണ്ടിരുന്നു.

രാജാ—മുഴവൻ കേൾക്കട്ടെ.

ശകുന്തള—അപ്പോൾ എന്റെ കൃത്രിമപുത്രനായ ദീൎഘാപാംഗൻ എന്ന മാൻകുട്ടി അടുക്കൽവന്നു. എന്നിട്ട് ആദ്യം അങ്ങുതന്നെ ദയയോടുകൂടി വെള്ളം അതിന്നു കുടിക്കാൻ കാണിച്ചുകൊടുത്തപ്പോൾ പരിചയം ഇല്ലായ്കകൊണ്ട് അതടുക്കൽ വന്നു കുടിച്ചില്ല. പിന്നെ ആ വെള്ളംതന്നെ അങ്ങേ കയ്യിൽനിന്നും ഞാൻ വാങ്ങിച്ചുകാണിച്ചപ്പോൾ അതു താൽപൎയ്യത്തോടെ കുടിച്ചു. അതുകണ്ടിട്ട് 'എല്ലാ പ്രാണികൾക്കും തന്റെ കൂട്ടുകാരിൽ വിശ്വാസം ഉണ്ട്. ഇവിടെ രണ്ടുപേരും കാട്ടിൽ വളൎന്നവരാണല്ലൊ' എന്നു പറഞ്ഞ് അങ്ങു പരിഹസിച്ചു.

രാജാ—സ്വാൎത്ഥത്തെ സാധിക്കുന്നതിന്നുവേണ്ടി ഇങ്ങിനെയൊക്കെയും സ്ത്രീകൾ ചേൎത്തു പറഞ്ഞുണ്ടാക്കുന്ന മധുരങ്ങളായ വ്യാജവാക്കുകളാൽ കാമൈകനിരതന്മാർ ആകൎഷിക്കപ്പെട്ടുപോകും.

ഗൌതമി—മഹാഭാഗനായ അങ്ങ് ഇങ്ങനെ പറയരുത്. തപോവനത്തിൽ വളൎന്ന ഇവൾക്ക് വ്യാജമെന്നുള്ളത് അറിഞ്ഞുകൂടാ.

രാജാ—അല്ലയോ വയോധികയായ താപസി!

സ്ത്രീകൾക്കശിക്ഷിതപടുത്വമമാനുഷീക-
ളാകല്യമെന്നു പറയേണ്ടതു മാനുഷീകൾ,
ആകാശദേശഗമനത്തിന്നു മുൻപപത്യം
കാകാലയത്തിൽ മുറികത്തി വളൎത്തിടുന്നു. ൨൨

ശകുന്തള—(കോപത്തോടുകൂടി) ന്യായംകെട്ടവനായ അങ്ങ് തന്റെ ദുൎബ്ബുദ്ധിയെ അനുസരിച്ചു മററുള്ളവരുടെ പ്രകൃതിയെ ഊഹിക്കയാണ്. ധാൎഷ്ട്യമായി ധൎമ്മിഷ്ഠന്റെ വേഷം കെട്ടി മുകളിൽ പുല്ലുകൊണ്ടു മറഞ്ഞ കിണറുപോലെ ഭയങ്കരനായിരിക്കുന്ന അങ്ങേ ഇത മാതിരി പ്രവൃത്തി മററാരെങ്കിലും ചെയ്യുന്നതാണോ?

രാജാ—(ആത്മഗതം) എനിക്കു സംശയം തോന്നിക്കത്തക്കവിധമായി, എന്നെ ഉദ്ദേശിച്ചുള്ള ഇവളുടെ കോപം നിൎവ്യാജമെന്നപോലെ കാണപ്പെടുന്നു. എങ്ങിനെയെന്നാൽ—

ഇത്തരമസ്മൃതിവ്യതികൃതാശയനായൊരു ഞാൻ
വൃത്തമുപാംശുവേഴ്ചയറിയാതെയിരുന്നിടവേ,
ചീർത്തരുഷാ ചുകന്നമിഴിചില്ലി ചുളുക്കുകയാൽ
ചിത്തജകാർമ്മുകം ത്രുടിതമായിവളാൽഝടിതി. ൨൭

(പ്രകാശം)ഭദ്രേ! ദുഷ്ഷന്തന്റെ ചരിത്രം എല്ലാവരും അറിഞ്ഞിട്ടുള്ളതാണ്. ഭവതി ഒരുത്തി മാത്രം ഇങ്ങനെ പറയുന്നതെന്താണെന്നു മനസ്സിലാകുന്നില്ല.

ശകുന്തള—വായിൽ തേനും മനസ്സിൽ വിഷവും വച്ചുംകൊണ്ടിരിക്കുന്ന ഇദ്ദേഹത്തിനെ വിശ്വസിച്ചു സ്വാധീനയായി ഭവിച്ച എന്നെ തോന്നിയതു കാണിക്കുന്ന കുലടയെന്നാക്കിത്തീർത്തതു നല്ല ഭംഗിയായി.

(പുടകയുടെ അററംകൊണ്ടു മുഖം മറച്ചു കരയുന്നു.)

ശാൎങ്ഗരവൻ—ഇങ്ങനെയാണു പര്യാലോചിച്ചു നിരോധിക്കപ്പെടാത്ത ചപലപ്രവൃത്തി പശ്ചാത്താപിപ്പിക്കുന്നതു് ആയതുകൊണ്ട്—

എല്ലാവിധം പ്രണയവും ബഹുധാ പരീക്ഷി-
ച്ചല്ലാതെ ചെയ്യരുതുപാംശു പുനർവിശേഷാൽ,
വല്ലാത്ത വേഴ്ചയിതുപോലെ മനസ്സറിഞ്ഞി-
ട്ടില്ലാത്തയാളുകളിൽ വൈരമതായിടുന്നു. ൨൮

രാജാ—അല്ലയോ! ഇതെന്താണ് ഈ സ്ത്രീയുടെ വാക്കിനെത്തന്നെ വിശ്വസിച്ച് എന്നെ ഇപ്രകാരം അധിക്ഷേപിക്കുന്നതു്?

ശാൎങ്ഗരവൻ—(ആക്ഷേപത്തോടെ) കീഴ്മേലായി സംസാരിക്കുന്നതു നിങ്ങൾ എല്ലാവരും കേട്ടോ?

ജനനംമുതൽ ചതിയറിഞ്ഞിടാത്തയി-
ജ്ജനമോതിയോരു മൊഴി സത്യമല്ലപോൽ,
തനതായ വിദ്യ ചതിയെന്നതെപ്പൊഴും
മനസാ പഠിക്കുമവരാപ്തവാക്കുകൾ. ൨൯

രാജാ—അല്ലയോ സത്യവാദിൻ! നിങ്ങൾ പറയുന്നതിനെ ഞാൻ സമ്മതിച്ചു. എന്നാൽ ഈ സ്ത്രീയെ വഞ്ചിച്ചിട്ട് എന്താണെനിക്കൊരു പ്രയോജനമുള്ളതു്?

ശാർങ്ഗരവൻ—ധർമ്മഭ്രംശം തന്നെ.

രാജാ—പൌരവന്മാരാൽ ധർമ്മഭ്രംശം പ്രാതിക്കപ്പെട്ടമെന്ന ള്ളത്ത വിശ്വാസയോഗ്യമല്ലല്ലോ.

ശാർങ്ഗരവൻ—അല്ലയോ രാജാവേ! വാഗ്വാദം കൊണ്ടു ഫലമില്ല. ഞങ്ങൾ ഗുരു പറഞ്ഞതയച്ചതിന്മണ്ണംചെയ്തു. ഇനി തിരിച്ചുപോകുന്നു.

എന്നാലീ നിൻ കാന്തയായോരു സാദ്ധ്വീ
നിന്നാലിപ്പോൾ ത്യാജ്യതാം ഗ്രാഹ്യതാംവാ,
ഭർത്തവ്യസ്ഥയായ് സർവകർത്തവ്യഭാരം
പുത്രാധാനം ചെയ്തു ഭർത്താവിനത്രേ. ൨൬

ഗൌതമി! മുൻപേ നടന്നാലും. (പുറപ്പെടുന്നു)

ശകുന്തള—ഈ ധൂർത്തനായ രാജാവ് എന്നെ ചതിച്ചുകളഞ്ഞു. നിങ്ങളും അനാഥയായ എന്നെ ഉപേക്ഷിച്ചുംവച്ചു പോകുന്നോ?

(പിന്നാലെ പുറപ്പെടുന്നു.)

ഗൌതമി—(നിന്നു തിരിഞ്ഞുനോക്കീട്ടു) ശാർങ്ഗരവാ ഇതാ കരഞ്ഞുംകൊണ്ടു ശകുന്തള നമ്മുടെ പിന്നാലെ വരുന്നു. ഭർത്താവ് ഇപ്രകാരം നിർദ്ദയനായി നിരസിച്ച സ്ഥിതിക്ക് എന്റെ കുഞ്ഞു പിന്നെന്തുചെയ്യും?

ശാർങ്ഗരവൻ (കോപത്തോടെ തിരിഞ്ഞുനിന്നു) എന്താണിതു?–ദോഷൈകദർശിനി! താന്തോന്നിത്തം കാണിക്കുന്നോ?

(ശകുന്തള ഭയപ്പെട്ടു വിറയ്ക്കുന്നു)

ശാർങ്ഗരവൻ—ശകുന്തളേ!

ക്ഷിതിപതി ചൊല്ലീടും വണ്ണമാണെങ്കിലപ്പോ-
ന്നതികലുഷിതയാം നീ കേവലം ത്യാജ്യയത്രേ;
സതിയുടെ നില പോയില്ലെന്നു തേ ബോധമെങ്കിൽ,
പതിയുടെ ഭവനത്തിൽ പാർത്തിടാം ദാസിയായും. ൨൭

നിൽക്ക ഞങ്ങൾ പോകുന്നു.

രാജാ—അല്ലയോ മഹർഷേ! എന്തിനാണ് ഈ സ്ത്രീയെ വ്യാമോഹിപ്പിക്കുന്നതു്?

അശിശിരകരനംഭോജാളിയെത്താനജസ്രം,
ശശികുമുദിനിയെത്താനല്ലസിപ്പിച്ചിടുന്നു:
വശികൾ പരകളത്രത്തോടു ചേരാതെതന്നെ
നിശിതമതികൾ നിത്യം വാണിടുംകേണിടാതെ. ൨൮

ശാർങ്ഗരവൻ— പൂർവ്വവൃത്താന്തത്തെ കളത്രാന്തരത്തിൽ ആസംഗം നിമിത്തം അങ്ങു മറന്നു പോയിരിക്കയാണെങ്കിൽ അധർമ്മത്തെ കുറിച്ച് അത്ര ഭയമുള്ള അങ്ങേയ്ക്കു ഇവളെ ഉപേക്ഷിക്കാമോ?

രാജാ—ഇതിൽ ഗുരുലഘുത്വത്തെ നിങ്ങളോടുതന്നെ ഞാൻ ചോദിക്കുന്നു.

പാരമെന്മറവിയോ, കഥിക്കുമോ
ന്യാരസാക്ഷി കളവെ,—ന്നാശങ്കയിൽ
ദാരസംഗമൊഴിക്കുന്നോ വരം?
പാരദാരികതയെ ഗ്രഹിക്കുമോ? ൨൯

പുരോഹിതൻ—(വിചാരിച്ച്) എന്നാൽ ഇങ്ങനെ ചെയ്കതന്നെ.

രാജാ—എങ്ങനെയെന്ന് അനുശാസിച്ചാലും.

പുരോഹിതൻ—അത്രഭവതി പ്രസവംവരെയും എന്റെ ഗൃഹത്തിൽ താമസിക്കട്ടെ. അതെന്താണെന്നുവച്ചാൽ, മഹാബ്രാഹ്മണർ ആദ്യംതന്നെ ഭവാനു ചക്രവർത്തിയായ പുത്രനുണ്ടാകുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ കണ്വപുത്രിക്കു ജനിക്കുന്ന പ്രജ താദൃശലക്ഷണങ്ങളോടു കൂടിയിരുന്നാൽ അത്രഭവതിയെ സൽക്കാരപൂർവം സ്വീകരിച്ച് അന്തഃപുരത്തിൽ പ്രവേശിപ്പിക്കാം. അല്ലെങ്കിൽ അച്ഛന്റെ സമീപത്തേക്കു തന്നെ പറഞ്ഞയയ്ക്കാം.

രാജാ—പുരോഹിതന്റെ മനസ്സുപോലെ ആകട്ടെ.

പുരോഹിതൻ—കുഞ്ഞേ! എന്റെ ഒരുമിച്ചു വരിക.

ശകുന്തള—ഭൂമിദേവീ! എനിക്കു പ്രവേശദ്വാരം തരണേ!

(കരഞ്ഞുംകൊണ്ടു പുരോഹിതനോടും താപസന്മാരോടുംകൂടി പോയി)

രാജാവു ദുർവ്വാസാവിന്റെ ശാപശക്തിയാൽ തിരോഹിതസ്മൃതിയായി ശകുന്തളയെക്കുറിച്ചുതന്നെ വിചാരിച്ചുംകൊണ്ടിരിക്കുന്നു.

അണിയറയിൽ—ആശ്ചര്യം! ആശ്ചര്യം!

രാജാ—(കേട്ടിട്ടു) അതെന്തായിരിക്കാം?

പുരോഹിതൻ—(പ്രവേശിച്ചു ആശ്ചര്യത്തോടെ) മഹാരാജാവേ! അത്യത്ഭുതമായ ഒരു കാര്യം സംഭവിച്ചിരിക്കുന്നു.

രാജാ—അതെന്തൊന്നാണു്?

പുരോഹിതൻ—മഹാരാജാവേ! കണ്വശിഷ്യന്മാർ തിരിച്ചു പോയിക്കഴിഞ്ഞപ്പോൾ—

നിന്ദനം ചെയ്തു തൻ ഭാഗധേയങ്ങൾ ബാലാ
ക്രന്ദനം ചെയ്‌വതിന്നാരബ്ധാ കൈയുയർത്തി.

രാജാ—എന്നിട്ടോ, പിന്നെയെന്താണുണ്ടായതു്?

പുരോഹിതൻ—അപ്പോൾ വന്നംഗനാരൂപമാം ജ്യോതിരേനാ-
മപ്സരസ്തീർത്ഥമാരാൽ ഗ്രഹിച്ചുൽഗമിച്ചു. ൩൦

(എല്ലാവരും വിസ്മയത്തെ നടിക്കുന്നു)

രാജാ—മുൻപേതന്നെ ഞാൻ ആ സ്ത്രീയുടെ കാര്യത്തെക്കുറിച്ച് ഒന്നും അറിഞ്ഞിട്ടില്ലെന്നു പറഞ്ഞു തള്ളിക്കളഞ്ഞില്ലയോ? നിഷ്പ്രയോജനങ്ങളായ ഊഹങ്ങളെക്കൊണ്ട് എന്തൊന്നു മനസ്സിലാക്കുവാൻ കഴിയും? പുരോഹിതൻ പോയി വിശ്രമിക്കതന്നെ.

പുരോഹിതൻ—മഹാരാജാവു സർവ്വോൽക്കർഷേണ വർത്തിച്ചാലും

(പോയി)

രാജാ—വേത്രവതീ എനിക്കു ക്ഷീണമായിരിക്കുന്നു. ശയ്യാഗൃഹത്തിലേക്കു വഴികാണിക്ക്.

നടയിൽ തവണക്കാരത്തി—മഹാരാജാവ് ഇങ്ങനെ എഴുന്നള്ളാം. (പുറപ്പെടുന്നു)

രാജാ—(ആത്മഗതം)

പ്രത്യാദേശം ചെയ്തോരപ്പെണ്ണിലീ ഞാൻ
രത്യാസംഗം ചെയ്തതായോർമ്മയില്ല;
അത്യാർത്തതാം പൂണ്ടിതാരെൻ ചിത്തമെന്നാൽ
സത്യാർത്ഥത്തെ പ്രത്യയിപ്പിച്ചിടുന്നോ? ൩൧

[എല്ലാവരും പോയി]

——0——

# ആറാം അങ്കം

## പൂർവ്വാംഗം.

ടൌൺപോലീസ് മുതൽപ്പേരും ഒരു മുക്കുവനെ
പിൻകൈ കെട്ടി പിടിച്ചുംകൊണ്ടു രണ്ടു
ശിപായികളും പ്രവേശിക്കുന്നു.

**ശിപായികൾ**—[മുക്കുവനെ മുതുകിൽ ഇടിച്ചിട്ട്] എടോ കള്ളാ! പറ. പൊന്നുതമ്പുരാന്റെ തിരുനാമമുദ്രയുള്ള ഈ തിരുവാഴി നിനക്കെവിടെ കിട്ടി?

**മുക്കുവൻ**—(ഭയഭാവത്തോടെ) യജമാനന്മാരേ! നിങ്ങൾക്കു നല്ല മനസ്സുണ്ടാകണേ പൊന്നെജമാനന്മാരേ! ഞാൻ കള്ളം ചെയ്യുന്നവനല്ല.

**ഒന്നാംശിപായി**—പിന്നെ ഈ തിരുവാഴി പൊന്നുതമ്പുരാൻ നിന്നെ വിളിച്ചു് ഉത്തമബ്രാഹ്മണനെന്നുവെച്ചു ദാനം ചെയ്തോ?

**മുക്കുവൻ**—ഞാൻ പറയുന്നതു നിങ്ങൾ കേൾക്കണേ. ഞാൻ ശക്രാവതാരതീർത്ഥത്തിന്റെ സമീപത്തു പാർക്കുന്ന ഒരു മുക്കുവനാണു്.

**രണ്ടാംശിപായി**—കള്ളാ! ഞങ്ങൾ നിന്റെ ജാതി ചോദിച്ചോ?

**മുതൽപ്പേർ**—സൂചകാ! അവൻ മുഴുവനും ക്രമത്താലെ പറയട്ടെ. ഇടയിൽ തടയേണ്ട.

**ശിപായിമാർ**—അങ്ങുന്നു പറയുന്നതുപോലെയാകട്ടെ.
(മിണ്ടാതിരിക്കുന്നു)

**മുതൽപ്പേർ**—പറ പറ! കേൾക്കട്ടെ!

**മുക്കുവൻ**—ഞാൻ വല, ചൂണ്ടൽ മുതലായവകൊണ്ടു മീൻപിടിച്ചാണു തറവാട്ടടക്കം ദിവസവൃത്തി കഴിക്കുന്നതു്.

**മുതൽപ്പേർ**—(ചിരിച്ചുംകൊണ്ടു) കൊള്ളാം, നിന്റെ ഉപജീവനം പരിശുദ്ധം തന്നെ.

**മുക്കുവൻ**—യജമാനൻ അങ്ങനെ ഉത്തരവാകരുതു്.

തൻകുലക്രമാഗതം കർമ്മമേറെ നിന്ദ്യമാ-
മെങ്കിലും ജനങ്ങളാൽ വർജ്ജനീയമല്ലതു്,
ശങ്കയെന്ന്യെയാടിനെക്കൊന്നിടുന്ന മാനസ-
ത്തിങ്കലേററമാർദ്രനായ് വൈദികൻ വസിക്കിലും. ൧.

മുതൽപ്പേർ—ആകട്ടെ, പിന്നെക്കാൎയ്യം കേൾക്കട്ടെ.

മുക്കുവൻ—പിന്നെ ഒരുദിവസം ഒരു ചെമ്മീൻ എന്റെ വലയിൽ അകപ്പെട്ടു. അതിനെ ഞാൻ കണ്ടിച്ചപ്പോൾ അതിന്റെ വയററിന്നകത്തു് ഈ മോതിരം തെളങ്ങിക്കൊണ്ടു കണ്ടു. എന്നിട്ടു് എടുത്തു വിൽക്കാനായി ഞാൻ കൊണ്ടുനടന്നു കാണിക്കുമ്പോൾ യജമാനന്മാർ എന്നെ പിടിച്ചു. എന്നെ കൊന്നാലും ശരി, വിട്ടാലും ശരി, ഇതെനിക്കു കിട്ടിയതിങ്ങിനെയാണു്.

മുതൽപ്പേർ—ജാനുകാ! ഇവന്റെ മേത്തെ ചംപനാററവും ഈ ബീഭത്സവേഷവും കൊണ്ടു് ഇവൻ മുക്കുവൻ തന്നെ എന്നു നിശ്ചയിക്കാം. മത്സ്യത്തിന്റെ വയററിൽ ഇവൻ ഈ തിരുവാഴി കണ്ടതിനെക്കുറിച്ചു് ആലോചിക്കാനുണ്ടു്. അതുകൊണ്ടു കൊട്ടാരത്തിലേയ്ക്കു തന്നെ പോകാം.

ശിപായികൾ—അങ്ങിനെതന്നെ. എടാ മുന്തിയറക്കുന്നവനേ! നട.

(എല്ലാവരും ചുററിനടക്കുന്നു.)

മുതൽപ്പേർ—സൂചകാ! ഇവനെ കോട്ടവാതുക്കൽ ഭദ്രമായി സൂക്ഷിച്ചു നിറുത്തിക്കൊള്ളണം. ഞാൻ ഈ തിരുവാഴി കൊണ്ടുചെന്നു തിരുമുമ്പിൽ കാണിച്ചു് വിവരം അറിയിച്ചു കല്പനയറിഞ്ഞും കൊണ്ടുവരാം.

ശിപായികൾ—അങ്ങുന്നു് അകത്തുപോകണം. പൊന്നുതമ്പുരാന്റെ തിരുവുള്ളം അങ്ങേപ്പേരിൽ ഉണ്ടാകട്ടെ. (മുതൽപ്പേർ പോയി)

ഒന്നാം ശിപായി—ജാനുകാ! മുതൽപ്പേരങ്ങുന്നു കുറേനേരമായല്ലോ പോയിട്ടു്.

രണ്ടാം ശിപായി—നല്ലസമയം കണ്ടല്ലാതെ തമ്പുരാക്കന്മാരുടെ തിരുമുമ്പിൽ ബോധിച്ചതുപോലെ കേറിച്ചെല്ലാൻ പാടുണ്ടോ?

ഒന്നാം ശിപായി—ജാനുകാ! ഇവനെ കൊലമാലയിടീച്ചു കൊല്ലുന്നതിനു വേഗപ്പെട്ടു് എന്റെ കൈകൾ തരിക്കുന്നു.

(മുക്കുവന്റെ നേരെ കൈയോങ്ങുന്നു.)

മുക്കുവൻ—അയ്യോ! കാരണം കൂടാതെ യജമാനൻ എന്നെ കൊല്ലരുതേ.

ഒന്നാം ശിപായി— (നോക്കീട്ട്) ഇതാ മുതൽപ്പേരങ്ങുന്നു കല്പനയും വാങ്ങിച്ചുംകൊണ്ടു വരുന്നു. എന്നാൽ ഇനി നീ കഴുവൻ പക്ഷികൾക്ക് ആഹാരമായിത്തീരാറായി.

മുതൽപ്പേർ— (പ്രവേശിച്ച്) സൂചകാ! ഈ മുക്കുവനെ വിട്ടേക്കാം. തിരുവാഴിയുടെ വിവരം ഇവൻ പറഞ്ഞതു ശരിതന്നെയാണു്.

ഒന്നാം ശിപായി— അങ്ങുന്നു പറയുന്നതുപോലെയാട്ടെ.

രണ്ടാം ശിപായി— ഇവൻ കാലന്റെ അടുക്കൽപോയി തിരിച്ചു വന്നു.

(മുക്കുവനെ കെട്ടഴിച്ചുവിടുന്നു.)

മുക്കുവൻ— (മുതൽപ്പേരെ തൊഴുതു) അങ്ങുന്നു എന്റെ ജീവനെ രക്ഷിച്ചു.

മുതൽപ്പേർ— ഇതാ! തിരുവാഴിയുടെ വില പൊന്നുതമ്പുരാൻ നിനക്ക് ഇനാമായി തരുവിച്ചയച്ചിരിക്കുന്നു.

(പണക്കിഴി മുക്കുവന്റെ കയ്യിൽ കൊടുക്കുന്നു.)

മുക്കുവൻ— [ആനന്ദപാരവശ്യത്തോടെ നമസ്കരിച്ചു പണക്കിഴി വാങ്ങിച്ചിട്ടു] പൊന്നുതമ്പുരാൻ തിരുമനസ്സിലേക്ക് ഇങ്ങനെ തിരുവുള്ളം തോന്നിയല്ലോ. എനിക്കു നല്ലകാലം തന്നെ.

സൂചകൻ— ഇവനെ തൂക്കുമരത്തിൽനിന്നു താഴെ ഇറക്കി അമ്പാരിപ്പുറത്തു കേററിയ കണക്കാക്കി ചെയ്തതു നല്ലകാലം തന്നെ എന്നു പറയാനുണ്ടോ?

ജാനുകൻ— അങ്ങുന്നേ! പൊന്നുതമ്പുരാന് ആ തിരുവാഴി വളരെ പ്രിയമാണെന്നു് ഈ ഇനാംകൊണ്ടു നിശ്ചയിക്കാം.

മുതൽപ്പേർ— അതിന്റെ വിലയേക്കുറിച്ചല്ല തിരുമനസ്സിൽ ഗൌരവം വിചാരിച്ചതെന്നു തോന്നുന്നു. അതു തൃക്കൺപാർത്തതിനാൽ ഏതോ ഒരിഷ്ടജനത്തിന്റെ ഓർമ്മ തിരുമനസ്സിൽ ജനിച്ചിരിക്കുന്നു. അതെന്താണെന്നുവെച്ചാൽ തിരുമനസ്സിന്നു സ്വാഭാവികമായി ഗാംഭീര്യമുണ്ടെങ്കിലും ക്ഷണനേരം തൃക്കണ്ണുകൾ കണ്ണുനീരുകൊണ്ടു നിറഞ്ഞുപോയി.

സൂചകൻ— എന്നാൽ അങ്ങുന്നു പൊന്നുതമ്പുരാന് ഒരു ഉപകാരമാണല്ലോ ചെയ്തതു്.

ജാനുകൻ—ഈ മീൻകൊല്ലിക്കും അതു നല്ല ഉപകാരമായല്ലൊ.

(മുക്കുവനെ അസൂയയോടുകൂടി നോക്കുന്നു.)

മുക്കുവൻ—യജമാനന്മാരെ! ഇതിൽ പാതി നിങ്ങൾക്കിരിക്കട്ടെ. എന്റെ മേൽ നിങ്ങൾക്കു നല്ല മനസ്സുണ്ടാകട്ടെ.

ജാനുകൻ—അതു യുക്തമാണു്.

മുതൽപ്പേർ—അരയരെ! തന്നെ ഞാൻ ഇപ്പോൾ എന്റെ ഇഷ്ടനായ ചങ്ങാതിയാക്കിയിരിക്കുന്നു. നമ്മുടെ ഈ ആദ്യസ്നേഹം ഉറപ്പിക്കുന്നതിനു നമുക്കൊരുമിച്ചു മദ്യപാനം ചെയ്യണം. അതുകൊണ്ടു് അടുത്ത ചാരായക്കടയിലേയ്ക്കു തന്നെ പോകാം.

മുക്കുവൻ—അങ്ങനെ തന്നെ.

(എല്ലാവരും പോയി)

—(०)—

## ആറാം അങ്കം

[വിമാനത്തിൽ വന്നിറങ്ങുന്ന ഭാവമായി സാനുമതി എന്ന അപ്സരസ്ത്രീ പ്രവേശിക്കുന്നു.]

സാനുമതി—എനിക്കു് അപ്സരസ്തീർത്ഥത്തിൽ ഇരിക്കേണ്ടുന്ന തവണ കഴിഞ്ഞു. ഇപ്പോൾ അവിടെ മഹാബ്രാഹ്മണരുടെ സ്നാനത്തിനുള്ള സമയവും അല്ലയല്ലോ. അതുകൊണ്ടു് ഈ രാജർഷിയുടെ വർത്തമാനം എന്താണെന്നു ചെന്നു നോക്കാം. മേനകയുമായുള്ള സംബന്ധംനിമിത്തം ശകുന്തളയേക്കുറിച്ചു് എനിക്കു് അത്യന്തവിശേഷമായ സ്നേഹമുണ്ടു്. മുമ്പിൽതന്നെ മേനക മകളുടെ കഥയേക്കുറിച്ചു വല്ലതും പ്രസ്താവം ഉണ്ടോ എന്നു് അന്വേഷിക്കുന്നതിനു് എന്നോടു പറഞ്ഞിരിക്കയുംചെയ്യുന്നു. (ചുറ്റുംനോക്കീട്ടു്) ഇതെന്താണു്? ഉത്സവകാലത്തിലും രാജകുലം ഉത്സവത്തിന്റെ ആരംഭംപോലും ഇല്ലാത്തതായി കാണപ്പെടുന്നതു്? ദിവ്യദൃഷ്ടികൊണ്ടു് എനിക്കു് എല്ലാം അറിയുന്നതിനു ശക്തിയുണ്ടെങ്കിലും മേനക പറഞ്ഞിരിക്കുന്നതു് എല്ലാം പ്രത്യക്ഷമായിത്തന്നെ കണ്ടറിഞ്ഞു ചെന്നു പറയണ

മെന്നാണല്ലോ. ആകട്ടെ, തിരസ്കരണികൊണ്ടു മറഞ്ഞു് ഈ ഉദ്യാനപാലികമാരുടെ അടുക്കൽ ചെന്നു നിന്നു് അവരുടെ കഥാപ്രസ്താവം എന്താണെന്നറിയാം.

[താഴെ ഇറങ്ങി തിരസ്കരണികൊണ്ടു മറഞ്ഞു നില്ക്കുന്നു]

[ഒരു മാവു തളിൎത്തു നില്ക്കുന്നതു നോക്കിക്കൊണ്ടു പരഭൃതിക എന്നൊരു പെണ്ണും അവളുടെ പുറമെ മധുകരിക എന്നൊരുത്തിയും പ്രവേശിക്കുന്നു]

പരഭൃതിക—മധുരാകൃതി ചൂതമുദഞ്ചിതമോദപികം
മധുമാസമതിന്നുടെ ജീവനതുല്യമിതാ,
മധുപാലുളിതം നയനപ്രിയമായ്നിതരാ-
മധുനാ വിലസുന്നൃതുമംഗളമെന്നതുപോൽ. ൨

മധുകരിക—തോഴീ പരഭൃതികേ! നീ എന്തൊന്നാണു തനിച്ചു നിന്നുംകൊണ്ടു പറയുന്നതു്?

പരഭൃതിക—മധുകരികേ! എനിക്കു കുയിലിന്റെ പേരല്ലയോ? മാവു പൂത്തുകണ്ടാൽ കുയിലിനു ഉത്സാഹം ഇളകുമല്ലോ.

മധുകരിക—(സന്തോഷത്തോടുകൂടി) [ബദ്ധപ്പെട്ടു അടുക്കൽ ചെന്നു]
ഹാ! ഹാ! വസന്തകാലം വന്നല്ലോ.

പരഭൃതിക—മധുകരികേ! നിനക്കു വണ്ടിന്റെ പേരല്ലയോ? അതുകൊണ്ടു് ഇപ്പോൾ തെളിച്ചു ഉത്സാഹമായി പാടുന്നതിനുള്ള കാലമാണു്.

മധുകരിക—തോഴീ! എന്നെ ഒന്നു താങ്ങിക്കോ. ഞാൻ ഒരു മാംപൂവു് എത്തിപ്പറിച്ചു കാമദേവനെ അൎച്ചിക്കട്ടെ.

പരഭൃതിക—അൎച്ചിക്കുന്നതിന്റെ ഫലത്തിൽ പാതി എനിക്കു കിട്ടുമോ?

മധുകരിക—അതു പ്രത്യേകം ചോദിക്കണോ? നമ്മുടെ ജീവൻ ഒന്നല്ലയോ? ശരീരമേ ഭേദിച്ചിട്ടുള്ളല്ലോ.

[പരഭൃതികയാൽ അവലംബിതയായിട്ടു മാംപൂവു് എത്തിപ്പറിക്കുന്നു]

ഹാ! ഇതു നല്ലവണ്ണം വിരിഞ്ഞിട്ടില്ലെങ്കിലും ഞെട്ടൊടിച്ചതുകൊണ്ടു നല്ല മണമുള്ളതായിരിക്കുന്നു.

[മാംപൂവു് കരസംപുടങ്ങളാൽ ഗ്രഹിച്ചു]

അഞ്ചിതദ്യുതി ചൂതപുഷ്പ! ധനുൎദ്ധരാഗ്രഗനായിട്ടും
പഞ്ചബാണനുനിന്നെഞാനിഹ സഞ്ചിതാദരമേകിനേൻ,

കുഞ്ചിതാളകമാർമനസ്സിന്നു ചഞ്ചലത്വവിധായകം
തഞ്ചമോടുഭവിക്കനീയുമൊരഞ്ചിലേറിയബാണമായ്. ൬

[അർച്ചിക്കുന്നു]

[ഹരിക്കാരൻ ബദ്ധപ്പെട്ടു പ്രവേശിച്ചു കോപത്തോടുകൂടി]

അരുതരുത്! വിചാരം കൂടാതെ എന്താണു കാണിക്കുന്നത്? മഹാരാജാവിൻെറ കല്പനയാൽ വസന്തോത്സവം നിഷേധിക്കപ്പെട്ടിരിക്കുമ്പോൾ മാമ്പൂവ് പറിക്കുന്നോ?

മധുകരികയും പരഭൃതികയും (ഭയപ്പെട്ട്)

അയ്യൻ പ്രസാദിക്കണേ. ഞങ്ങൾ ആ വിവരം അറിഞ്ഞില്ല.

ഹരിക്കാരൻ—ഈ വാസന്തികങ്ങളായ വൃക്ഷങ്ങളും അവയിലിരിക്കുന്ന പക്ഷികളുംകൂടി അനുസരിക്കുന്നതായ മഹാരാജാവിൻെറ കല്പനയെ നിങ്ങൾ കേട്ടില്ലയോ? ഇതാ നോക്കിൻ.

മാവിൻമൊട്ടുകളിൽ പരാഗമുളവാകുന്നില്ല നാൾവൈകിയും
പൂവില്ലുൽഗതകോരകം കുരവകം സന്നദ്ധമെന്നാകിലും,
വാവിട്ടൊച്ചയിടുന്നതില്ല ശിശിരം പോയെങ്കിലും കോകിലം
പൂവില്ലാളിയുമർദ്ധാകൃഷ്ടവിശിഖം തൂണത്തിലാക്കുന്നിതോ? ൭

സാനുമതി—അതിനെക്കുറിച്ചു സംശയമില്ല. രാജർഷി മഹാപ്രഭാവനാണല്ലോ.

പരഭൃതിക—അയ്യോ! മഹാരാജാവിൻെറ മച്ചിനൻ മിത്രാവസു ഞങ്ങളെ തൃപ്പാദശുശ്രൂഷയ്ക്കായി പറഞ്ഞയച്ചിട്ട് ഏറെ നാളായില്ല. അന്നുമുതൽ കല്പനപ്രകാരം ഞങ്ങൾ ഇവിടെ വന്ന് ഈ ഉദ്യാനത്തേ സൂക്ഷിച്ചുകൊണ്ടിരിക്കയാണ്. അതിനാൽ ഞങ്ങൾ ഈ വർത്തമാനം ഇതിനു മുൻപിൽ കേട്ടില്ല.

ഹരിക്കാരൻ—ആകട്ടെ, മേൽ ഇങ്ങനെ ചെയ്യരുത്.

മധുകരികയും പരഭൃതികയും—അയ്യോ! മഹാരാജാവ് എന്തൊരു സംഗതിവശാലാണു വസന്തോത്സവത്തേ നിഷേധിച്ചിരിക്കുന്നതെന്നു ഞങ്ങളോടു പറയാവുന്നതാണെങ്കിൽ കേട്ടാൽ കൊള്ളാമെന്നാഗ്രഹമുണ്ട്.

സാനുമതി—മനുഷ്യർ ഉത്സവാഘോഷങ്ങളിൽ വളരെ ഉത്സാ

ഹികളാണല്ലൊ. അതിനാൽ വസന്തോത്സവത്തെ രാജാവു നിഷേധിച്ചതിന്ന തക്കതായ കാരണം ഉണ്ടായിരിക്കണം.

ഹരിക്കാരൻ—[ആത്മഗതം] ഇതു പരക്കെ പ്രസിദ്ധമായിരിക്കുന്നല്ലോ. പിന്നെ എന്തിന്ന പറയാതിരിക്കുന്നു? (പ്രകാശം) മഹാരാജാവു ശകുന്തളയേ നിരാകരണം ചെയ്ത സംഗതി നിങ്ങൾ കേട്ടില്ലയോ?

മധുകരികയും പരഭൃതികയും—ഓഹോ, തിരുവാഴി കണ്ടുകിട്ടിയതുവരെയുള്ള വൎത്തമാനം മഹാരാജാവിന്റെ മച്ചിനൻ തന്നെ പറഞ്ഞതു കേട്ടു.

ഹരിക്കാരൻ—എന്നാൽ കുറച്ചു പറഞ്ഞാൽ മതിയല്ലൊ. മഹാരാജാവിന്ന് ആ തിരുവാഴി കണ്ടിട്ടു ശകുന്തളയേ രഹസ്യമായി താൻ മുമ്പിൽ പരിഗ്രഹിച്ചതു സത്യം തന്നെയെന്നും, അതിന്റെ ഓൎമ്മയില്ലാതെയാണു നിരാകരണം ചെയ്തുപോയതെന്നും സ്മരണം ഉണ്ടായതുമുതൽ കഠിനമായ പശ്ചാത്താപം ജനിച്ചിരിക്കുന്നു. എന്തെന്നാൽ,

വീക്ഷിക്കുന്നില്ല മുമ്പോൽ പ്രകൃതികളെ; വെറു-
  ക്കുന്നു രമ്യത്തിലെല്ലാം;
വ്യാക്ഷിപ്താംഗൻ കഴിക്കുന്നിതു നിശകളുറ-
  ക്കെന്നിയേ ശയ്യതന്നിൽ,
ദാക്ഷിണ്യം മൂലമന്തഃപുരമതിൽ വെറുതേ
  വല്ലതും ചൊല്ലുമപ്പോൾ
ഭ്രക്ഷിത്തോൎമ്മിച്ചിടാതമ്മുനിസുതയുടെ പേ-
  രോതി ലജ്ജിച്ചിടുന്നു. (ഗോത്രസ്ഖലിതം) ൭

സാനുമതി—എനിക്കു വളരെ വളരെ സന്തോഷം.

ഹരിക്കാരൻ—ഇപ്രകാരം തിരുമനസ്സിന്ന് ഒട്ടും സ്വാസ്ഥ്യം ഇല്ലായ്കയാലാണ് വസന്തോത്സവം നിഷേധിക്കപ്പെട്ടത്.

മധുകരികയും പരഭൃതികയും—എത്രയും യുക്തംതന്നെ.

അണിയറയിൽ—ഇങ്ങനെ എഴുന്നള്ളാം.

ഹരിക്കാരൻ—(ചെവികൊടുത്തിട്ടു) ഓ! മഹാരാജാവ് ഇങ്ങോട്ടേയ്ക്കു തന്നെ എഴുന്നള്ളുന്നു. നിങ്ങൾ നിങ്ങളുടെ വേലയ്ക്കു പോവിൻ.

മധുകരികയും പരഭൃതികയും—അങ്ങനെ തന്നെ. [പോയി.]

[അനന്തരം പശ്ചാത്താപവേഷനായ മഹാരാജാവും കൂടെ വിദൂഷകൻ മാഢവ്യനും വടയിൽ തവണക്കാരത്തിയും പ്രവേശിക്കുന്നു.]

ഹരിക്കാരൻ— (രാജാവിനെ നോക്കി) അഹോ! ശ്രേഷ്ഠകളായ ആകൃതികൾക്ക് ഏതവസ്ഥയിലും സൌന്ദൎയ്യത്തിനു കുറവില്ല. എന്തെന്നാൽ തിരുമനസ്സിൽ അധികമായ ക്ലേശം ഉണ്ടെങ്കിലും തിരുമേനി ദർശനീയമായിരിക്കുന്നു.

ഉത്ത്യക്തവിശേഷഭൂഷണനിടങ്കൈയിൻപ്രകോഷ്ഠത്തിലായ്
ഹൈരണ്യം വളയൊന്നു കേവലമണിഞ്ഞുറംതാപധൂമ്രാധരൻ,
ആരക്താക്ഷനുറക്കൊഴിച്ചു നികഷാശ്മോല്ലീഢസദ്രത്നവൽ
പാരം കശിതനെങ്കിലും സ്വമഹസാ തോന്നുന്നതില്ലങ്ങനെ. ൬

സാനുമതി—(രാജാവിനെ കണ്ടിട്ടു) ഇദ്ദേഹം ശകുന്തളയെ നിരാകരണം ചെയ്തു അവമാനിച്ചിട്ടും അവൾ ഇദ്ദേഹത്തിനെ വിചാരിച്ചു വ്യസനിക്കുന്നതു യുക്തംതന്നെ.

രാജാ—[വിചാരമഗ്നനായി പതുക്കെ ചുററിനടന്നു.]

പ്രഥമം പ്രിയയാൽ പ്രബോധ്യമാനം
പ്രഥമാനഭ്രമമാന്റെ സുപ്തമായി,
അഥമേ ഹതമേ തദദ്യചിത്തം
കഥമപ്യാധി വളൎത്തുവാനുണൎന്നു. ൭.

സാനുമതി—ശോച്യയായ ശകുന്തളയുടെ ഭാഗ്യം ഇങ്ങനെ ഒക്കെയുമാണു്.

മാഢവ്യൻ—(അപവാര്യ) ഇദ്ദേഹത്തിനു് ആ ശകുന്തളാവ്യാധി പിന്നെയും വന്നു പിടിപെട്ടല്ലോ. ഇനി എങ്ങനെയാണു് ചികിത്സിക്കേണ്ടതെന്നു ഞാൻ അറിയുന്നില്ല.

ഹരിക്കാരൻ—(അടുക്കൽചെന്നു) മഹാരാജാവു സവ്വോൽക്കർഷേണ വൎത്തിച്ചാലും. ഉദ്യാനപ്രദേശങ്ങളൊക്കെയും എന്നാൽ ചുററിനടന്നു നോക്കപ്പെട്ടു. വിനോദസ്ഥലങ്ങളിൽ ഏതിലെങ്കിലും തിരുമനസ്സുപോലെ എഴുന്നള്ളിയിരിക്കാം.

രാജാ— വേത്രവതി! ഇന്നു് ഉറക്കച്ചടവുകൊണ്ടു കാൎയ്യങ്ങൾ കേൾക്കുന്നതിനു ഞാൻ ആസ്ഥാനമണ്ഡപത്തിൽ വരുന്നില്ല. അതിനാൽ ഞാൻ തീർച്ചചെയ്യാനുള്ള കാൎയ്യം

ഏതെങ്കിലും ഉണ്ടായിരുന്നാൽ അതിനെ എഴുത്തുമുഖേന അറിയിച്ചുകൊള്ളണമെന്നു ഞാൻ പറഞ്ഞിരിക്കുന്നതായി ദിവാൻ പിശുനനോടു പറയണം.

തവണക്കാരി—അടിയൻ കല്പനപോലെ ചെയ്യാം. (പോയി)

രാജാ—വാതായനാ! തന്റെ വേലയും പൊയ്ക്കൊള്ളു.

ഹരിക്കാരൻ—സ്വാമി. [പോയി]

മാഢ—തോഴർ ഈച്ചകളെ ഒക്കെയും ആട്ടി ഓടിച്ചുകളഞ്ഞു. ഇനി ഈ മനോഹരമായ ഉദ്യാനത്തിൽ സുഖമായി എഴുന്നള്ളിയിരുന്നു തിരുമനസ്സിനെ സന്തോഷിപ്പിക്ക തന്നെ.

രാജാ—(ഒന്നുവീർപ്പുവിട്ടു) തോഴരെ! അനത്ഥങ്ങളെല്ലാം തരം നോക്കി വരുമെന്നു പറയുന്നതു യഥാത്ഥമാണു്. എന്തെന്നാൽ,

താപസപുത്രിതൻ പരിണയസ്മൃതിപോക്കിയതാം
താമസമാം വികാരമതിനാൽ മന്മുജ്ഝിതമായ്.
താപസമപ്പണത്തിനു തുനിഞ്ഞ മനോഭവനാൽ
ചാപമതിങ്കൽ മാങ്കണയുമാശുനിവേശിതമായ്. വൃ

മാഢ—സ്വാമി നിൽക്കണം. ഞാൻ ഈ വടികൊണ്ടു കാമദേവന്റെ അസ്ത്രത്തെ ധ്വംസിച്ചേക്കാം.

[വടി ഉയത്തി മാംപൂവ് അടിച്ചിടുന്നതിനു ഭാവിക്കുന്നു]

രാജാ—(ചിരിച്ചുംകൊണ്ടു) ആകട്ടെ. ബ്രഹ്മതേജസ്സു കണ്ടു. തോഴരേ! ഇനി എവിടെയിരുന്നാണു് എന്റെ പ്രാണനാഥയെ ഏകദേശം അനുകരിക്കുന്ന ലതകളേ നോക്കി കണ്ണിനേ വിനോദിപ്പിക്കുന്നതു്?

മാഢ—തിരുമുമ്പിൽ തവണക്കാരത്തി ചതുരികയുടെ അടുക്കൽ ഈ സമയത്തെ മാധവീമണ്ഡപത്തിൽ കഴിച്ചുകൂട്ടാമെന്നും ചിത്രപടത്തിൽ സ്വാമിതന്നെ എഴുതിയ ശകുന്തളയുടെ ഛായയേ അവിടെ കൊണ്ടുവരണമെന്നും കല്പിച്ചയച്ചില്ലയോ?

രാജാ—ഉള്ളതുതന്നെ. അത്രയും മനസ്സിനു് ആശ്വാസഹേതുവായി മറെറാന്നും തോന്നുന്നില്ല. അതിനാൽ മാധവീമണ്ഡപത്തിലേക്കു തന്നെ വഴികാണിക്ക.

മാഢ—സ്വാമി! ഇതാ ഇങ്ങനെ എഴുന്നള്ളാം.

(രാജാവ് ചുറ്റിനടക്കുന്നു. സാനുമതി പിന്നാലെ പോകുന്നു]

മാഢ—ഇതാ നല്ല കളിങ്കൽത്തറയോടുകൂടിയ ഈ മാധവീമണ്ഡപം എല്ലാവിധത്തിലുമുള്ള സൌഭാഗ്യവത്താൽ നമ്മേ സൽക്കരിക്കാൻ നോക്കിനില്ക്കുന്നതുപോലെ തോന്നുന്നു. അതിനാൽ ഉള്ളിലെഴുന്നള്ളിയിരിക്കാം.

[രണ്ടുപേരും പ്രവേശിച്ചതായി നടിച്ച് ഇരിക്കുന്നു]

സാനുമതി—ഈ വള്ളികളുടെ ഇടയിൽനിന്നു സഖിയുടെ ഛായയേ നോക്കാം. എന്നിട്ടു ഭർത്താവിന്റെ സ്നേഹാതിശയത്തേ അവളോടു ചെന്നുപറയാം.

[വള്ളികളുടെ ഇടയിൽ നില്ക്കുന്നു.]

രാജാ—തോഴരെ! ശകുന്തളയുടെ പ്രഥമവൃത്താന്തമെല്ലാം ഇപ്പോൾ ഞാൻ ഓർക്കുന്നു. ആദ്യം അവളെ കണ്ടവർത്തമാനം തന്റെ അടുക്കലും പറഞ്ഞിട്ടുണ്ടല്ലോ, അവൾ ഇവിടെവന്നിട്ടു ഞാൻ ഓർമ്മയില്ലാതെ നിരാകരണം ചെയ്തസമയം താൻ എന്റെ അടുക്കൽ ഇല്ലായിരുന്നു. എന്നാൽ അതിനുമുമ്പിലും സല്ലാപകാലങ്ങളിൽ ഒരിക്കലും അവളുടെ പേരിനെ താൻ പറയാതിരുന്നതെന്താണ്? എന്നേപോലെ താനും മറന്നുപോയോ?

മാഢ—ഞാൻ മറന്നുപോയിട്ടില്ല. അന്ന് എല്ലാം കല്പിച്ചിട്ട് ഒടുക്കം 'പരിഹാസാർത്ഥമായി പറഞ്ഞതാണ്, പരമാർത്ഥമായിട്ടല്ല' എന്നു സ്വാമി കല്പിച്ചു. എന്റെ ബുദ്ധി മൺകട്ടിയാകകൊണ്ട് ഞാൻ അങ്ങനെ തന്നെ വിശ്വസിച്ചുപോയി. അതാണു പിന്നെ ആ പ്രസംഗം അറിയിക്കാതിരുന്നതു. അഥവാ വരാനുള്ളതു് എങ്ങനെയും വരുമല്ലോ.

സാനുമതി—അതു ശരിയാണ്. [രാജാവ് ധ്യാനിച്ചിട്ട്]

രാജാ—തോഴരേ! എന്നേ രക്ഷിക്കണേ.

മാഢ—സ്വാമി! ഇതെന്താണ്? ഇവിടെക്കിതു യുക്തമല്ല. മഹാത്മാക്കൾ ഒരിക്കലും ദുഃഖത്തിന് അധീനന്മാരായി ഭവിക്കയില്ലല്ലോ. കൊടുങ്കാററടിച്ചാലും കുന്നിളകുമോ?

രാജാ— തോഴരേ! മോഹാന്ധനായ ഞാൻ കാരണംകൂടാതെ

നിരാകരണം ചെയ്തതിനാൽ വ്യസനാകുലയായ എൻെറ പ്രിയതമയുടെ ആ അവസ്ഥയേ വിചാരിച്ചിട്ട് എനിക്ക് ഒരു സമാധാനവും തോന്നുന്നില്ലല്ലോ. അവളാകട്ടെ—

നിഷ്കൃപം ബത! നിരാകൃതാ നിജ ജനാനു
യാനമതിനുദ്യതാ
നിൽക്കയെന്നു ഗുരുതുല്യനായ ഗുരുശിഷ്യ-
നുച്ചമുരചെയ്യവേ
ഉൽക്കടാശ്രുകലുഷേക്ഷണംമയിനൃശംസ
ചേതസി ഭൃശംസതീ
നോക്കിനിന്നതുടഹോ! ഗരളദിഗ്ദ്ധ
ശല്യമതുപോലെമാം. ൯

സാനുമതി—അഹോ! സ്വാൎത്ഥം എല്ലാവൎക്കും വലുതുതന്നെ. ഇദ്ദേഹത്തിൻെറ ഇപ്രകാരമുള്ള വ്യസനവും എനിക്കു സന്തോഷത്തെ ജനിപ്പിക്കുന്നു.

മാഢ—ആകാശസഞ്ചാരികളായ യക്ഷഗന്ധൎവ്വാദികളിൽ ആരെങ്കിലും തത്രഭവതിയേ കൊണ്ടുപൊയ്ക്കളഞ്ഞിരിക്കുമെന്ന് എനിക്കൊരൂഹം തോന്നുന്നു.

രാജാ—പതിവ്രതയായ അവളേ മറെറാരുത്തൻ തൊടുന്നതിനു ദ്യോഗിക്കുമോ? മേനകയെന്ന അപ്സരസ്ത്രീയാണ് അവളേ പ്രസവിച്ചതെന്നു ഞാൻ കേട്ടിരിക്കുന്നു. അതുകൊണ്ട് ആ വൎഗ്ഗത്തിൽ ആരെങ്കിലും കൊണ്ടുപോയിരിക്കാമെന്ന് എനിക്കൊരു സംശയമുണ്ട്.

സാനുമതി—ഇദ്ദേഹത്തിനുണ്ടായ വ്യാമോഹത്തെ കുറിച്ചാണ് എനിക്കാശ്ചൎയ്യം തോന്നുന്നത്. ഇപ്പോഴത്തേ ഓൎമ്മയെക്കുറിച്ചല്ല.

മാഢ—അങ്ങനെയാണെങ്കിൽ തത്രഭവതിയുടെ സമാഗമം സ്വാമിക്കു താമസിക്കാതെ ലഭിക്കും.

രാജാ—അതെങ്ങനെയാണ്?

മാഢ—ഭൎത്താവിനോടു പിരിഞ്ഞു വ്യസനിച്ചുകൊണ്ടിരിക്കുന്ന പുത്രിയേ മാതാപിതാക്കന്മാർ ചിരകാലം കണ്ടു സഹിച്ചുംകൊണ്ടിരിക്കയില്ല.

രാജാ—തോഴരേ,

സ്വപ്നമോ? മായയോ? മന്മതിഭ്രാന്തിയോ?
സ്വല്പപുണ്യത്തിനിട്ടക്കഫലപ്രാപ്തിയോ?
അപ്രതിപ്രാപ്യമായായതോ പോയിതേ
ക്ലേപ്തിയില്ലേതുമാശാപ്രവാഹത്തിന്നു്. ൧൦

മാഢ—അങ്ങനെ കല്പിക്കേണ്ട. അവശ്യം കിട്ടാനുള്ളവസ്തുവിനു ചിന്തിക്കാൻ ശക്യമല്ലാത്ത വിധത്തിൽ സമാഗമം ഉണ്ടാകുമെന്നുള്ളതിലേയ്ക്കു ഈ തിരുവാഴിതന്നെ ദൃഷ്ടാന്തമായിരിക്കുന്നില്ലയോ?

രാജാ—(മോതിരത്തെനോക്കീട്ടു) കഷ്ടം! ഇതും അസുലഭമായ സ്ഥാനത്തിൽനിന്നും ഭ്രംശിച്ചിട്ടു ശോചനീയമായിരിക്കുന്നു.

തവമമചസുകമ്മമൊന്നുപോൽതാ-
നവസിതമിന്നു ഫലത്തിലംഗുലീയ!
നവകിസലയശോണമങ്ങണഞ്ഞി-
ട്ടവളുടെ പാണിയെ നാം വിയുക്തരായി. ൧൧

സാനുമതി—ഈ മോതിരം മറ്റൊരാളിന്റെ കയ്യിലായിരുന്നാൽ ശോചനീയമായിത്തന്നെ ഭവിച്ചേനേ.

മാഢ—സ്വാമീ! ഈ തിരുനാമമുദ്രയുള്ള തിരുവാഴി അത്രഭവതിയുടെ കയ്യിൽ ചേരുന്നതിനുള്ള സംഗതി എന്തെന്നറിയുന്നില്ല.

സാനുമതി—എനിക്കു തോന്നിയതുതന്നെ ഇയാൾക്കും തോന്നി.

രാജാ—കേട്ടോളു. അന്നു ഞാൻ ഇങ്ങോട്ടു പോരുന്നതിനായി പുറപ്പെട്ടപ്പോൾ എന്റെ പ്രാണേശ്വരി കണ്ണുനീരോടുകൂടി 'ആര്യപുത്രൻ എന്നേകൊട്ടാരത്തിൽ വരുത്തി ഇരുത്തുന്നതിന്നു് എത്ര താമസിക്കും?' എന്നു ചോദിച്ചു.

മാഢ—എന്നിട്ടോ?

രാജാ—അപ്പോൾ ഈ മുദ്രമോതിരത്തെ അവളുടെ വിരലിൽ ഇട്ടുവിച്ചു ഞാൻ ഉത്തരംപറഞ്ഞു:

'ഇതിലെഴുതിയിരിയ്ക്കും മാമകേ നാമധേയേ
പ്രതിദിനമൊരു വണ്ണം വീതമായെണ്ണണം നീ,
അതിനടയ സമാപ്ത്യാവസ്ഥയിൽ ബോധം
പ്രതിസുതനു! നയിപ്പാൻ നിന്നെയാളെത്തുമെന്നു്'. ൧൨

ക്രൂരനായ എന്നാൽ വ്യാമോഹംകൊണ്ടു് അതിൻവണ്ണം ചെയ്യപ്പെട്ടില്ല.

സാനുമതി—നല്ലോരവധിയേ ദൈവം തെററിച്ചു കളഞ്ഞു.

മാഢ—പിന്നെ എങ്ങനെയാണു് ഈ തിരുവാഴി മുക്കുവൻ പിടിച്ചരുത്ത ചെമ്മീനിന്റെ വയററിനകത്തായതു്?

രാജാ—തന്റെ തോഴി ശചീതീൎത്ഥത്തെ വന്ദിക്കുന്ന സമയം അവളുടെ കയ്യിൽ നിന്നു ഗംഗാപ്രവാഹത്തിൽ വീണുപോയിട്ടാണു്.

മാഢ—അതു ശരിയായിരിക്കാം.

സാനുമതി—അധൎമ്മഭീരുവായ ഈ രാജൎഷിക്കു് അതുകൊണ്ടായിരിക്കാം സാധുവായ ശകുന്തളയുടെ വിവാഹം സംശയസ്ഥാനമായതു്. എന്നാൽ ഇദ്ദേഹത്തിനു് ഇപ്രകാരം ഗാഢമായ അനുരാഗം ഉണ്ടായിരിക്കുന്ന സ്ഥിതിക്കു് ഈ അടയാളംകൊണ്ടു വേണമോ വിവാഹത്തെ നിശ്ചയപ്പെടുത്താൻ? ഇതെന്താണെന്നു് മനസ്സിലാകുന്നില്ല.

രാജാ—ഈ മോതിരത്തെത്തന്നെ ഞാൻ ശകാരിക്കട്ടെ.

മാഢ—(ആത്മഗതം) ഇദ്ദേഹത്തിനു ഭ്രാന്തിന്റെ മട്ടായിരിക്കുന്നു എന്നു തോന്നുന്നു.

രാജാ—തളിരിനു തുല്യമായ കരമങ്ങു വെടിഞ്ഞതയി! നീ
ലളിതതരാംഗുലീലസിതമെങ്ങനെ മുങ്ങിജലേ?
അഥവാ,
ഗളിതവിവേകമായ ജഡവസ്തു ഗുണം ഗ്രഹിയാ
കിളിമൊഴിയാം പ്രിയാ കിമവധീരിതയാന്നി മയാ? ൫൩

മാഢ—(ആത്മഗതം) ഇതുകൊള്ളാം. എനിക്കു വിശന്നു പ്രാണൻ പോകുന്നല്ലോ.

രാജാ—അകാരണമായി പരിത്യജിച്ചതിനാലുള്ള പശ്ചാത്താപത്താൽ ദഹ്യമാനമാനസനായ എന്നേ കനിച്ചു ദയ ചെയ്തു് ഇനിയും ദൎശനം തരണേ എന്റെ പ്രാണനാഥേ!

[ചതുരിക ബദ്ധപ്പെട്ടു പ്രവേശിക്കുന്നു]

ഇതാ ചിത്രഗതയായ സ്വാമിനി

[ചിത്രപടം കാണിക്കുന്നു]

മാഢ—തോഴരേ! ചിത്രം വളരെ നന്നായിരിക്കുന്നു. ആ ഭാവങ്ങളും നിലകളും ഓരോ അവയവങ്ങളുടെ ഉയർച്ച

യും താഴ്ചയും മററും കണ്ടിട്ട് എൻെറ കണ്ണിന് ഇതു ചിത്രം തന്നെയോ എന്നു ഭ്രമം തോന്നിപ്പോകുന്നു.

സാനുമതി—ഹാ! ഹാ! ഈ രാജർഷിക്കു ചിത്രമെഴുത്തിലുള്ള സാമർത്ഥ്യം ആശ്ചര്യം തന്നെ. എൻെറ സഖി തന്നെ മുൻപിൽ നില്ക്കുന്നതുപോലെ തോന്നുന്നു.

രാജാ—ചിത്രത്തിൽ ശരിയാകാത്ത-
തെന്തും പാർത്തു മാററിടാം;
തന്വിതൻ ഗാത്രഭാസ്സുന്നാ- by me.
ചേർന്നിരിക്കുന്നു. ലന്വിതം തെല്ലുതാനിതിൽ. ൫൪

സാനുമതി—പശ്ചാത്താപം ഹേതുവായിട്ട് ഏററവും പ്രബലീഭവിച്ചിരിക്കുന്ന തൻെറ അനുരാഗത്തിനും തനിക്കു ചിത്രമെഴുത്തിലുള്ള നൈപുണ്യത്തെക്കുറിച്ച് അഹങ്കാരമില്ലാത്തതിനും അനുരൂപമായിട്ടാണ് ഇപ്പോൾ ഇദ്ദേഹം പറഞ്ഞതു്.

മാഢ—സ്വാമീ! ഇതിൽ മൂന്നുപേരെ കാണുന്നുണ്ടല്ലൊ. എല്ലാവരും പ്രിയദർശനമാരായിരിക്കുന്നു. തത്രഭവതി ശകുന്തള ഏതാണു?

സാനുമതി—ഈ വിഡ്ഢിക്കു ശകുന്തളയുടെ രൂപം തിരിച്ചറിയാൻ വഹിയായെങ്കിൽ ഇയാൾക്കു കണ്ണുകൊണ്ടു ഫലമെന്തു്?

രാജാ—തനിക്കേതെന്നാണു തോന്നുന്നതു്?

മാഢ—എനിക്കു തോന്നുന്നതു കെട്ടഴിഞ്ഞിരിക്കുന്നതും ഉള്ളിലിരുന്ന മാല വെളിയിലേയ്ക്കു പുറപ്പെട്ടിരിക്കുന്നതുമായ തലമുടിയോടും, വിയർപ്പുതുള്ളികൾ അങ്കുരിച്ചിരിക്കുന്നതായ മുഖത്തോടും, തോളുകൾ ഏററവും തളർന്നു താണിരിക്കുന്നവയായ ഭുജങ്ങളോടും കൂടി തൽക്കാലം വെള്ളം ഒഴിച്ചിട്ടു തളിരുകൾ നനഞ്ഞു ശോഭിക്കുന്ന മാവിൻെറ വശത്തായിട്ടു കുറഞ്ഞൊന്നു ക്ഷീണിച്ചതുപോലെ എഴുതിയിരിക്കുന്നതു തത്രഭവതി ശകുന്തള എന്നും മററവർ രണ്ടുപേരും സഖിമാർ എന്നുമാണു്.

രാജാ—മാഢവ്യൻ മൂഢനല്ല. എൻെറ അനുരാഗനിമിത്തങ്ങളായ പ്രത്യേകചിഹ്നങ്ങളും ശകുന്തളയുടെ ആകൃതിയിൽ കാണുന്നുണ്ടു്.

സച്ഛിന്നമായ വിരലിന്റെ ലാഞ്ഛനം
ഭിന്നവർണ്ണമന്നരേഖമുണ്ടിഹ,
വർണ്ണകോൽപ്പച്ചസിതഹേതുഭ്രതമായ്
കണ്ണനീർ കവിളിൽനിന്നു വീണതും. ൧൭

ചതുരികേ! ഇതിലേ വിഹാരസ്ഥലം പാതിയേ എഴുതിത്തീന്നിട്ടുള്ളു. നീ ചെന്നു ചായങ്ങൾ എടുത്തുകൊണ്ടുവാ.

ചതുരിക—ആര്യ മാഢവ്യാ! ചിത്രപടത്തേ പിടിച്ചുകൊള്ളണം. ഞാൻ ചെന്നു ചായപ്പെട്ടി എടുത്തുകൊണ്ടു വരട്ടെ.

രാജാ—പടം ഞാൻതന്നെ വെച്ചുകൊള്ളാം.

[പടത്തെ വാങ്ങിക്കുന്നു]

(ചതുരികപോയി)

രാജാ—അത്രാഗമിച്ച ദയിതാം പ്രഥമംവെടിഞ്ഞു
ചിത്രാർപ്പിതാം പുനരനല്പരസേന പശ്യൻ,
സത്രാശനാപഗകടന്നുടനബ്ധ്രമദ്ധ്യേ
കത്രാപിജാതകതുകോസ്മി മരീചികായാം. ൧൮

മാഢ—(ആത്മഗതം) സത്യം ഇദ്ദേഹം ഗംഗാപ്രവാഹത്തെ ഉപേക്ഷിച്ചിട്ടു മൃഗതൃഷ്ണയിൽതന്നെയാണ് ഇപ്പോൾ വെള്ളം കടിക്കാൻ ആഗ്രഹിക്കുന്നതു്. (പ്രകാശം) തോഴരേ! വേറേ എന്താണിനി ഇതിൽ എഴുതാനുള്ളതു്?

സാനുമതി—ഏതെല്ലാം സ്ഥലം ശകുന്തളയ്ക്കു് ഇഷ്ടമായിട്ടുണ്ടോ അതെല്ലാം തന്നെയാണു് ഇദ്ദേഹം എഴുതാനാഗ്രഹിക്കുന്നതു്, സംശയമില്ല.

രാജാ—കേട്ടോളൂ.

അൻപിൽ സൈകതലീനഹംസമിഥുനാ
ലേഖ്യാദ്യനീമാലിനീ
വൻപിൽചുറ്റുമതിന്നു കുന്നു ഹിമവൽ
പാർശ്വേ മൃഗാദ്ധ്യാസിതം,
കമ്പിൽകല്പിത വല്കമായ തരുവിൻ
മൂലത്തിലായ് രങ്കുവിൻ
കൊമ്പിൽകൺമുനചേർത്തുവെച്ചുരസിടും
മാൻപേടയുംലേഖ്യയാം. ൧൯

മാഢ—(ആത്മഗതം) ഞാനാണെങ്കിൽ നീണ്ട താടിക്കാരാ

യ മഹർഷിമാരുടെ കൂട്ടംകൊണ്ടു ചിത്രം നിറച്ചേയ്യേണ്ടതായിരുന്നു.

രാജാ—തോഴരേ! ഇതുകൂടാതെ ശകുന്തളയുടെ അലങ്കാരങ്ങളിൽ ഞാൻ വിചാരിച്ചിരുന്നതു ചിലതും വിട്ടുപോയിട്ടുണ്ടു്.

മാഢ—അതെന്താണു്?

സാനുമതി—സഖിയുടെ വനവാസത്തിനും ശരീരസൌന്ദര്യത്തിനും അനുരൂപമായി വല്ലതും ആയിരിക്കണം.

രാജാ—ചെവികൾക്കു നാരചിശിരീഷഭൂഷണം
കവിളിൻതടാവധി വിളംബികേസരം,
സവിശേഷകോമളമകാരി തോഴരേ!
നവിസാംകുരം ചക്രചമണ്ഡലാന്തരേ. ൧൧൨

മാഢ—എന്താണു തത്രഭവതി ചെന്താമരയുടെ ദളംപോലെ ശോഭിക്കുന്ന കയ്യിന്റെ അററം കൊണ്ടു മുഖത്തെ മറച്ചു ഭയപ്പെട്ടതുപോലെ നിൽക്കുന്നതു്? (സൂക്ഷിച്ചുനോക്കീട്ടു) ഛേ! ഈ പുംശ്ചലീപുത്രനായ പൂന്തേൻ കവരുന്ന ദുഷ്ടവണ്ടത്താൻ തത്രഭവതിയുടെ മുഖത്തെ ആക്രമിക്കുന്നു.

രാജാ—ആ ദുഷ്ടനെ തടുക്കരുതോ?

മാഢ—ദുഷ്ടന്മാരെ ശാസിക്കുന്ന സ്വാമി തന്നെ ഇവനെ തടുക്കുന്നതിനു ശക്തനായി ഭവിക്കും.

രാജാ—ശരിതന്നെ. ഹേ പുഷ്പവല്ലീപ്രിയാതിഥേ! എന്തിനിവിടെ വന്നു ചുററിപ്പറന്നു കഷ്ടപ്പെടുന്നു? അതാ നോക്കു്:

ഏല്ലമാം കുസുമമാന്റ മേവിടും
വല്ലഭാ തവ തൃഷാർത്തയാകിലും,
അല്ലയോ മധുപ! നിന്നെയോക്കയാ-
ലല്ലൽപൂണ്ടു നുകരുന്നതില്ലതേൻ. ൧൧൩

സാനുമതി—രാജാവു നല്ലമര്യാദയായിട്ടാണു് ഇപ്പോഴും പറഞ്ഞതു്.

മാഢ—ഇതു നിഷേധിച്ചാലും ഒഴിച്ചുപോകാതെ വിപരീതമായി തിരിച്ചുതന്നെ പിന്നെയും വരുന്നജാതിയാണു്.

രാജാ—ആഹാ! അതുവേോ? ഞാൻ പറഞ്ഞാൽ കൂട്ടാക്കയില്ലയോ? എന്നാൽ കണ്ടോ,

സംഭോഗാവസരങ്ങളിൽ കരുണയോ-
ടത്രേ മയാസ്വാദിതം
രംഭോരുപ്രിയതന്റെ ചെന്തളിർപ്പണി-
ഞ്ഞീടുന്ന ബിംബാധരം,
ദംഭോദ്രിക്തമതേ! മദോൽകട! തൊടുന്നാ-
കിൽ ശഠാ! നിന്നെ ഞാ-
നംഭോജത്തിനകത്തടച്ചു തടവിൽ
പാർപ്പിച്ചിടും ഭൃംഗമേ! ൨൦

മാഢവ്യൻ—ഇപ്രകാരമുള്ള കഠിനശിക്ഷയ്ക്കു് എങ്ങനെ ഭയപ്പെ
ടാതിരിക്കും? [ചിരിച്ചു ആത്മഗതം]

ഇദ്ദേഹത്തിനിപ്പോൾ ഭ്രാന്തുതന്നെയാണു്. ഈ സംസർഗ്ഗ
ത്താൽ ഞാനും ഭ്രാന്തനായിത്തീരുന്നു. (പ്രകാശം)

സ്വാമീ! ഇതു ചിത്രമാണല്ലോ.

രാജാ—ഏ! ചിത്രമാണോ?

സാനുമതി—ഞാനും ഇപ്പോൾ അതു് ഓർത്തില്ല. പിന്നെയാണോ
എഴുതിയതുപോലെ മനസ്സിലും അനുഭവിക്കുന്ന ഇദ്ദേഹം?

രാജാവു— തോഴരേ! എന്തിനാണു വെറുതേ ഈ ദോഷൈകഫ
ലമായ കാര്യം ചെയ്തതു്?

ഉണ്മയിലീക്ഷണസൌഖ്യം
തന്മയമാം ഹൃത്തുകൊണ്ടനുഭവിക്കേ,
മന്മനസി സ്മരണകൃതാ
പെൺമണി ചിത്രീകൃതാ പുനർഭവതാ. ൨൧
[കരയുന്നു]

സാനുമതി— ഇദ്ദേഹത്തിന്റെ ഈ വിരഹതാപം പൂർവ്വാപര
വിരുദ്ധമായി വിലക്ഷണമായിരിക്കുന്നു.

രാജാ—തോഴരേ! ഞാൻ ഒരു സമയവും ആശ്വാസമില്ലാതെ ഇ
ങ്ങനെ ദുഃഖിക്കേണ്ടിയിരിക്കുന്നല്ലോ.

വിനാ നിദ്രാമസാദ്ധ്യം മേ
കിനാവിൽ തൽസമാഗമം,
അനാരതാശ്രുവാൽ ചിത്രേ
വ്യ്നാപ്യം, തദപിലോകനം. ൨൨

സാനുമതി—രാജാവു ശകുന്തളയേ നിരാകരിച്ചതിന്നു ഇപ്പോൾ അനുഭവിക്കുന്ന അവസ്ഥ വേണ്ടുവോളം പരിഹാരമായി. ഞാൻ പ്രത്യക്ഷമായിട്ടു കാണുന്നുണ്ടല്ലൊ.

[ചതുരിക പ്രവേശിച്ചു]

ചതുരിക— മഹാരാജാവു സൎവ്വോൽകൎഷേണ വൎത്തിച്ചാലും. അടിയൻ ചായപ്പെട്ടി എടുത്തുകൊണ്ടു ഇങ്ങോട്ടേയ്ക്കു പുറപ്പെട്ടു.

രാജാ—എന്നിട്ടോ?

ചതുരിക—ഇടയ്ക്കു വസുമതിയമ്മ തരളികയോടുകൂടിവന്നു അതിനെക്കണ്ടു അടിയന്റെ കയ്യിൽനിന്നും പിടിച്ചുപറിച്ചു 'ഞാൻ തന്നെ തൃക്കയ്യിൽ കൊണ്ടുചെന്നു കൊടുക്കാം' എന്നുത്തരവായി.

മാഢവ്യൻ—നിന്നെ വിട്ടേച്ചതു ഭാഗ്യംതന്നെ.

ചതുരിക—അമ്മയുടെ ഏത്താപ്പു ചെടിയിൽ തടഞ്ഞതിനേ തരളിക വിടിച്ചുംകൊണ്ടിരുന്ന തരം നോക്കി ഞാൻ ഓടിപ്പോന്നു.

രാജാ—തോഴരേ! എന്റെ പ്രീതിഭാവനകൊണ്ടു വസുമതി ഗൎവ്വിതയായിരിക്കയാണു. ഇങ്ങോട്ടു കടന്നുവന്നേയ്ക്കും. താൻ ഈ ചിത്രത്തെ സൂക്ഷിക്കണം.

മാഢവ്യൻ—[ചിത്രത്തെ വാങ്ങിച്ചുംകൊണ്ടു എഴുന്നേറ്റു] അന്തഃപുരത്തിനേ സൂക്ഷിക്കണമെന്നു കല്പിക്കണം. അമ്മ കലഹമൊക്കെ കഴിച്ചു പോയാൽ സ്വാമി എന്നെ വിളിച്ചേയ്ക്കണം. ഞാൻ മേഘമാളികപ്പുറത്തു ചെന്നിരിക്കാം. അവിടേ മാടപ്രാവല്ലാതെ മററാരും കാണുകയില്ല.

[ഓടിപ്പോയി]

[നടയിൽ തവണക്കാരത്തി കയ്യിൽ ഒരെഴുത്തുംകൊണ്ടു പ്രവേശിച്ചു]

മഹാരാജാവു സൎവ്വോൽകൎഷേണ വൎത്തിച്ചാലും.

രാജാ—വേത്രവതി! നീ വരുന്ന വഴിക്കു വസുമതിയെ കണ്ടുവോ?

തവണ—കണ്ടു. അടിയൻ ഈ എഴുത്തുംകൊണ്ടു വരുന്നതറിഞ്ഞു അമ്മ തിരിച്ചുപോയി.

രാജാ—അവൾ ഉചിതജ്ഞയാണു. ഞാൻ കാൎയ്യങ്ങളിൽ വ്യാപൃതനായിരിക്കുന്ന സമയം ഒഴിച്ചേ അവൾ വരൂ.

തവണ—മന്ത്രി ഇപ്രകാരം തിരുമനസ്സറിയിക്കാൻ പറഞ്ഞു: 'ഇന്നു മുതലെട്ടപ്പു കണക്കുകൾ അധികം നോക്കാനുണ്ടായിരുന്നതിനാൽ പൌരകാൎയ്യം ഒന്നേ അന്വേഷിക്കുന്നതിനിടയായുള്ളു, അതിനെ ഈ എഴുത്തിൽ എഴുതീട്ടുണ്ട്. അതു തൃക്കൺപാൎത്തുകൊള്ളുമാറാകണം.'

രാജാ— എഴുത്തിങ്ങോട്ടു കാണിക്ക്.

തവണ—[എഴുത്തിനെ തുറന്നു കാണിക്കുന്നു]

രാജാ—(വായിച്ചുനോക്കീട്ട്)

'ധനമിത്രൻ എന്ന കപ്പൽ കച്ചവടക്കാരൻ കപ്പൽ ഛേദത്തിൽ അപായപ്പെട്ടുപോയി. അവനു മക്കളില്ല. അവന്റെ അപരിമിതമായ ധനമെല്ലാം സൎക്കാരിലേയ്ക്കു് അടങ്ങുന്നതാണ്' എന്നു മന്ത്രി എഴുതിയിരിക്കുന്നു. അനപത്യത കഷ്ടം തന്നെ. വേത്രവതി! അനവധി ധനവാനായിരുന്നതിനാൽ അവന് അനേകം ഭാൎയ്യമാരുണ്ടായിരിക്കും. അവരിൽ ആരെങ്കിലും ഗൎഭം ധരിച്ചിട്ടുണ്ടോ എന്നു വിചാരണചെയ്യാൻ പറയണം.

തവണക്കാരി—അയാളുടെ ഭാൎയ്യമാരിൽ സാകേതശ്രേഷ്ഠിയുടെ മകൾ ഒരുത്തിയുണ്ട്. അവൾക്ക് ഈയിടെ പുംസവനം കഴിഞ്ഞതായി കേട്ടു.

രാജാ—എന്നാൽ ആ പ്രജയ്ക്കാണല്ലോ പിതൃമായ സകലമുതലിനും അവകാശം. ഈ വിവരം മന്ത്രിയോടു ചെന്നു പറഞ്ഞേക്കണം.

തവണക്കാരി—അടിയൻ കല്പനപോലെ ചെയ്യാം.

(പോകുന്നു)

രാജാ—വേത്രവതീ! ഇവിടെ വാ, പറയട്ടെ.

തവണക്കാരി— അടിയൻ ഇതാ വിടകൊണ്ടിരിക്കുന്നു.

രാജാ — സന്തതി ഉണ്ടെങ്കിലെന്തു്, ഇല്ലെങ്കിലെന്ത്?

ഇഷ്ടം ജനം ദിഷ്ടവശേന കഷ്ടം!
നഷ്ടപ്പെട്ടന്നേതൊരുവൎക്കുമക്കു്
ദുഷ്ടതാപമില്ലാത്ത വിധത്തിലുള്ളോരു
ദുഷ്ഷന്തനെന്നങ്ങു വിളിച്ചുചൊൽക. ൨൩.

തവണക്കാരി—അടിയൻ ഈപ്രകാരം പരസ്യം ചെയ്യിപ്പിക്കാം. [വെളിയിൽ പോയി കുറെ കഴിഞ്ഞിട്ടു തിരിച്ചുവന്ന്]

കാലത്തിലുണ്ടായ വർഷംപോലെ കല്പനപ്രകാരം ചെയ്യപ്പെട്ട പരസ്യം സകല ജനങ്ങളാലും അഭിനന്ദിക്കപ്പെട്ടു.

രാജാ—(നെടുവീർപ്പിട്ടു.) ഇങ്ങനെയല്ലേ സന്തതിച്ഛേദം ഹേതുവായിട്ടു നിരാശ്രയമായ ഐശ്വര്യം മൂലപുരുഷന്റെ അവസാനത്തിങ്കൽ അന്യനെ പ്രാപിക്കുന്നതു്? എന്റെ അവസാനത്തിങ്കൽ പൌരവവംശലക്ഷ്മിയുടേയും കഥ ഈ പ്രകാരമാകുമല്ലൊ.

തവണക്കാരി—ഈശ്വരൻ ഒരു നാളും അങ്ങനെ വരുത്തുകയില്ല.

രാജാ—കഷ്ടം! ഞാനെത്ര മൂഢനാണു്? സ്വയം ഉപനതമായ ശ്രേയസ്സിനെ ഞാൻ അനാദരിച്ചുകളഞ്ഞതല്ലൊ.

സാനുമതി—ശകുന്തളയേത്തന്നെ മനസ്സിൽ വിചാരിച്ചാണു് ഇദ്ദേഹം ആത്മാവിനേ നിന്ദിക്കുന്നതു്, സംശയമില്ല.

രാജാ— കളത്രമായോജിതബീജമാത്മനാ
കുലത്തിനുന്നായതു ഹാ! വെടിഞ്ഞു ഞാൻ,
കിളച്ചു കാലത്തിൽ വിതച്ചതുഗ്രമാം
ഫലത്തെയേകുന്ന നിലത്തിനൊപ്പമായ്. ൨൪

സാനുമതി—ഭവാന്റെ സന്തതി അപരിക്ഷീണമായി ഭവിക്കും.

ചതുരിക—[നടയിൽ തവണക്കാരത്തിയോടു് അപവാര്യ] ഈ കച്ചവടക്കാരന്റെ വർത്തമാനം തിരുമനസ്സിനു വളരെ അസ്വാസ്ഥ്യകാരണമായി തീർന്നിരിക്കുന്നു. ഇതിനു സമാധാനം പറഞ്ഞാശ്വസിപ്പിക്കുന്നതിനു നീ മേഘമാളികയിൽ ചെന്നു് ആര്യമാഢവ്യനേ കൂട്ടിച്ചുകൊണ്ടുവാ.

നടയിൽ തവണക്കാരത്തി—അതുതന്നെ കൊള്ളാം.

(പോയി)

രാജാ—കഷ്ടം! ദുഷ്ഷന്തൻ പിണ്ഡം വെയ്ക്കുന്നവക്കു് അതുമേൽ കിട്ടുന്നതു സംശയസ്ഥാനമായല്ലൊ.

ഹന്താമ്നായവിധിപ്രകാരമുദിതശ്രദ്ധം നമുക്കാരുപോൽ
സന്താനത്തിലിതിന്നുമേൽ നിവപനം നൽകീടുമെന്നിങ്ങനേ,
ചിന്താമഗ്നപിതൃക്കളപ്രസവനാമെന്നാൽ പ്രസിക്തം ജലം
സന്താപോഷ്ണമബാഷ്പധാവനസമുച്ഛിഷ്ടം കുടിക്കുന്നു ഹാ! ൨൫

(മൂർച്ഛയെ പ്രാപിച്ചു വീഴുന്നു)

ചതുരിക—[പരിഭ്രമിച്ചു രാജാവിനെ താങ്ങിക്കൊണ്ട്] പൊന്നുതിരുമേനി! സമാശ്വസിക്കണേ! സമാശ്വസിക്കണേ!

സാനുമതി—ഹാ! ഹാ! കഷ്ടം! കഷ്ടം! ഇദ്ദേഹം വിളക്കിരിക്കെത്തന്നെ ഇടയിൽ മറവുനിമിത്തം ഇരുട്ടിന്റെ ബാധയെ അനുഭവിക്കുന്നു. ഞാൻ ഇപ്പോൾതന്നെ പരമാൎത്ഥം ധരിപ്പിച്ച് ഇദ്ദേഹത്തിനെ ആശ്വസിപ്പിക്കട്ടെയോ? അല്ലെങ്കിൽ വേണ്ട, 'യാഗത്തിൽ തൽപരന്മാരായ ദേവന്മാർതന്നെ താമസിയാതെ ധൎമ്മപത്നിയായ നിന്നെ ഭർത്താവ് അഭിനന്ദിക്കത്തക്കവണ്ണം ഉത്സാഹിക്കും' എന്നു പറഞ്ഞ് അദിതിദേവി ശകുന്തളേ ആശ്വസിപ്പിക്കുന്നതു ഞാൻ കേട്ടിരിക്കുന്നു. അതുകൊണ്ട് അതുവരെ നോക്കാം. എന്നാൽ ഇപ്പോൾ ഞാൻ കാണുകയും കേൾക്കുകയും ചെയ്ത സംഗതികളെ ഉടനെ ചെന്നു പറഞ്ഞു പ്രിയസഖിയേ ആശ്വസിപ്പിക്കണം.

(മേല്പോട്ടേയ്ക്കുപോയി അന്തർദ്ധാനംചെയ്യുന്നു)

അണിയറയിൽ

അയ്യോ! കൊല്ലരുതേ കൊല്ലരുതേ!

രാജാ—[മൂർഛവിട്ട് എഴുനേറ്റ് ചെവികൊടുത്ത്] അതു മാധവ്യന്റെ നിലവിളിയാണെന്നു തോന്നുന്നല്ലോ.

ചതുരിക—ആൎയ്യമാധവ്യനേ ശകുന്തളാദേവിയുടെ ചിത്രപടത്തോടുകൂടി വസുമതിയമ്മയുടെ ദാസിമാരായ തരളിക മുതൽപേർ പിടികൂടിയെന്നു തോന്നുന്നു.

രാജാ—ചതുരികേ! മാധവ്യനെ ഉപദ്രവിക്കരുതെന്നു ഞാൻ പറഞ്ഞിരിക്കുന്നപ്രകാരം വസുമതിയോടു ചെന്നു പറ.

(അടയിൽ തവണക്കാരി സംഭ്രമത്തോടുകൂടി പ്രവേശിച്ച്)

ഇതാ തിരുമനസ്സിലേ തോഴരെ കഴുത്തിൽ പിടിച്ചു ഞെക്കി കൊല്ലാൻ ഭാവിക്കുന്നു. വേഗത്തിൽ രക്ഷിക്കണേ!

രാജാ—ആരാണിങ്ങനെ ദുസ്സാമർത്ഥ്യം കാണിക്കുന്നത്?

തവണക്കാരി—പൊന്നുതിരുമേനി! മനുഷ്യൎക്ക് കാണാൻ വയ്യാത്ത വല്ല ഭൂതമോ മറേറാ ആയിരിക്കണം. അദ്ദേഹത്തിനെ കഴുത്തിൽപിടിച്ചു തൂക്കി മേഘമാളികയുടെ മുകപ്പിന്റെ മുകളിൽകൊണ്ടുപോയിരിക്കുന്നു.

രാജാ—[എഴുന്നേറ്റ്] എന്റെ ഗൃഹവും ഭൂതങ്ങളാൽ ആക്രമിക്കപ്പെടുന്നോ? അഥവാ,

അനവഹിതതമൂലം തെറ്റെനിക്കുന്നുമാത്രം
ദിനമനു വരുമാറുണ്ടെന്നു ഞാനേ ന ജാനേ,
അനവധി ജനമന്തിങ്ങാചരിക്കുന്നതെല്ലാം
മനമതിലറിവാൻ ഞാനെങ്ങനെ ശക്തനാകും? ൨൯

അണിയറയിൽ—അയ്യോ! തോഴരേ! ഓടിവരണേ! ഓടിവരണേ!

രാജാ—[ഗതിഭേദത്തോടെ ചുറ്റിനടന്നുംകൊണ്ട്] തോഴരേ! ഭയപ്പെടേണ്ട, ഭയപ്പെടേണ്ട!

അണിയറയിൽ—[പിന്നെയും യഥാപൂർവം നിലവിളിക്കുന്നു] ഞാനെങ്ങനെ ഭയപ്പെടാതിരിക്കും? ഇതാ ആരോ എന്റെ കഴുത്തു പിടിച്ചു പുറകോട്ടു വളച്ചു കരിമ്പുപോലെ ഒടിക്കാൻ ഭാവിക്കുന്നു.

രാജാ—[ദൃഷ്ടിക്ഷേപത്തോടെ] വില്ലുകൊണ്ടുവരട്ടെ. പട്ടാണിച്ചി

(വില്ലുംകൊണ്ടു പ്രവേശിച്ചു)

ഇതാ പള്ളിവില്ലും തൃക്കയ്യുറയും.

രാജാ— [വില്ലുവാങ്ങിക്കുന്നു]

അണിയറയിൽ— [ഒച്ചമാറി]

കുടിക്കാനായ് കണ്ഠോത്ഥിത പുതുനിണം കൊന്നിട്ടുമിത്ഥം
പിടയ്ക്കും നിന്നെ ഞാൻ ഝടിതി കടുവാ വത്സകമിവ,
മിടുക്കൻ ഭക്തന്മാർക്കുടനഭയമാനന്ദിന ധനുസ്സെ-
ടുക്കും ദുഷ്ഷന്തൻ വരണമധുനാ തേ ശരണമായ്. ൩൦

രാജാ—(കോപത്തോടുകൂടി) എന്ത്? എന്നെത്തന്നെ ചൂണ്ടിപ്പറയുന്നോ? ദുഷ്ടഭൂതമേ! നില്ല് നില്ല്! നിന്റെ കഥ ഇപ്പോൾ കഴിയും. [വില്ലുകുലച്ചു] വേത്രവതി! കോണിപ്പടിയിലേയ്ക്കു വഴികാണിക്കു.

തവണക്കാരി—ഇതാ! ഇങ്ങനെ എഴുന്നള്ളാം.

(എല്ലാവരും ബദ്ധപ്പെട്ട് അങ്ങോട്ടു ചെല്ലുന്നു)

രാജാ—(ചുറ്റും നോക്കീട്ട്) ഇവിടെ ഒന്നും കാണുന്നില്ലല്ലോ.

അണിയറയിൽ—അയ്യോ! ഓടിവരണേ! രക്ഷിക്കണേ! ഞാൻ സ്വാമിയെ കാണുന്നു. സ്വാമി എന്നെ കാണുന്നില്ല.

പൂച്ച പിടിച്ച എലിപോലെ ഞാൻ ജീവനിൽ നിരാശനായിരിക്കുന്നു.

രാജാ—ദുഷ്ടഭൂതമേ! നിന്റെ ഈ തിരസ്കരണികൊണ്ടുള്ള ഊറ്റം എന്റെ അസ്ത്രത്തോടു പററുകയില്ല. ഇതു നിന്നെ കാണും. നോക്കിക്കോ! ഇതാ ഞാൻ തൊടുക്കുന്ന ഈ അസ്ത്രം—

ശിക്ഷിക്കും ശിക്ഷ്യനാം നിന്നെ
രക്ഷിക്കും രക്ഷ്യനാം ദ്വിജം
ഭക്ഷിക്കും ക്ഷീരമേ ഹംസ-
പക്ഷി സക്ഷീരനീരതഃ. ൨൭

[അസ്ത്രത്തെ തൊടുക്കുന്നു]

(മാഢവ്യനെ വിട്ടേച്ചു മാതലിയും മാഢവ്യനും
പ്രവേശിക്കുന്നു]

മാതലി—വൃത്രദ്വിഷാ ത്വവക്ലൃപ്താ ദിതിജാശ്ശരവ്യാ-
സ്തത്രാപമാനമയ ചാപമിതം പ്രയുങ്ക്ഷ്വാൻ,
നേത്രങ്ങളാലരഭരേണ സതാം പതന്തി
മിത്രങ്ങളായവരിലുഗ്രശരങ്ങളല്ല. ൨൮

രാജാ—[അസ്ത്രത്തെ പ്രതിസംഹരിച്ചുംകൊണ്ടു] എ! മാതലിയോ? ദേവേന്ദ്രസാരഥിക്കായിക്കൊണ്ടു സ്വാഗതം.

മാഢവ്യൻ—കൊള്ളാം. ഇഷ്ടിപശുവിനെ എന്നപോലെ എന്നെ കൊല്ലാൻ ഭാവിച്ച ഈയാളെ സ്വാഗതം പറഞ്ഞു അഭിനന്ദിക്കയാണു വേണ്ടതു്?

മാതലി—[ചിരിച്ചു] രാജാവേ! ദേവേന്ദ്രൻ എന്നെ ഭവൽസമീപത്തിൽ അയച്ചിരിക്കുന്നതിന്റെ കാരണം കേട്ടാലും.

രാജാ—ഞാൻ ഏററവും ശ്രദ്ധയോടെ കേൾക്കുന്നു.

മാതലി—കാലനേമിയുടെ സന്താനങ്ങളായി ദുർജ്ജയന്മാരെന്നു പ്രസിദ്ധിയുള്ള ഒരു അസുരസംഘം ഉണ്ടു്.

രാജാ—ഉള്ളതുതന്നെ. നാരദമഹർഷി പറഞ്ഞു മുൻപിൽ കേട്ടിട്ടുണ്ടു്.

മാതലി— തവ സഖി ശതമന്യുവിന്നജയ്യാ-
നവരെയെതിർത്തു വധിക്കുവാൻ ഭവാൻ താൻ,

ദിവസപതിരുരുധാമം തമസ്സിൻ-
നിവഹമനഷ്ടണകരഃ ക്ഷിണോതി നാകതം. ൩൦

അതിനാൽ ഗൃഹീതശസ്ത്രനായിരിക്കുന്ന ഭവാൻ ഇപ്പോഴും തന്നെ ഈ മാഹേന്ദ്രമായ രഥത്തിൽ കയറി വിജയത്തിന്നായിക്കൊണ്ടു പുറപ്പെട്ടാലും.

രാജാ—മഹേന്ദ്രന്റെ ഈ സംഭാവനയാൽ ഞാൻ അനുഗൃഹീതനായി ഭവിക്കുന്നു. എന്നാൽ ഈ മാഢവ്യന്റെ നേരെ മാതലി ഇപ്രകാരം പ്രവൎത്തിച്ചതിന്റെ ഉദ്ദേശ്യം ഞാൻ അറിയുന്നില്ല.

മാതലി—അതും പറയാം. എന്തോ മനസ്സിൽ വ്യസനം നിമിത്തം ഭവാനെ വിക്ലബനായി കണ്ടിട്ടു കോപിപ്പിക്കാൻ വേണ്ടി ഞാൻ അങ്ങനെ ചെയ്തതാണ്. എന്തെന്നാൽ—

ദീപിക്കും പ്രവിചലിതേന്ധനൻ ഹുതാശൻ
ക്ഷേപിക്കിൽ പ്രവരഭുജംഗ പത്തിപൊക്കും,
പ്രാപിക്കും പ്രകടതയേ നിജപ്രതാപം
കോപിക്കിൽ പ്രകൃതിയിതൂൎജ്ജിതാശയാനാം. ൩൧

രാജാ—മാതലി പ്രവൎത്തിച്ചതു യുക്തം തന്നെ [മാഢവ്യനോട് അപവാര്യ] തോഴരേ! ദേവേന്ദ്രന്റെ ആജ്ഞയെ അതിക്രമിക്കാൻ പാടില്ല. അതിനാൽ അമാത്യപിശുനനെ കണ്ടു വിവരം ധരിപ്പിച്ച് ഞാൻ പറഞ്ഞയച്ചതായി അദ്ദേഹത്തോടിപ്രകാരം പറയണം:

സ്ഥിരഗുണാഞ്ചിതാ തേ മതിഃ പ്രജാ-
ഭരണമേകയായ് ചെയ്തുകൊള്ളണം,
കരധൃതാ ധനുർവല്ലി താദൃശീ
പരനിമിത്തമായുദ്യതാദ്യമേ. ൩൨

മാഢവ്യൻ—സ്വാമി, കല്പിച്ചതുപോലെ ചെയ്യാം.

[പോയി]

മാതലി—രാജാവേ! എന്നാൽ രഥത്തെ ആരോഹണം ചെയ്താലും.

(രാജാവു രഥാരോഹണത്തെ അഭിനയിക്കുന്നു)

(എല്ലാവരും പോയി)



# ഏഴാം അങ്കം

[ആകാശമാൎഗ്ഗേണ രഥാരൂഢന്മാരായി രാജാവും
മാതലിയും പ്രവേശിക്കുന്നു]

രാജാ—മാതലീ! ഞാൻ മഹേന്ദ്രന്റെ ശാസനയെ അനുഷ്ഠിച്ചു എങ്കിലും അദ്ദേഹം എന്നെ സൽകരിച്ചതിന്റെ അവസ്ഥ വിചാരിക്കുമ്പോൾ അതിനു തക്കവണ്ണം അദ്ദേഹത്തിന് എന്നെക്കൊണ്ട് ഒരുപയോഗവും ഉണ്ടായില്ലെന്നു തന്നെ ഞാൻ നിശ്ചയിക്കുന്നു.

മാതലി—(ചിരിച്ചുംകൊണ്ട്) രാജാവേ! നിങ്ങൾക്കു രണ്ടുപേൎക്കും ഇതിൽ മനസ്സിന്ന് അതൃപ്തി തന്നെ. എന്തെന്നാൽ—

ക്ഷിതിപ! തവമാല്യപകൃതം വലാരിതൻ-
പ്രതിപത്തിയോൎത്തു കരുതുന്നു തുച്ഛമായ്
അതിവിസ്മിതസ്ത്വമപദാനതോൎഹണാം
മതിയായതായ് ന ഗണയത്യസാവപി.

രാജാ—മാതലീ!—അങ്ങനെ പറയരുത്. എന്നെ യാത്ര പറഞ്ഞയച്ച സമയത്തുണ്ടായ സൽക്കാരം മനോരഥങ്ങൾക്കും വിഷയമല്ലാത്ത വിധത്തിലായിരുന്നല്ലോ. സകലദേവന്മാരും കൂടിനിന്നിരുന്ന സുധൎമ്മയിൽ എന്നെ അൎദ്ധാസനത്തിൽ ഉപവേശിപ്പിച്ചിരിക്കുമ്പോൾ—

അരികിലുദിതാകാംക്ഷം നില്ക്കും ജയന്തനെ നോക്കവേ
പരിചൊടു ചിരിച്ചാമൃഷ്ടോരസ്ഫുരദ്ധരി ചന്ദനം,
പരിമളഭരാമന്ദം മന്ദാരമാല്യമെടുത്തുടൻ
ഹരി മമ ഗളേ ചേൎത്താനോൎത്താലിതിൽപരമെന്തഹോ?

മാതലി—ദേവരാജങ്കൽനിന്ന് ഏതൊരു സൽക്കാരത്തിനാണ് ഇവിടേയ്ക്കു യോഗ്യതയില്ലാത്തതു്? ഓൎത്തുനോക്കുക തന്നെ,

രണ്ടു കൊണ്ടുമസുരകണ്ടകരററി-
ട്ടുണ്ടർകോനു ദിവി സൌഖ്യമഖണ്ഡം,
പണ്ടു നീണ്ട നരസിംഹനഖൌഘം
കൊണ്ടുമിന്നു തവ പത്രികൾകൊണ്ടും.

രാജാ—അതും ശതക്രതുവായ ഭഗവാന്റെ മഹിമതന്നെയാണല്ലോ.

ബോധിക്കേണമിതിങ്ങു ഭജിഷ്യരല്ലതല്ലാതുള്ള കാര്യങ്ങളും
സാധിക്കുന്നതധീശരായവരുടേ സംഭാവനാശക്തിതാൻ,
രോധിക്കുന്നതിനെന്തു ശക്തി ഗരുഡജ്യേഷ്ഠന്നു പാരാകവേ
ബാധിക്കും തിമിരങ്ങളെത്തവക്കനവ രോച്ചക്കായ്ക്കിലഗ്രാസനേ? ൪

മാതലി—അതും ശരിതന്നെ [കുറെദൂരം പോയിട്ട്] രാജാവേ! ഇതാ സ്വർഗ്ഗലോകത്തിൽ പ്രതിഷ്ഠയെ പ്രാപിച്ചിരിക്കുന്ന ഭവൽകീർത്തിയുടെ സൌഭാഗ്യത്തെ കണ്ടാലും.

ദേവസ്ത്രീമണികളണിഞ്ഞ വർണ്ണശേഷം
യാവത്താൽ പടവിധിചേർത്തു ഗാനയോഗ്യം,
സൌവർഗ്ഗദ്രുമലതികാംശുകോൽകരത്തിൽ
ഭാവൽകസ്തുതിയെഴുതുന്നിതാസുരന്മാർ. ൫

രാജാ—മാതലി! ഞാൻ ഇന്നലെ സ്വർഗ്ഗത്തെയ്ക്കു പോകുമ്പോൾ അസുരയുദ്ധത്തിലുള്ള ഔത്സുക്യത്താൽ വഴിയിലെ വിശേഷം മുഴുവനും നോക്കി അറിഞ്ഞില്ല. അതിനാൽ ഇപ്പോൾ സപ്തമരുത്തുകളിൽ ആരുടെ മാർഗ്ഗത്തിലാണു നാം വർത്തിക്കുന്നതെന്ന് അറിഞ്ഞാൽ കൊള്ളാം.

മാതലി—നഭസ്സിൽത്രിസ്രോതസ്സിനെയവനൊഴുക്കുന്നതനിഭൃതം
വിഭക്തജ്യോതിസ്സായ് പുനരവനിരത്തുന്നു ഭഗണം,
നഭസ്വാനാരാമൻ പരിവഹ, നവന്മാർഗ്ഗമിതുതാൻ
ശുദ്ധതാം പൂണ്ടിന്ദ്രാവരജനുടെരണ്ടാംചുവടിനാൽ. ൬

രാജാ—അതു നിമിത്തം ആയിരിക്കാം ബഹിരന്തഃകരണങ്ങളോടുകൂടിയ അന്തരാത്മാവിനു നിർവൃതി തോന്നുന്നത്. (രഥചക്രത്തെ നോക്കീട്ട്) നാം മേഘമാർഗ്ഗത്തിൽ ഇറങ്ങിയിരിക്കുന്നു.

മാതലി—എങ്ങനെ അറിഞ്ഞു?

രാജാ—ചാതകങ്ങൾ കടന്നിടുന്നരപംക്തിതൻ വിവരങ്ങളിൽ
പീതകാന്തി കലർന്നിടുന്നഹയങ്ങൾ വൈദ്യുതദീപ്തിയാൽ
മാതലേ! ജലശീകരാർദ്രിതനേമിയായ ഭവദ്രഥം
ശീതളാംബുധമണ്ഡലോപരി മണ്ടിടുന്നിതു സാമ്പ്രതം. ൭

മാതലി—ശരിതന്നെ. ഇനി [കുറച്ചുനേരംകൊണ്ടു രാജാവു തന്റെ അധികാരഭൂമിയിൽ എത്തും.

രാജാ—(താഴത്തേക്കു നോക്കീട്ടു) മാതലീ! ഇപ്പോൾ രഥം വേഗത്തിൽ ഇറങ്ങുന്നതിനാൽ ഈ ഭൂലോകത്തിന്റെ കാഴ്ച അത്യാശ്ചര്യമായിരിക്കുന്നു.

പൊങ്ങിപ്പോരുന്ന ശൈലങ്ങളുടെ മുകളിൽ നി-
ന്നൂഴിതാൻ താണിടുന്നൂ
തിങ്ങിപ്പത്രങ്ങളായ്ക്കണ്ടതു ഝടിതി മര-
ക്കൂട്ടമായ് തീർന്നിടുന്നു,
മങ്ങിപ്പാഥസ്സു കാണാഞ്ഞൊരു പുഴകളും തെളി-
ഞ്ഞുല്ലസിക്കുന്നു, കാഴ്ച-
ക്കിങ്ങിപ്പോരുന്നതിപ്പോളൊരുവനരികിലേ-
ക്കാനയിക്കുന്നിതോ മേ? വൃ

മാതലി—രാജാവിന്റെ തോന്നിയതു ശരിയായിരിക്കുന്നു. (ബഹുമാനത്തോടുകൂടി നോക്കീട്ടു) അഹോ! ഭൂലോകം അത്യന്തരമണീയം തന്നെ.

രാജാ—മാതലീ! ഇതേതാണു് പൂർവ്വപശ്ചിമസമുദ്രങ്ങളെ അവഗാഹനം ചെയ്തു സന്ധ്യാകാലമേഘം പോലെ സ്വർണ്ണരസനിഷ്യന്ദിയായി ഒരു പർവ്വതം കാണപ്പെടുന്നതു്?

മാതലി—രാജാവേ! ഇതു മഹർഷിമാരുടെ സിദ്ധിക്ഷേത്രവും കിംപുരുഷവർഷത്തിലെ പർവ്വതവുമായ ഹേമകൂടമാണു്.

പ്രപഞ്ചസൃഡ്ദേഹജനാം മരീചിത-
ന്നപത്യമാക്കശ്യപനാം പ്രജാപതി വംശസ്ഥം
സപത്നിയോടൊത്തിവിടെച്ചിരന്തനൻ
തപസ്സു ചെയ്യുന്നു സുരാസുരാർച്ചിതൻ. ൯

രാജാ—എന്നാൽ ശ്രേയസ്സുകളെ അതിക്രമിക്കരുതല്ലോ. ഭഗവാനായ കശ്യപപ്രജാപതിയെ പ്രദക്ഷിണം വെച്ചു നമസ്കരിച്ചു പോയാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടു്.

മാതലി—ഉത്തമപക്ഷം.

[രഥത്തെ ഭൂമിയിലേക്കു നയിക്കുന്നു)

രാജാ—(ആശ്ചര്യത്തോടുകൂടി) മാതലീ!

രവമില്ലനേമിയതിലില്ല പാംസുവിൻ
നിവഹം തഥാ ചെറുതുമില്ലിളക്കവും,
ഭുവിതീയയാനമവനൌ തൊടായ്കയാ-
ലവതീർണ്ണമെന്നതറിയാവതല്ലഹോ! ൧൦

മാതലി—മഹേന്ദ്രന്റെയും ഭവാന്റെയും രഥങ്ങൾ തങ്ങളിൽ ഇതത്രേ വ്യത്യാസം.

രാജാ—മാതലീ! എവിടെയായിട്ടാണ് കശ്യപപ്രജാപതിയുടെ ആശ്രമം?

മാതലി—(കൈകൊണ്ടു ചൂണ്ടിക്കാണിച്ചിട്ട്)

പുററിന്നകംപാതിദേഹം മുഴകിയൊരുരഗ
ത്വക്കുപൂണൂലുമായി-
ച്ചുററിക്കെട്ടിപ്പിണഞ്ഞുള്ളൊരു പഴയ ലതാ
മണ്ഡലാനദ്ധകണ്ഠൻ,
പററിത്തോളോളം കൂട്ടിൽ കുരുവികൾ കൂടി
കൊള്ളും ജടാജൂടമോടേ
കുററിക്കൊത്തമ്മുനീന്ദ്രൻ കതിരവനെതിരാ-
യങ്ങു നില്ക്കുന്ന ദിക്കിൽ. ൧൧

രാജാ—അതികഷ്ടതപസ്സോടുകൂടിയ ഇദ്ദേഹത്തിനായിക്കൊണ്ടു നമസ്കാരം.

മാതലി(കടിഞാൺ അമർത്തിട്ടു) നാം അദിതിദേവിയാൽ നട്ടുവളർത്തപ്പെട്ട മന്ദാരവൃക്ഷങ്ങളോടുകൂടിയ കശ്യപപ്രജാപതിയുടെ ആശ്രമത്തെ പ്രവേശിച്ചിരിക്കുന്നു.

രാജാ—ഇതു സ്വർഗ്ഗത്തേക്കാളും അധികതരമായ സകല പ്രിയസൌഖ്യത്തെ ജനിപ്പിക്കുന്ന ദിവ്യസ്ഥലമായിരിക്കുന്നു. എനിക്ക് അമൃതമയമായ ഒരു കയത്തിൽ മുങ്ങിയതു പോലെയുള്ള നിർവൃതി തോന്നുന്നു.

മാതലി—(രഥത്തെ നിറുത്തിട്ടു)എന്നാൽ ഇറങ്ങാം.

രാജാ—[ഇറങ്ങീട്ടു]മാതലി എന്താണ് ഭാവിക്കുന്നതു്?

മാതലി—രഥത്തെ ഞാൻ ഉറപ്പിച്ചു നിർത്തി. ഇതാ ഞാനും ഇറങ്ങുന്നു. (അപ്രകാരംചെയ്തിട്ടു) ഇതാ ഇങ്ങനെ വരാം. (ചുററി നടന്നുംകൊണ്ടു) ഇതാ മഹാത്മാക്കളായ ഋഷിമാരുടെ തപോവനപ്രദേശങ്ങൾ നോക്കിക്കണ്ടാലും.

രാജാ—ഞാൻ ഇവരെ കണ്ടു വിസ്മയിക്കുന്നു.

സാനന്ദം കാററിനാൽ പ്രാണനമമരുതരു
പ്രാതാവത്താം വനത്തിൽ
സ്നാനം ധൎമ്മാൎത്ഥമായ് കാഞ്ചനകമലരജഃ
പിംഗഭാസ്സാം പയസ്സിൽ,
ധ്യാനംതാൻ വജ്രരത്നത്തറകളിലമരി
ത്സന്നിധൌ സംയമം താൻ
സ്ഥാനം തേടുന്നിതന്യൎഷികൾ തപമിവിടെ
ചെയ്യുിടുന്നീമഹാന്മാർ.

മാതലി—മഹാന്മാക്കളുടെ പ്രാൎത്ഥന ഉത്തരോത്തരം ഉൽകൃഷ്ടശ്രേയസ്സിനെക്കുറിച്ചാണെല്ലാ. [ആകാശത്തിൽ ലക്ഷ്യം ബന്ധിച്ച്] അല്ലയോ വൃദ്ധശാകല്യ! ഭഗവാൻ കശ്യപൻ എന്തനുഷ്ഠിച്ചുംകൊണ്ടിരിക്കുന്നു? [കേട്ടതുപോലെ ഭാവിച്ച്] എന്താണു് പറയുന്നതു്? 'അദിതിദേവിയും മഹൎഷിപത്നിമാരും കൂടി ചോദിച്ചിട്ടു പതിവ്രതാധൎമ്മത്തെ കുറിച്ചു് അവരോടു പ്രസംഗിച്ചുംകൊണ്ടിരിക്കുന്നു' എന്നോ?

രാജാ—എന്നാൽ അവസരത്തെ കാത്തു നിൽക്കാം.

മാതലി—[രാജാവിനെ നോക്കി] രാജാവു് ഈ അശോകവൃക്ഷത്തിന്റെ മൂട്ടിൽ ഇരിക്കതന്നെ. ഞാൻ ചെന്നു സമയം നോക്കി രാജാവു വന്ദിക്കുന്നതിനായി വന്നിരിക്കുന്ന വിവരം ഭഗവാനെ അറിയിക്കാം.

രാജാ—മാതലിയുടെ യുക്തംപോലെ ആകട്ടെ.

മാതലി—[പോയി]

രാജാ—[വലത്തുകൈ സ്ഫുരിക്കുന്ന ലക്ഷണത്തെ നടിച്ച്]

മന്ദിച്ചുപോയാശയെനിക്കു ചുമ്മാ
സ്പന്ദിച്ചിടുന്നെന്തിനു ഹന്ത! കയ്യേ?
നിന്ദിച്ചു ഭാഗ്യത്തെ ലഭിച്ചു വീണ്ടും
നന്ദിച്ചിരിപ്പാനെളുതോ നിനച്ചാൽ?

അണിയറയിൽ—അരുതരുതു് ചാപല്യം കാട്ടരുതു്. ജാതിസ്വഭാവം വെളിപ്പെടുന്നല്ലോ.

രാജാ—[ചെവി കൊടുത്തിട്ടു] ഈ സ്ഥലത്തിൽ അവിനയത്തിനു പ്രസക്തിയില്ലല്ലോ. പിന്നെ ആരാണിപ്രകാരം നിഷേധിക്ക

പ്പെടുന്നത്? (ശബ്ദം ലക്ഷ്യമാക്കിയിട്ട്) അഹോ! ഇതാരാണ്? ഒരു വിക്രമിയായ ബാലൻ അടുക്കൽ നിൽക്കുന്ന രണ്ടു താപസിമാരുടെ നിഷേധവചനങ്ങളെ ലക്ഷ്യമാക്കാതെ—

ബാലവേ വലിയ സിംഹി തന്നുടേ
ബാലനേ, മുലകുടിച്ചു നിൽക്കവേ
ലോലയാം സട പിടിച്ചുലച്ചഹോ!
ഖേലനത്തിനു വലിച്ചിടുന്നിതാ.

[യഥോക്തവ്യാപാരനായ ബാലനും താപസിമാരും പ്രവേശിക്കുന്നു]

ബാലൻ—വാ തൊള്ളിക്ക സിംഹക്കുട്ടീ! വാ തൊള്ളിക്ക. നിന്റെ പല്ലുകളെ ഞാൻ എണ്ണി നോക്കട്ടെ.

ഒന്നാം താപസി—ദുസ്സാമർത്ഥ്യം കാട്ടുന്നോ? ഞങ്ങൾ മക്കളെപ്പോലെ വളർത്തുന്ന ജന്തുക്കളെ എന്തിന് ഉപദ്രവിക്കുന്നു? നിന്റെ അഹങ്കാരം വർധിച്ചു വരുന്നല്ലോ. മഹർഷിമാർ നിനക്ക് 'സർവ്വദമനൻ' എന്നു പേരിട്ടിരിക്കുന്നതു യഥാർത്ഥം തന്നെയാണ്.

രാജാ—എന്താണ് എനിക്ക് ഈ ബാലനിൽ ഔരസപുത്രനിലെന്നപോലെ സ്നേഹം തോന്നുന്നത്? അനപത്യതതന്നെയാണ് ഇപ്രകാരം വാത്സല്യത്തെ ജനിപ്പിക്കുന്നത്.

രണ്ടാം താപസി—സർവ്വദമനാ! ആ സിംഹക്കുട്ടിയെ വിട്ടില്ലെങ്കിൽ അതിന്റെ തള്ള നിന്റെ നേരെ ചാടി വീഴുമേ.

ബാലൻ—(ചിരിച്ചുംകൊണ്ട്) ഓ! എനിക്കിനിക്ക വലിയ പേടിയാ

[താഴത്തെ ചുണ്ടു തള്ളിക്കാണിക്കുന്നു]

രാജാ— പെരിയോരു തരസ്വിബീജമായ്
തെരിയുന്നേഷ കുമാരകൻ മമ,
എരിയുന്നതിനിന്ധനേച്ഛയാ
പൊരിയായ് മേവിടുമഗ്നിപോലവേ. ൧൭

ഒന്നാം താപസി— കുഞ്ഞേ! സിംഹക്കുട്ടിയെ വിട്ടേയ്ക്കു. നിനക്കു കളിക്കാൻ വേറെ ഒരു കളിപ്പാട്ടം തരാം.

ബാലൻ—എവിടെ, തന്നാട്ടെ.

[കൈ നീട്ടിക്കാണിക്കുന്നു.]

രാജാ—(നോക്കീട്ട ആശ്ചൎയ്യത്തോടെ) ഈ കുട്ടിക്കു ചക്രവൎത്തിലക്ഷണം കാണുന്നല്ലൊ. എന്തെന്നാൽ, ഇവന്റെ—

സുരക്തമിഷ്ടാൎത്ഥരസപ്രസാരിതം
കരം സ്ഫുരിക്കുന്ന നിരന്തരാംഗുലി
നിരന്തരാളച്ഛദചാരു വാരിജം
വരം വിഭാതത്തിൽ വിടൎന്നതെന്നപോൽ. ൧൭

രണ്ടാംതാപസി—സുവ്രതേ! ഇവനെ വാങ്മാത്രത്താൽ അനുസരിപ്പിക്കാൻ പ്രയാസമുണ്ട്. നീ പോയി എന്റെ പൎണ്ണശാലയിൽ കൊച്ചുമാൎക്കണ്ഡന്റെ ഒരു ചായമിട്ട മണ്മയിലിരിക്കുന്നതിനെ എടുത്തു കൊണ്ടുവാ.

ഒന്നാം താപസി—അങ്ങനെതന്നെ. (പോയി)

ബാലൻ—അതു കൊണ്ടുവരുന്നതുവരെ ഞാൻ ഈ സിംഹക്കുട്ടിയെക്കൊണ്ടുതന്നെ കളിക്കും.

(താപസിയെ നോക്കി ചിരിക്കുന്നു)

രാജാ—ഊൎജ്ജസ്വലനായ ബാലനെ കുറിച്ച് എനിക്ക് അധികമായ കൌതുകം തോന്നുന്നു.

(നെടുവീൎപ്പുവിട്ട്)

ദന്താങ്കുരമകാരണസ്മിതവശാലേതാനമാലക്ഷ്യമായ്
ചെന്താർമേനി ചെവിയ്ക്കു ചേൎത്തുകളമായഞ്ചുമൊഴിക്കൊണ്ടെ
സന്താനാഭരണങ്ങളാം തനയർ വന്നങ്കത്തിലേറീടവേ [ലാൽ
ഫന്താലിംഗ്യതദംഗസംഗജരജസ്സേല്ക്കുന്ന ധന്യം ജനം. ൧൮

താപസി—ഈ കുട്ടി ഞാൻ പറഞ്ഞിട്ടു കൂട്ടാക്കുന്നില്ലല്ലൊ. (തിരിഞ്ഞുനോക്കീട്ട്) ഇവിടെ ഋഷികുമാരന്മാർ ആരുമുള്ളു? (രാജാവിനെ കണ്ടിട്ട്) അല്ലയോ, ഇങ്ങോട്ടു വരണേ. ഇതാ ഈ കുട്ടി വിടീക്കാൻ വയ്യാതെ ഉറപ്പായി പിടിച്ചു വെച്ചു കളിയായിട്ട് ഉപദ്രവിച്ചുംകൊണ്ടിരിക്കുന്ന സിംഹക്കുട്ടിയെ ഇവന്റെ കയ്യിൽനിന്നു വിടീക്കണേ.

രാജാ—(ചിരിച്ചുംകൊണ്ടു അടുക്കൽ ചെന്ന്)

അല്ലയോ മഹൎഷിപുത്രാ!

ഏവം തപോവനവിരുദ്ധമുദഗ്രമായ
ഭാവം കലൎന്നു തവ ജന്മദനാം മുനീന്ദ്രം,
സാവദ്യനാക്കരുതു സത്വഗുണപ്രധാനം
നീ വത്സ! ചന്ദനതരും ചെറുപാമ്പുപോലെ. ൧൯

താപസി— ഈ കുട്ടി മഹർഷിപുത്രനല്ല.

രാജാ—ആകൃതിക്കു ശരിയായ വ്യാപാരം കൊണ്ടുതന്നെ അതറിയാം. എങ്കിലും സ്ഥലവിശേഷത്തെ വിചാരിച്ച് അങ്ങനേ ഊഹിച്ചതാണ്.

(താപസി അപേക്ഷിച്ചതുപോലെ ചെയ്തുംകൊണ്ടു ബാലന്റെ സ്പർശസുഖത്തെ അനുഭവിച്ചു ആത്മഗതം)

ഹന്ത! നൽകുന്നെനിക്കാരുടേയോ കിടാ-
വന്തരംഗത്തിലേവം സുഖം സ്പർശനാൽ
എന്തനിർവാച്യമായുള്ളൊരാനന്ദമ-
ത്തന്തയാക്കും മഹാധന്യനണ്ടായിട്ടും? ൧൯

താപസി—(രണ്ടുപേരേയുംസൂക്ഷിച്ചുനോക്കീട്ട)

ആശ്ചര്യം! ആശ്ചര്യം!

രാജാ—എന്താണ്?

താപസി—ഈ കുട്ടിയുടേയും ഭവാന്റേയും ആകൃതിസാദൃശ്യം കണ്ടു ഞാൻ ആശ്ചര്യപ്പെടുന്നു. അതുമാത്രമല്ല, ഭവാനോ ഇതിനുമുൻപിൽ കണ്ടു പരിചയമില്ലെങ്കിലും ഈ ബാലൻ അനുകൂലനായിത്തന്നെ ഇരിക്കുന്നല്ലോ.

രാജാ—(ബാലനെ ലാളിച്ചുംകൊണ്ടു)

ആര്യേ! ഈ ബാലൻ മുനികുമാരനല്ലെങ്കിൽ പിന്നെ ഏതു വംശത്തിൽ ജനിച്ചവനാണ്?

താപസി—ഇവൻ പുരുവംശത്തിൽ ജനിച്ചവനാണ്.

രാജാ—(ആത്മഗതം) എന്റെ വംശം തന്നെയോ? അതിനാൽ തന്നെ ആയിരിക്കാം എന്റെ ഛായയുണ്ടെന്നു താപസിക്കു തോന്നിയതു്. പൌരവന്മാൎക്ക് അന്ത്യമായ കുലവ്രതം ഇങ്ങനെയാണല്ലോ.

ഭവനങ്ങളിലുത്തമങ്ങളിൽ പാ-
ൎത്തവനീരക്ഷ കഴിച്ചതിന്റെ ശേഷം
അവർ പതികളൊത്തു ധൎമ്മചൎയ്യാ-
മവലംബിച്ചു വനത്തിൽ വാണിടുന്നു. ൨൦

(പ്രകാശം) ഈ ദിവ്യസ്ഥലത്തിൽ മനുഷ്യൎക്കു സ്വേച്ഛയായി വരുന്നതിനു ശക്തിയില്ലല്ലോ.

താപ—അതു ശരിതന്നെ. എന്നാൽ ഈ ബാലന്റെ മാതാ

വിന് അപ്സരസ്സംബന്ധം ഉണ്ടതിനാൽ ദേവഗുരുവായ കശ്യപൻെറ ഈ ആശ്രമത്തിലാണ് അവൾ ഇവനേ പ്രസവിച്ചതു്.

രാജാ—(ആത്മഗതം) ഈ സംഗതി പിന്നെയും ആശയ്ക്കു് അവകാശം കൊടുക്കുന്നല്ലൊ. (പ്രകാശം) തത്രഭവതി ഏതുരാജഷിയുടെ പത്നിയാണ്?

താപസി—ആ ധമ്മപത്നീപരിത്യാഗിയുടെ പേരിനേ സ്മരിക്കപോലും ചെയ്യരുതു്.

രാജാ—(ആത്മഗതം) ഈ പറയുന്നതു് എന്നേ ഉദ്ദേശിച്ചതന്നെ ആണല്ലൊ. ഈ ബാലൻെറ അമ്മയുടെ പേരു ചോദിച്ചെങ്കിലൊ? അഥവാ പരസ്ത്രീപ്രസംഗം അന്യായമാണല്ലൊ.

ഒന്നാം താപസി—(മൺമയിലിനേയും കൊണ്ടു പ്രവേശിച്ചു) സവ്വദമനാ! ശകുന്തലാവണ്യത്തേ നോക്കു്.

ബാലൻ—(ദൃഷ്ടിക്ഷേപത്തോടെ) എൻെറ അമ്മ എവിടെ?

താപസിമാർ—(ചിരിച്ചു) മാതൃപ്രിയനായ ബാലൻ നാമസാമ്യത്താൽ ഭ്രമിച്ചുപോയി.

രണ്ടാംതാപസി—കുഞ്ഞേ! പക്ഷിയുടെ ഭംഗിയെ നോക്കാനാണു പറഞ്ഞതു്.

രാജാ—(ആത്മഗതം) ഈ ബാലൻെറ അമ്മയുടെപേരു ശകുന്തളയെന്നോ? ഒരു പേരുതന്നെ പലക്കും ഉണ്ടല്ലൊ. ഈ പേരിൻെറ പ്രസ്താവം മരുമരീചികപോലെ കേവലം എന്നേ ഭ്രമിപ്പിച്ചു പിന്നെയും വ്യസനിപ്പിക്കാൻതന്നെയോ?

ബാലൻ—അമ്മാ! ഈ നല്ല മയിലെനിക്കു ഇഷ്ടമായിരിക്കുന്നു.

[കൈനീട്ടി കളിപ്പാട്ടം വാങ്ങിക്കുന്നു]

ഒന്നാംതാപസി—(പരിഭ്രമത്തോടുകൂടി) അയ്യോ! കുഞ്ഞിൻെറ കയ്യിലെ രക്ഷ കാണുന്നില്ലല്ലോ.

രാജാ—പരിഭ്രമിക്കേണ്ട. രക്ഷയിതാ കിടക്കുന്നു. ബാലൻ സിംഹക്കുട്ടിയേ പിടിച്ചു വലിച്ചു കളിച്ചുംകൊണ്ടിരുന്നപ്പോൾ അതു താഴെ വീണുപോയി.

(കുനിഞ്ഞെടുക്കുന്നു)

താപസിമാർ രണ്ടുപേരും—

അയ്യോ! അയ്യോ! (നോക്കീട്ട്) ഇതെന്തൊരാശ്ചര്യം! ഇദ്ദേഹം രക്ഷ കയ്യിലെടുത്തുവെച്ചിരിക്കുന്നല്ലോ.

(വിസ്മയാക്രാന്തമാരായി നെഞ്ചിൽ കൈവെച്ചുംകൊണ്ടു പരസ്പരം നോക്കുന്നു)

രാജാ—എന്താണ് നിങ്ങൾ എന്നെ ഇതെടുക്കുന്നതു നിഷേധിച്ചതു്?

ഒന്നാംതാപസി—മഹാരാജാവു കേട്ടാലും. ഇതു് 'അപരാജിത' എന്ന പ്രസിദ്ധമായ ഒരു ഔഷധിയാണ്. ഇതിനെ ഇവന്റെ ജാതകർമ്മസമയത്തിൽ ഭഗവാൻ കശ്യപൻ രക്ഷാരൂപേണ ധരിപ്പിച്ചു. ഇതു താഴെ വീണാൽ ഇവന്റെ മാതാപിതാക്കന്മാരും ഇവനും അല്ലാതെ വേറെ ആരും ഇതിനെ എടുത്തുകൂടാ.

രാജാ—അഥവാ എടുത്താലോ?

ഒന്നാംതാപസി—എടുത്താൽ ഉടനേ സർപ്പമായിത്തീർന്നു് എടുത്തവരിനെ കടിക്കും.

രാജാ—നിങ്ങൾ എപ്പോഴെങ്കിലും പ്രത്യക്ഷമായി അപ്രകാരം സംഭവിച്ചു കണ്ടിട്ടുണ്ടോ?

താപസിമാർ—ഓരോഹോ പലപ്പോഴും.

രാജാ—(സന്തോഷത്തോടുകൂടി ആത്മഗതം) ഇപ്പോൾ പൂർണ്ണമായ മനോരഥത്തെയും ഞാനെന്താണ് അഭിനന്ദിക്കാത്തതു്?

(ബാലനെ ആലിംഗനം ചെയ്യുന്നു)

രണ്ടാംതാപസി—സുവ്രതേ! വാ. ഈ വർത്തമാനം ജപിച്ചുംകൊണ്ടിരിക്കുന്ന ശകുന്തളയോടു ചെന്നു പറയാം.

[താപസിമാർ പോയി]

ബാലൻ—എന്നെ വിടണം. എനിക്കമ്മേടടുക്കൽ പോണം.

രാജാ—മകനേ! എന്നോടൊരുമിച്ചുതന്നെ പോയി അമ്മയെ സന്തോഷിപ്പിക്കാം.

ബാലൻ—എന്റെ അച്ഛൻ ദുഷ്ഷന്തനാണ്, താനല്ല.

രാജാ—(ചിരിച്ചുംകൊണ്ടു) ഈ വിവാദംതന്നെ എനിക്കു വേണ്ടുവോളം വിശ്വാസജനകമായിരിക്കുന്നു.

[ഏകവേണീധരയായ ശകുന്തള പ്രവേശിക്കുന്നു]

ശകുന്തള—സർവ്വദമനന്റെ രക്ഷൌഷധിയെ വികാരകാരണ

ത്തിലും പ്രകൃതിസ്ഥയായി കേട്ടിട്ടും എനിക്കെന്റെ ഭാഗ്യത്തിൽ വിശ്വാസം തോന്നുന്നില്ല. അഥവാ, സാനുമതി പറഞ്ഞതുപോലെ സംഭവിക്കാമല്ലൊ.

രാജാ—അയേ! ഇതാ! തത്രഭവതി ശകുന്തള.

വാസസ്സുരണ്ടുമതി ധൂസരമായ്; വ്രതോപ-
വാസാലുണങ്ങി മുഖമാകലിതൈകവേണീ;
വാസമ്മുടന്നിവിടെയീവിധമെന്റെവിപ്ര-
വാസവ്രതത്തെയിവൾ സാധ്വി വഹിച്ചിടുന്നു. ൨൧

ശകുന്തള—(പശ്ചാത്താപവിവർണ്ണനായ രാജാവിനെക്കണ്ടു്) എന്റെ ഭർത്താവിനെപ്പോലെ ഇരിക്കുന്നില്ലല്ലൊ. പിന്നെ ഇതാരാണു രക്ഷൌഷധിയോടുകൂടാതിരിക്കുന്ന എന്റെ കുഞ്ഞിനെ ശരീരസംസർഗ്ഗംകൊണ്ടു ദുഷിപ്പിക്കുന്നതു്?

ബാലൻ—(അമ്മയുടെ അടുക്കൽ ചെന്നു) അമ്മേ! ഇതാ, ആരോ ഒരാൾ എന്നെ മകനെന്നുപറഞ്ഞു് ആലിംഗനംചെയ്യുന്നു.

രാജാ—എന്റെ പ്രാണവല്ലഭേ! ഞാൻ ഭവതിയിൽ പ്രവർത്തിച്ച ക്രൌര്യവും അനുകൂലപരിണാമമായിത്തീൎന്നല്ലോ. ഇപ്പോൾ ഭവതി എന്നെ ഭർത്താവെന്നു ഓൎമ്മിച്ചറിയണമെന്നു ഞാൻ പ്രാൎത്ഥിക്കുന്നതായിരിക്കുന്നു.

ശകുന്തള—(ആത്മഗതം) ഹൃദയമേ! സമാശ്വസിക്കു്: സമാശ്വസിക്കു്. ദൈവം മത്സരത്തെവിട്ടു് എന്റെ മേൽ ദയചെയ്തു എന്നുതോന്നുന്നു. ഇതെന്റെ ഭർത്താവുതന്നെ.

രാജാ—മോഹതമസ്സകന്നു വിശദാത്മയനാം മമ നീ
ഗേഹിനി! സമ്മുഖോപഗതയായയധുനാ വിധിനാ
മോഹനഗാത്രി! ശീതകിരണഗ്രഹണാവസിതൌ ൨൨
രോഹിണിയെന്നപോൽ സപദി യോഗമുപേതവതീ.

ശകുന്തള—ആൎയ്യപുത്രൻ ജയിപ്പൂതാക—

(ബാഷ്പോൽഗമംഹേതുവായിട്ടു മദ്ധ്യേതൊണ്ടയിടറിവിരമിക്കുന്നു)

രാജാ—സുന്ദരി!

സ്ഥീതവാത്സല്യമാം നിൻ ജയാശംസനം
ജാതമാമശ്രുരോധാൽ അടഞ്ഞെങ്കിലും,
കാതരാക്ഷീ! ജയിച്ചേനതാംബൂലതാ-
ശേപതരക്താധരം നിൻമുഖം കാൺകയാൽ. ൨൩

ബാലൻ — അമ്മേ! ഇതാരാണ്?

ശകുന്തള — കുഞ്ഞേ! നിന്റെ ഭാഗ്യത്തോടു ചോദിക്കു്.

രാജാ — [ശകുന്തളയുടെ പാദങ്ങളിൽ നമസ്കരിച്ചു]

കരുതരുതു നീ കല്യാണാംഗീ! നിരാകരണാപ്രിയം,
ഗുരുതരമഹോ! മോഹം ചേതസ്സിനന്നുളവായി മേ;
വനമുരുതമോമൂലം ലോകക്കനാമ്പറഗ്ഗുർഭത്തിലും,
കരുടനെറിയും സർപ്പഭ്രാന്ത്യാ ശിരോർപ്പിതമാലയും. ൨൪

ശകുന്തള — (കണ്ണുനീരോടുകൂടി) ആര്യപുത്രൻ എഴുന്നേൽക്കണം. എന്റെ പുണ്യപ്രതിബന്ധകമായ ജന്മാന്തരപാപം ഫലോന്മുഖമായിരുന്നതിനാലത്രെ പ്രകൃത്യാ ദയാലുവായ ആര്യപുത്രനും അന്നു് എന്നെക്കുറിച്ചു അപ്രകാരം തോന്നിയതു് [രാജാവു എഴുന്നേൽക്കുന്നു] ദുഃഖിതയായ എന്റെ ഓർമ്മ പിന്നെ എങ്ങിനെയാണു് ആര്യപുത്രനുണ്ടായതു്?

രാജാ — എന്റെ വിഷാദത്തെ കളഞ്ഞിട്ടു പിന്നെ പറയാം.

സുന്ദരാംഗി! മോഹവശ്യനന്നഹോ! തവാധരേ
ബിന്ദുവായ് പതിച്ചൊരശ്രുലക്ഷ്യമാക്കിയില്ല ഞാൻ
ഇന്നരാളപക്ഷ്മലഗ്നമായതഞ്ജസാ തുട
ച്ചുന്നതാന്തതാപമുള്ളിൽനിന്നൊഴിച്ചുകൊള്ളുവൻ. ൨൫

[ശകുന്തളയുടെ കണ്ണുനീർ തുടയ്ക്കുന്നു]

ശകുന്തള — (മുദ്രമോതിരം കണ്ടിട്ടു) ആര്യപുത്ര! ഇതു ആ മോതിരമല്ലയോ?

രാജാ — അതുതന്നെ. ഈ മോതിരം കണ്ടിട്ടാണല്ലോ എനിയ്ക്കു് ഓർമ്മയുണ്ടായതു്.

ശകുന്തള — ഇതു മോതിരം അന്യായമല്ലയോ ചെയ്തതു്? ആര്യപുത്രനെ ഓർമ്മിപ്പിക്കുന്നതിനുള്ള സമയത്തു നോക്കിയപ്പോൾ കണ്ടില്ലല്ലോ.

രാജാ — എന്നാലിനി വസന്തസമാഗമചിഹ്നമായ പുഷ്പത്തെ ലഭിച്ചു ലത ശോഭിക്കട്ടെ.

[മോതിരത്തെ കയ്യിലിടീക്കാൻ ഭാവിക്കുന്നു.]

ശകുന്തള — ഞാൻ ഇതു മോതിരത്തെ വിശ്വസിക്കുന്നില്ല. ആര്യപുത്രൻ തന്നെ ധരിച്ചുകൊണ്ടാലും.

മാതലി—(പ്രവേശിച്ചു) ദൈവഗത്യാ രാജാവിന്നു ധർമ്മപത്നീസമാഗമവും പുത്രമുഖദർശനവും ലഭിച്ചു സന്തോഷമായല്ലൊ.

രാജാ—ഈ ശ്രേയോലാഭം മാന്യമിത്രമായ ഭവാൻ നിമിത്തം ഘടിക്കുന്നതിന്നിടയായതുകൊണ്ടു് അതിന്റെ ഫലം എനിക്കു് അധികമാധുൎയ്യമുള്ളതായിരിക്കുന്നു. മഹേന്ദ്രഭഗവാൻ ഈ സംഗതി അറിഞ്ഞില്ലല്ലൊ.

മാതലി—(ചിരിച്ചുംകൊണ്ടു) ഈശ്വരന്മാൎക്കു് അപ്രത്യക്ഷമായിട്ടെന്താണുള്ളതു്? രാജാവേ! വരണം. ഭഗവാൻ കശ്യപൻ ഭവാനെ പ്രതീക്ഷിക്കുന്നു.

രാജാ—ശകുന്തളേ! കുഞ്ഞിനെ എടുത്തുകൊള്ളുക. ഭവതിയെ മുൻപിൽ നടത്തിക്കൊണ്ടു ഭഗവാനെ ചെന്നു ദൎശിക്കണമെന്നാണു് എന്റെ ഇച്ഛ.

ശകുന്തള—ആൎയ്യപുത്രനോടു ഒരുമിച്ചു ഗുരുസന്നിധിയിൽ ചെല്ലുന്നതിന്നു് എനിക്കു ലജ്ജയുണ്ടു്.

രാജാ—ലജ്ജിക്കേണ്ട. അഭ്യുദയകാലങ്ങളിൽ അങ്ങിനെവേണം ആചരിക്കാൻ. വരികതന്നെ.

[എല്ലാവരും ചുറ്റിനടക്കുന്നു.]

[അദിതിയോടുകൂടി ആസനസ്ഥിതനായി കശ്യപൻ പ്രവേശിക്കുന്നു]

കശ്യപൻ—(രാജാവിനെ നോക്കീട്ടു്)

അല്ലയോ അദിതി!
ഭുവനഭരണകൎത്താവേഷ ദുഷ്ഷന്തനാമാ
തവതനയന സംഗ്രാമാംഗണേ മുൻപിൽ നില്പോൻ
ഇവനുടയ ധനുസ്സാൽ സാധിതാൎത്ഥം തദീയം
ഭവതി വിഭവമാത്രം കോടിമത്തായവജ്രം. ൨൩

അദിതി—ഇദ്ദേഹത്തിന്റെ ആകൃതി സംഭാവനീയമായ അനുഭാവത്തോടുകൂടിയിരിക്കുന്നു.

മാതലി—രാജാവേ! ദേവന്മാരുടെ മാതാപിതാക്കന്മാരായ ഇവർ ഭവാന്റെ മേൽ പുത്രനിൎവ്വിശേഷമായ സന്തോഷത്തോടെ നോക്കിക്കൊണ്ടിരിക്കുന്നു. അടുക്കൽ ചെന്നാലും.

രാജാ—മാതലീ!

അക്ഷാമാൎച്ചിൎമ്മയന്മാരുദിതരിവരില-
ദ്വാദശാദിത്യരാദൌ,
രക്ഷാകൎത്താ ത്രിലോകിക്കഖിലമഖഭൂഗ-
ധ്യക്ഷനേതൽപ്രസൂതൻ.

ഈശക്ഷാസ്രഷ്ടപ്രചണ്ഡൻ മരഹരനിവരിൽ
ജന്മവാൻ വാമനാഖ്യൻ,
സാക്ഷാന്മാരീചദാക്ഷായണികളിവർ വിധി
ക്കൊന്നുവിട്ടുള്ള പുത്രർ. ൨൧

മാതലി—ആ മഹാത്മാക്കൾ തന്നെ ഇവർ.

രാജാ— (അടുത്തുചെന്നു്) ഇന്ദ്രഭഗവാന്റെ ആജ്ഞാകരനായ ദുഷ്ഷന്തൻ നിങ്ങളേ രണ്ടുപേരേയും നമസ്കരിക്കുന്നു.

കശ്യപൻ—മകനേ! ഏറിയകാലം ഭൂമിയെ രക്ഷിച്ചാലും.

അദിതി—അപ്രതിരഥനായി ഭവിച്ചാലും.

ശകുന്തള—പുത്രനും ഞാനും നിങ്ങളുടെ പാദവന്ദനംചെയ്യുന്നു.

കശ്യപൻ—കുഞ്ഞേ!

പ്രിയൻ തവാഖണ്ഡലനോടു തുല്യൻ
ജയന്തതുല്യൻ തനയൻ തവാദിയൻ,
വയം തദാശീസ്സിതുതന്നെ ചൊല്ലാം
സ്വയം തപൌലോമിയൊടൊപ്പമാക. ൨൨

അദിതി—കുഞ്ഞേ! ഭർത്താവിനു ബഹുമതയായി ഭവിച്ചാലും. നിന്റെ പുത്രൻ ദീർഘായുസ്സോടുകൂടിയിരുന്നു രണ്ടു വംശത്തിലേക്കും സന്തോഷകരനായി ഭവിക്കട്ടെ. ഇരിക്കിൻ.

(എല്ലാവരും കശ്യപനു് അഭിമുഖമായിട്ടിരിക്കുന്നു.)

കശ്യപൻ—[എല്ലാവരേയും പ്രത്യേകം നോക്കീട്ടു്]

ശുദ്ധാ ഭവൽപത്നിയപത്യരത്നം
സിദ്ധാഭിലാഷൻ വിധിനാ ഭവാനും,
ശ്രദ്ധാ ച വിത്തം ച വിധിശ്ച മൂന്നു-
മദ്ധാസമം ചേൎന്നതുപോലെയായി. ൨൩

രാജാ—ഭഗവാനേ! ഭവദനുഗ്രഹത്തിന്റെ അന്യാദൃശമഹിമാവിനാൽ എനിക്കു് അഭീഷ്ടലാഭം മുൻപിലും ഭവദ്ദർശനം തദനന്തരവുമായി സംഭവിച്ചിരിക്കുന്നു. ഭഗവാൻ ഓൎത്തുകണ്ടാലും;

പൂമുന്നമുണ്ടാം തദനന്തരം ഫലം
ജീമൂതജാലം പ്രഥമം തതോജലം,
സാമാന്യമിട്ടിങ്ങനെ ഹേതുകാൎയ്യയോ-
ശ്ശ്രീമൽപ്രസാദസ്യ തു മുൻപുസമ്പദഃ. ൨൪

മാതലി—ഇങ്ങനെയാണ് ലോകഗുരുക്കളുടെ പ്രസാദവൈഭവം.

രാജാ—ഭഗവാനേ! നിന്തിരുവടിയുടെ ആജ്ഞാകരിയായ ഇവളെ ഞാൻ ഗാന്ധൎവ്വവിധിയായി വിവാഹം ചെയ്തതിൻെറ ശേഷം കുറച്ചുനാൾ കഴിഞ്ഞിട്ട് ബന്ധുക്കൾ എൻെറ സമീപത്തു കൂട്ടിച്ചുകൊണ്ടു വന്നപ്പോൾ ഓൎമ്മകേടുകൊണ്ടു സ്വീകരിക്കാതിരുന്നതിനാൽ ഞാൻ നിന്തിരുവടിയുടെ സഗോത്രനായ കണ്വമഹൎഷിക്കു വലുതായ അപരാധം ചെയ്തുപോയി. പിന്നീട് ഈ മോതിരം കണ്ടിട്ടു ഇവളെ മുൻപിൽ വിവാഹം ചെയ്തതിൻെറ ഓൎമ്മയുണ്ടായി. ഇതെനിക്ക് ആശ്ചൎയ്യമായി തോന്നുന്നു.

പ്രത്യക്ഷമായൊരു ഗജം വഴിപോകുമപ്പോൾ
സത്യതാശങ്കയതിനെ പ്രതി പൂണ്ടൊരുത്തൻ,
പ്രത്യേതി തച്ചരണമുദ്രകൾ കണ്ടു പിന്നീ-
ടിത്ഥ്യേവമേവ മമ ചിത്തവിമോഹമോൎക്കിൽ. ൩൧

കശ്യപൻ—മകനേ! നിൻെറ മേൽ തെറ്റുള്ളതായിശങ്കിക്കേണ്ട. നിനക്കു അപ്രകാരം സമ്മോഹം ഉണ്ടായതിൻെറ സംഗതി കേട്ടുകൊണ്ടാലും.

രാജാ—ഞാൻ അവഹിതനായിരിക്കുന്നു.

കശ്യപൻ—അപ്സരസ്തീൎത്ഥത്തിൻെറ സമീപത്തുനിന്നും മേനക നിന്നാൽ ഉപേക്ഷിക്കപ്പെട്ട ശകുന്തളയെ കൂട്ടിച്ചുംകൊണ്ട് അദിതിയുടെ അടുക്കൽ വന്നപ്പോൾ തന്നെ ദുൎവ്വാസസ്സിൻെറ ശാപത്താലാണ് സാധ്വിയായ ഈ സഹധൎമ്മചാരിണിയെ പരിണീതപൂൎവ്വയെന്നുള്ള ഓൎമ്മയില്ലാതെ നീ നിരാകരിച്ചതെന്നും അംഗുലീയദൎശനത്താൽ ആ ശാപം നിവൎത്തിക്കുന്നതാണെന്നും പ്രണിധാനശക്തികൊണ്ടു ഞാൻ അറിഞ്ഞു.

രാജാ—(ഉച്ഛ്വാസത്തോടുകൂടെ) ഞാൻ ലോകാപവാദത്തിൽ നിന്നും മുക്തനായി.

ശകുന്തള—(ആത്മഗതം) ആവൂ! ഭൎത്താവ് അകാരണമായിട്ടല്ലല്ലോ എന്നെ ഉപേക്ഷിച്ചത്. അന്നെനിക്ക് ഒന്നും തന്നെ ഓൎമ്മ

യില്ലായിരുന്നു. വിരഹം ഹേതുവായിട്ടു ശൂന്യഹൃദയയായിരുന്ന സമയത്തായിരിക്കാം ശാപം പ്രാപ്തമായതു്. 'ഒരു വേള ഭൎത്താവു നിന്നെ കണ്ടിട്ടു ഓൎമ്മിക്കാതിരുന്നാൽ ഈ മോതിരം കാണിക്കണം' എന്നു തോഴിമാർ എന്നോടു പറഞ്ഞതു് ഇതു കരുതിയാണു്.

കശ്യപൻ—(ശകുന്തളയെ നോക്കി) കുഞ്ഞേ! കാൎയ്യം മനസ്സിലായല്ലോ. ഭൎത്താവിനെക്കുറിച്ചു മനസ്താപം ഒന്നും തോന്നരുതു്. എന്തെന്നാൽ,

ഭൂസുരശാപഗതസ്മൃതികൾക്കന്നാം പതിനിന്നെ വെടിഞ്ഞു
ഭാസുരശീലനചേതവിമോഹനിവൻതദധീനനിദാനീം,
ധൂസരിതച്ഛവിയാമൊരു ദൎപ്പണപൃഷ്ഠമതിൽ പ്രതിബിംബം
നോസരതിസ്ഫുടമായതഴുക്കുതുടച്ചിലതിൽതെളിയുന്നു. ൩൨

രാജാ—നിന്തിരുവടി അരുളിചെയ്തതു ശരിതന്നെ.

കശ്യപൻ—മകനേ! ഞാൻ യഥാവിധി ജാതകൎമ്മാദികൾ ചെയ്തിരിക്കുന്ന ശാകുന്തളേയനായ ഈ പുത്രൻ നിന്നാൽ അഭിനന്ദിതനായോ?

രാജാ—ഭഗവാനേ! ഇവങ്കലല്ലോ എന്റെ വംശപ്രതിഷ്ഠം.

(ബാലനെ കൈകൊണ്ടു ഗ്രഹിക്കുന്നു.)

കശ്യപൻ—ഇവനെ ഭാവിയായ ചക്രവൎത്തി എന്നറിഞ്ഞു കൊൾക.

ഗത്വാ രഥേന വാനിലൂടെയതിലംഘിച്ചാഴി ഏഴും ജവാൽ
ജിത്വാ വിഷ്ടപമാകവേ വിപുലയാം കീൎത്തിക്കിവൻ പാത്രമാം
സത്വാനാം ദമനേന സൎവ്വദമനാഖ്യാനം ലഭിച്ചിപ്പൊഴേ
കൃത്വാ ഭൂഭരണം പുനൎഭരതനെന്നുള്ളൊരു പേർ നേടിടും. ൩൩

രാജാ—നിന്തിരുവടിയാൽ കൃതസംസ്കാരനായ ഇവനിൽ ഇതെല്ലാം സംഭാവ്യമായിത്തന്നെ ഞാൻ വിചാരിക്കുന്നു.

അദിതി—ഭഗവാനേ! കണ്വന്റെ അടുക്കൽ ആളയച്ചു പുത്രിയുടെ മനോരഥം സാധിച്ചു എന്നുള്ള ഈ സന്തോഷവൃത്താന്തത്തെ അറിയിക്കേണ്ടയോ? പുത്രിയെ കുറിച്ചു വാത്സല്യമുള്ള മേനക ഇവിടെത്തന്നെ എന്നെ ശുശ്രൂഷിച്ചു താമസിക്കുന്നുണ്ടല്ലോ.

ശകുന്തള—(ആത്മഗതം) എന്റെ ആഗ്രഹത്തെത്തന്നെ ഭഗവതി കല്പിച്ചല്ലൊ.

കശ്യപൻ—തപശ്ശക്തികൊണ്ടു് ഇതൊക്കെയും അദ്ദേഹം അറിഞ്ഞിരിക്കുന്നു.

രാജാ—അതുകൊണ്ടുതന്നെ ആയിരിക്കാം മഹൎഷി എന്നെ കുറിച്ചു് അധികം കോപിക്കാഞ്ഞതു്.

കശ്യപൻ—എങ്കിലും ഈ സന്തോഷവൎത്തമാനത്തെ നാം പറഞ്ഞയച്ചു് അറിയിക്കേണ്ടതു് ഉചിതമത്രെ. ആരവിടെ?

ശിഷ്യൻ—[പ്രവേശിച്ചു്] ഭഗവാനേ! ഇതാ ഞാൻ ഇവിടെയുണ്ടു്.

കശ്യപൻ—ഗാലവാ! ഇപ്പോൾ തന്നെ ആകാശമാൎഗ്ഗേണ പോയി ശാപനിവൃത്തിഹേതുവായിട്ടു് ജാതസ്മൃതിയായ ദുഷ്ഷന്തനാൽ പുത്രസഹിതയായ ശകുന്തള പ്രതിഗ്രഹീതയായി എന്നുള്ള പ്രിയത്തെ ഞാൻ പറഞ്ഞയച്ചതായി തത്രഭവാൻ കണ്വനെ ഗ്രഹിപ്പിക്കണം.

ശിഷ്യൻ—ഭഗവാന്റെ കല്പനപോലെ ചെയ്യാം. [പോയി]

കശ്യപൻ—മകനേ! ദുഷ്ഷന്താ! നീയും പുത്രഭാൎയ്യാസമേതനായി സഖാവായ ആഖണ്ഡലന്റെ രഥത്തിൽ കയറി രാജധാനിയിലേയ്ക്കു പുറപ്പെട്ടാലും.

രാജാ—ഭഗവാന്റെ ആജ്ഞപ്രകാരം ചെയ്യാം.

കശ്യപൻ—

ഭാവൽക്കപ്രജകൾക്കു വൃഷ്ടി വഴിപോലുണ്ടാക്കണം വാസവൻ,
ദേവന്മാൎക്കു ഭവാനുമിഷ്ടിവിധിയാൽ സന്തുഷ്ടിനൽകീടണം,
ഈവണ്ണം ബഹുകാലമിങ്ങുഭയലോകാനുഗ്രഹശ്ലാഘ്യമാം
ഭാവത്തോടു വസിക്ക നിങ്ങൾ സുഖമായന്യോന്യസഖ്യാഞ്ചിതം.

രാജാ—ഭഗവാനേ! യഥാശക്തി ശ്രേയസ്സിനായിക്കൊണ്ടു പ്രയത്നം ചെയ്യാം.

കശ്യപൻ—മകനേ! ഇനിയും നിനക്കെന്തു പ്രിയത്തെയാണു് ഞാൻ ചെയ്യേണ്ടതു്?

രാജാവ് — ഭഗവാന്റെ അനുഗ്രഹത്താൽ എനിക്കു സൽപ്രിയവും സിദ്ധിച്ചു ഇനിയും തിരുവടി അനുഗ്രഹിക്കുന്നതിന്ന് ഇച്ഛിക്കുന്നു എങ്കിൽ ഇപ്രകാരം ഭവിക്കട്ടെ.

ഭരതവാക്യം.

നന്മയോടരശനെപ്പൊഴും ജനഹിതത്തെക-
    താനുത ഭവിക്കണം
സന്മനോഹരസരസ്വതിക്കു മഹിമാവന-
    ല്പമുളവാകണം,
ജന്മമൃത്യുമയമായൊരാമയമകററി
    മോക്ഷമരുളീടണം
ചിന്മയൻ മമ ച നീലലോഹിതനമേയ
    ശക്തി പരമേശ്വരൻ.

[എല്ലാവരും പോയി]



# വ്യാഖ്യാനം

## ഒന്നാമങ്കം

ധാതാ...ദകം=ബ്രഹ്മാവിന്റെ സൃഷ്ടിയിൽ ആദ്യത്തേതായ വെള്ളം, 'അപ ഏവ സസർജ്ജാദൌ' എന്നു മനുവചനം. ഹോതാ=ഹോമിക്കുന്നവൻ, യജമാനൻ. ദിവാ...യു=പകൽസമയവും രാത്രിസമയവും ക്ലിപ്തപ്പെടുത്തുന്ന സൂര്യനും ചന്ദ്രനും. നാദലക്ഷ്യ=നാദത്തിന്റെ ലക്ഷ്യം, നാദം ഏതിന്റെ ലക്ഷണമോ അതു്. 'ശബ്ദഗുണകമാകാശം' എന്നാണ് ആകാശലക്ഷണം. ഭൂതാളികൾക്കാകെ=ജീവനുള്ളതിനെല്ലാം, ഏകപ്രകൃതി=പ്രധാനകാരണം, ഏതാ...കൻ=ഈ വിധം പ്രത്യക്ഷമായിത്തന്നെ കാണുന്ന എട്ടു മൂർത്തികളുള്ളവൻ. ഉലകുടയോൻ=(തന്റെ എട്ടു മൂർത്തികളെക്കൊണ്ടും പ്രപഞ്ചം ഭരിക്കുന്ന) ലോകനാഥൻ, കാത്തിടട്ടെ-നാട്യരസാസ്വാദനത്തിനു വിരോധികളായ വിഘ്നങ്ങളിൽനിന്നു രക്ഷിക്കട്ടെ.

വേഷം ധരിച്ചു കഴിഞ്ഞാൽ—കഴിഞ്ഞാൽ എന്നതുകൊണ്ടു വേഷം ധരിക്കുന്നതിൽ കുറവു വരരുതെന്നും അതു നാട്യവിദ്യയിൽ പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ട സംഗതിയാണെന്നും സൂചിപ്പിക്കുന്നു.

ചിരിച്ചുകൊണ്ടു്—ഈ കാര്യത്തിൽ നീ കുറച്ചു തെററിദ്ധരിച്ചിരിക്കുന്നു എന്നഭിപ്രായം സ്നേഹപൂർവം വെളിവാക്കുന്നതാണു ചിരി.

ശ്ലോ—൨. അഭിനന്ദിച്ചേ=അഭിനന്ദിച്ചതിനു ശേഷമേ, സാധു=ശരിയെന്നു വിശ്വാസമുള്ളതു്, അഭിനന്ദിക്കുന്നതുവരെ ശരിയെന്നു വിശ്വസിക്കില്ലെന്നർത്ഥം. അല്ലെങ്കിൽ—അഭിനന്ദിച്ചേ=അഭിനന്ദിച്ചാലേ, അഭിനന്ദിച്ചില്ലെങ്കിൽ സാധുവല്ലെന്നർത്ഥം. ശിക്ഷ=അഭ്യാസം, ആത്മനി=തന്നിൽ. അഭ്യാസം അനുസരിച്ചാണ് അറിവു ശരിയോ അല്ലയോ എന്നു തീർച്ചപ്പെടുത്തേണ്ടതെന്നു നീ വിചാരിക്കുന്നതു ശരിയല്ല. അഭ്യാസമുണ്ടായാലും മനസ്സിലിരിക്കുന്ന കാര്യം വിശ്വസിപ്പാൻ പാടില്ല എന്നു ഭാവം.

ശരി തന്നെ—ഓരോ വേഷങ്ങൾക്കുംവേണ്ട ഏർപ്പാടു പ്രത്യേകം ചെയ്യേണ്ടതു തന്നെ. ഇനി വേണ്ടതിനെ=ഈ രംഗത്തിൽ വെച്ചു തന്നെ ഇപ്പോൾ ചെയ്യേണ്ടതിനെ.

അനുഭവയോഗ്യതയെത്തന്നെ വെളിവാക്കുന്നു.—

ശ്ലോ—൩. നീരാടുവാൻ=വെള്ളത്തിൽ ക്രീഡിപ്പാൻ, സുഭഗാഃ=ശ്രേഷ്ഠങ്ങൾ, ദിവസാഃ=പകൽ സമയങ്ങൾ, പരിണാമരമ്യാഃ=അവസാനമനോഹരങ്ങളായിട്ടു്, ഭവന്തി=ഭവിക്കുന്നു.

ശ്ലോ—൪. ഈഷ...താം=അല്പം മാത്രം ചുംബിക്കപ്പെട്ടതു്. അല്ലികളുടെ അഗ്രങ്ങൾ അതിമൃദുക്കളാകയാൽ ഇഷ്ടംപോലെ ഇരുന്നു തേൻകുടിപ്പാൻ തരമി

ല്പാതപത്തിനാൽ അല്പം മാത്രമേ ചുംബനം സംഭവിക്കയുള്ളു എന്നു താല്പൎയ്യം. സു രൽ...ലവം=പ്രകാശിക്കുന്നവയും മനോഹരങ്ങളുമായ അല്ലികളുടെ അഗ്രങ്ങളോടുകൂടിയതും അതിമൃദുവും ആയതു്. ദയമാനാഃ=മാർദ്ദവാധിക്യം നിമിത്തം സൂക്ഷിച്ചുകൊണ്ടു്, ആത്മമൌലിഷു=തന്റെ മുടികളിൽ, ഇവിടെ അനുഭവയോഗ്യതയും ശിരീഷപുഷ്പസമൃദ്ധിയും ശൃംഗാരരസത്തിന്റെ ഉദ്ദീപനവിഭാവങ്ങളാകയാൽ ഈ നാടകത്തിൽ സ്ഥായിയായ ആ രസത്തിലേയ്ക്കു വഴി തിരിച്ചിരിക്കുന്നു.

എന്തെന്നാൽ—മറക്കുവാനുള്ള കാരണം എന്തെന്നാൽ

ശ്ലോ—൫. ചേതസ്സമാകർഷകം=മനസ്സിനെ ആകർഷിക്കുന്നതു്. അണിയറയിൽനിന്നു തേരിന്റെ ശബ്ദംകേട്ടിട്ടു പറയുന്നു. 'സ്ഫീതസ്യദം' എന്നു മുതൽ സ്ഫീതസ്യദം=വർദ്ധിച്ച വേഗം ഖ്യാതസ്വനാമാ=തന്റെ പേർ പ്രസിദ്ധമായിട്ടുള്ളവൻ, കീർത്തികേട്ട ദുഷ്ഷന്തൻ.

രാജാവിന്റെ പ്രഭാവാതിശയത്തെ സൂതവാക്കുകൊണ്ടു ധ്വനിപ്പിക്കുന്നു—

ശ്ലോ—൬. ആത്തചാപം=വില്ലു ധരിച്ചവൻ, വിലോക്യ=കണ്ടിട്ടു്, മൃഗം അനുഗതൻ=മാനിനെ പിന്തുടരുന്നവൻ, ദക്ഷന്റെ യാഗം നശിപ്പിക്കാൻ ശിവൻ ചെന്നപ്പോൾ യാഗദേവത മൃഗസ്വരൂപമായി ഓടി എന്നു പുരാണകഥ. ആ മാനിനെ എന്നു താല്പൎയ്യം. പിനാകപാണി=പിനാകമെന്ന വില്ലു കയ്യിലുള്ളവൻ. സ്മരാമി=ഞാൻ ഓൎക്കുന്നു. വില്ലു ധരിച്ചു മാനിനെപ്പിന്തുടരുന്ന രാജാവിനു അപ്രകാരമുള്ള ശിവനോടു സാദൃശ്യം.

ലക്ഷ്യം കുറച്ചു ദൂരത്തായതുനിമിത്തം തേരിനു വേഗം കൂട്ടുവാൻ വേണ്ടി, മാനിന്റെ ഓട്ടത്തിന്റെ സ്വഭാവം വർണ്ണിച്ചുകൊണ്ടു സൂതനെ ഉത്സാഹിപ്പിക്കുന്നു. 'സൂത' എന്നു മുതൽ.

ശ്ലോ—൭. അനുപദം=അടിക്കടി, ഇടവിടാതെ എന്നൎത്ഥം. പൂർവ്വ...കായം=ശരീരത്തിന്റെ മുൻഭാഗത്തിലേയ്ക്കു ചുരുക്കിയതു്. വിവൃതാനനമുഖാത്=പിളൎന്ന വായയിൽനിന്നു്, വാ പിളക്കാൻ കാരണം ശ്രമാധിക്യം. പഥി=വഴിയിൽ അവകീർണ്ണൈഃ=ഭൂമിയിൽ അല്പമായും, നഭസി ഭൂയഃ=ആകാശത്തിൽ അധികമായും, ധാവതി=ഓടുന്നു. ഓടുമ്പോൾ ഭൂമിയിൽ അല്പമേ തൊടുന്നുള്ളു അധികവും ചാട്ടമായിട്ടാണെന്നൎത്ഥം. ഇതിന്റെ വേഗത്തിനു ഇപ്പോഴും ഒരു കുറവുമില്ല. അതിനാൽ തേരിന്റെ വേഗം കൂട്ടാഞ്ഞാൽ നമുക്കിതിനെ കിട്ടില്ല എന്നു ഭാവം.

ശ്ലോ—൮. നിശ്ചലചാമരം=അതിവേഗത്താലുണ്ടാകുന്ന കാറ്റിന്റെ സ്വഭാവം നിമിത്തം അനങ്ങാത്ത കർണ്ണചാമരങ്ങളോടുകൂടി, ഖുരധൂളി=കുളമ്പടികൊണ്ടുണ്ടാകുന്ന പൊടി, അതിലംഘിനഃ=മുമ്പിൽ കടക്കുക, രഥഘോടകഃ=തേർക്കുതിരകൾ.

ശ്ലോ—൯. ചെറുതായ=ചെറുതായിരിക്കുന്നതു, മാത്രാന്തരേ=ക്ഷണകാലത്തിനിടയിൽ, വേർപിരിഞ്ഞതു്=ചേർച്ചിരിക്കുന്നതുപോലെ തോന്നുന്നതു്, വേറായിച്ചുപോയതു്=തമ്മിൽ ചേൎച്ചയില്ലാതിരിക്കുന്നതിൽ, ഇതു രണ്ടും ദൂര

ത്തിലുള്ളതു സമീപത്താകുന്നു എന്നതിന്റെ വിവരണം. വക്രം യൽപരമാർത്ഥം= വാസ്തവത്തിൽ വളഞ്ഞ ആകൃതിയിലുള്ളതു യാതൊന്നോ, ഋജുപ്രായം=വളവില്ലാത്തതിനോടു തുല്യം. ഇതു സമീപത്തുള്ളതു ദൂരത്താകുന്നു എന്നതിന്റെ വിവരണം. ശീഘ്ര്യംകൊണ്ട്=വേഗം നിമിത്തം, നിമേഷവും=ഒരു ക്ഷണം മുഴുവനെങ്കിലും, കിമപി=ഒരു വസ്തുവും, മേ= എനിക്ക്, ദൂരേ ന=ദൂരത്തിലില്ല, പാർശ്വേ ച ന=സമീപത്തിലുമില്ല.

ആശ്രമമൃഗമായ ആ മാനിനെ കാട്ടുമൃഗമാണെന്നു വിചാരിച്ചു കൊല്ലുവാൻ തുടങ്ങുന്നതു് ചമത കൊണ്ടുവരുവാൻ പുറപ്പെട്ട ഒരു മഹർഷിയും ശിഷ്യരും യദൃച്ഛയാ കണ്ടെത്തിയതിനാൽ അവർ രാജാവിനെ വാസ്തവം മനസ്സിലാക്കി കൊല്ലരുതെന്നു പറയുന്നു. 'രാജാവേ!' എന്നു മുതൽ.

ശ്ലോ—൧൦. കുസുമതതി=പുഷ്പസമൂഹം, മൃഗശരീരേ=മാനിന്റെ ശരീരത്തിൽ, ദൈത്യാനാം കൃതാന്തഃ=അസുരന്മാരെ നശിപ്പിക്കുന്നവ, കടുബാണങ്ങൾ=മൂർച്ചയുള്ള ശരങ്ങൾ.

ശ്ലോ—൧൧. സാധു=ഭംഗിയായി, മൗർവ്വി=ഞാൺ, ഭവ...യം=ഭവാന്മാരുടെ ആയുധത്തിന്റെ പ്രവൃത്തി, സാധുബാധനം=നിരപരാധികളെ ഉപദ്രവിക്കൽ, ന=അല്ല, ഇവിടെ—നിങ്ങൾ കുലപരമ്പരയായി ആയുധം എടുത്തു വരുന്നതു് ആർത്തരക്ഷയ്ക്കാണ്. സാധുബാധനത്തിനല്ല എന്ന സാമാന്യത്താൽ പ്രാണഭയാർത്തനായ ഈ മാനിനെ ഭവാൻ രക്ഷിക്കയാണ് വേണ്ടതു്. ശിക്ഷിക്കയല്ല എന്ന വിശേഷം സൂചിക്കുന്നു. കൊല്ലരുതെന്നു മാത്രം പറഞ്ഞതിനുമേലെ ഇത്രയും പറഞ്ഞതുകൊണ്ടു സംഭ്രമാധിക്യവും സ്വഭാവവിശേഷവും സൂചിപ്പിക്കുന്നു.

ശ്ലോ—൧൨. ജനനാത്=ജനിച്ചതിനാൽ, ഉചിതരൂപം=ഏറ്റവും ഉചിതം, ഭവതഃ=ഭവാന്: സദൃശം=യോഗ്യനും, സനയം=നീതിശാലിയും, സമസ്തധരണീരമണം=ചക്രവർത്തിയും, ആയ തനയം=പുത്രനെ, ലഭസ്വ=ലഭിച്ചാലും, ഈ നാടകത്തിലെ കഥാവസ്തുവിനെ പ്രധാനമായി വർണ്ണിക്കുന്നതും സന്താനലാഭരൂപവുമായ കാമാനുബന്ധിധർമ്മം ഇവിടെ ഉപക്രാന്തമായി.

കുലപതി=കുലത്തിന്റെ (മഹർഷിഗണത്തിന്റെ) രക്ഷിതാവു്, 'കുലംവംശേ സജാതീയഗണേ' എന്നു നിഘണ്ടു.

ശ്ലോ—൧൩. വിഘ്നരഹിതം=വിഘ്നംകൂടാതെ കഴിയുന്നതു്. മുനിക്രിയ=ഋഷികൾ ചെയ്യുന്ന യാഗാദികർമ്മം, അക്ഷീ...തമം=ക്ഷയിക്കാത്ത പരാക്രമാതിശയത്തോടുകൂടിയതായ, ആശ്രമത്തിൽ പോകുന്നതു അതിഥിസൽക്കാര സ്വീകരണത്തിനു മാത്രമല്ല കൃതകൃത്യതയ്ക്കും കാരണമാണെന്നു ഭാവം.

ശ്ലോ—൧൪. കീരങ്ങൾ=തത്തകൾ, കോട...രം=മരപ്പൊത്തു്, വീണ—തത്തകൾ കതിരു കൊത്തിക്കൊണ്ടു പോകുമ്പോൾ പൊത്തിന്റെ വക്കിൽ തട്ടി കതിരിൽനിന്നു വീണ, ധാന്യം=വരിനെല്ല്, (പ്രകരണത്താൽ) ഐംഗു...തം=ഓടക്കായ് മുട്ടി ഉടയ്ക്കുന്നതുകൊണ്ടു വഴുക്കലുള്ളതായി മിനുപ്പും സ്നിഗ്ദ്ധതയുമുള്ളതായിരിക്കുന്നതു്. അശ്മപട്ടം=പാറപ്പുറം, വിസ്രബ്ധത=വിശ്വാസം,

ഉപദ്രവം യാതൊന്നും വരില്ലെന്നുള്ള വിശ്വാസമെന്നു ഭാവം. തോയാശയാനാം= ജലാശയങ്ങളുടെ പ്രാന്തഃക്ഷൗണീ=ചുറ്റുമുള്ള പ്രദേശം, പടാന്താ=വസ്ത്രത്തിന്റെ (വല്ക്കലത്തിന്റെ) അറ്റത്തുനിന്നു വീണ വെള്ളത്തുള്ളികൾ കൊണ്ടു ഭംഗിയുള്ളതു്.

ശ്ലോ—൧൫. കുല്യാംഭസ്സുകൾ=കൈത്തോടിലെ ജലങ്ങൾ, ഉപവനപ്രാന്തങ്ങൾ=നനച്ചുണ്ടാക്കിയ മരങ്ങളും വല്ലികളും നിൽക്കുന്ന സ്ഥലത്തിന്റെ ചുറ്റുമുള്ള ഭാഗങ്ങൾ, ഏണകിശോരങ്ങൾ=മാൻകുട്ടികൾ, വിശങ്കം=ഭയം, വിനാ=കൂടാതെ.

സ്ഫുരിക്കുന്ന ലക്ഷണം—സ്ഫുരിക്കുന്ന മാതിരി വലത്തുകൈ സ്ഫുരിക്കുന്നതു കാമസുഖപ്രാപ്തിയെ സൂചിപ്പിക്കുന്ന ലക്ഷണമാകുന്നു.

ശ്ലോ—൧൬. കുതഃ ഫലമിഹാസ്യ=ഇവിടെ ഫലം എന്തു?, ശാന്തമായ ആശ്രമമാകയാൽ ഫലം ഉണ്ടാവാൻ വഴി കാണുന്നില്ല എന്നു ഭാവം. ദൈവഗതി=ദൈവത്തിന്റെ ഗതി, ഫലം അനുഭവിപ്പിക്കുന്ന അദൃഷ്ടത്തിന്റെ പരിണാമം, കവാടനിരോധഃ=വാതിൽ അടസ്സൽ, നൈവ=ഇല്ലതന്നെ, അദൃഷ്ടം ഫലോന്മുഖമായിപ്പരിണമിച്ചാൽ ആ ഫലം അനുഭവിപ്പാൻ എവിടേയും വഴിയുണ്ടാവുമെന്നു ഭാവം.

സൂചിപ്പിച്ച നിമിത്തത്തിന്റെ ഫലം ഉടൻ പുറത്തു ചാടിക്കുന്നു. 'ഇതാ' എന്നു മുതൽ.

ശ്ലോ—൧൭. ഏവംരമണീയം=ഈ മാതിരി സൌന്ദര്യമുള്ളതു്. സൌന്ദര്യാതിശയത്തിനാവശ്യമുള്ള ഉപകരണങ്ങളുള്ള അന്തഃപുരസ്ത്രീകളെക്കാളധികം സൌന്ദര്യമുള്ളതെന്നു ഭാവം. എന്നു വന്നാൽ=എന്നു വന്നതുകൊണ്ടു്, അടവീലതയാ=കാട്ടിലുള്ള ലതയാൽ, നിജാഭ=തന്റെ ശോഭ. ഉദ്യാനലതാഃ=ഉദ്യാനലതകൾ. വിദൂരേ=ദൂരത്തിൽ, കൃതാഃ=ആക്കപ്പെട്ടു. ജനത്തിന് എന്നു സാമാന്യമായി മാത്രം പറഞ്ഞതുകൊണ്ടു് ഇപ്പോൾ വിശേഷപ്രതിപത്തി തുടങ്ങീട്ടില്ല. മനോഹരവസ്തുക്കളെക്കാണുന്ന ഗുണദോഷജ്ഞൻ മാത്രമാണ്.

മറഞ്ഞുനിന്നു്—അവരുടെ വിസ്രംഭസല്ലാപം കേൾക്കാനുള്ള കൌതുകമാണ് ഇതിന്നു കാരണം.

ഔചിത്യമില്ലാത്ത ആൾ തന്നെ—കാമകല ശീലിക്കേണ്ട കാലത്തു ധർമ്മത്തെപ്പരിശീലിപ്പിച്ചുകൊണ്ടിരിക്കുന്നതാണ് ഔചിത്യമില്ലായ്മ.

ഔചിത്യമില്ലെന്നു മാത്രമല്ല സാധ്യാസാധ്യവിചാരവും കുറവാണെന്നു പറയുന്നു:—

ശ്ലോ—൧൮. നിസർഗ്ഗസുന്ദരം=സ്വഭാവേന തന്നെ സുന്ദരം, കൃപാകണികാ=കൃപാലേശം. സമിദ്ധാര=ചമതക്കോല്. വിപാടയിതും=മുറിപ്പാൻ, ഈഹതേ=ഇച്ഛിക്കുന്നു. ഉത്സാഹിക്കുന്നുണ്ട്. ചെയ്യുന്നതെന്നർത്ഥം. കുവലയദളാന്തം=കരിങ്കുവളപ്പൂവിന്റെ ഇതളിന്റെ അഗ്രം, ഇവളെ ആശ്രമകൃത്യത്തിൽ ഏർപ്പെടുത്തിയതു് ഉചിതമായില്ല. പല വൈഷമ്യങ്ങളും വരാവുന്നതിനാൽ കൃത്യം ശരിയായി നടക്കുമെന്നും തോന്നുന്നില്ല. ഇതിൽ മഹർഷിക്കു ആ

ലോചനാകാവു വന്നതേപ്പായി, എന്ന ഭാവം. ഇങ്ങിനെ ഒരു വശത്തേക്ക തിരിഞ്ഞുതുടങ്ങി.

ഇവളെ നല്ലവണ്ണം നോക്കാം—ഇതുകൊണ്ട് ചക്ഷുഃപ്രീതി എന്ന ഒന്നാമത്തെ കാമാവസ്ഥയിൽ പ്രവേശിച്ചുവെന്ന സൂചിക്കുന്നു. ചക്ഷുഃപ്രീതി, മനസ്സംഗം, സങ്കല്പം, പിന്നെ ജാഗരം, കാർശ്യം, വിഷയവൈമുഖ്യം, ലജ്ജാനാശ, മനന്തരം ഉന്മാദഃ, മൂർച്ഛ, മരണമിത്യേവം പത്താവസ്ഥകൾ.

അനുഭവിച്ചുംകൊണ്ടിരിക്കുന്ന ചക്ഷുഃപ്രീതിയുടെ ആസ്വാദ്യതാതിശയം സൂചിപ്പിക്കുന്നു—

ശ്ലോ—൧൯. കുറവോ-കുറവല്ല. ആധിക്യം തന്നെയാണ് എന്നർത്ഥം. ചൊല്ലാ...യേ=അധികമായ ഭംഗി ഉണ്ടാക്കുന്നതു തന്നെയാണ്. ഭൂയിഷ്ഠം=അധികം ശോഭയുണ്ടാക്കുന്നത്, വല്ലാകാരം=സ്വഭാവത്താൽ തന്നെ ഭംഗിയുള്ളവസ്തു.

മുഖസ്തുതി പറഞ്ഞതിൽ നിരസത്തോടുകൂടിപ്പറയുന്നതാണ്. 'ഇതുകൊണ്ടു തന്നെ, എന്നുമുതൽ പ്രിയംവദ എന്തു് ഇഷ്ടമനുസരിച്ചു പറയുന്നവൾ എന്ന് അന്വർത്ഥമായ പേർ.

ശ്ലോകം ൨൦. നവയൌവനത്തിന്ന പുഷ്പിതായിട്ടുള്ള പുഷ്പത്തോടുള്ള സാദൃശ്യംകൊണ്ടു കാണികളുടെ മനസ്സിന്നു സന്തോഷവും വികാരവും വർദ്ധിപ്പിക്കുന്നുവെന്ന സൂചിക്കുന്നു.

പുത്തനായി പുഷ്പിച്ച്—പൂത്തു് എന്ന പറയാതെ പുഷ്പിച്ചു എന്ന പറഞ്ഞതുകൊണ്ടു നവയൌവനത്തിലുണ്ടാകുന്ന ആത്മബോധോൽഗമം സൂചിക്കുന്നു.

ശകുന്തളയുടെ കോപവും അപ്പോൾ തന്നെ മുല്ലയ്ക്കു വെള്ളം ഒഴിക്കലും ഭർത്തൃപ്രസംഗംകൊണ്ടുണ്ടായ ലജ്ജയുടെ അനുഭാവം.

മനസ്സംഗമെന്ന രണ്ടാം അവസ്ഥയിലേക്ക കടക്കുന്ന 'ഹാ! ഇവൾ' എന്നു മുതൽ.

ശ്ലോ—൨൧ ക്ഷത്രായോഗ്യ=ക്ഷത്രിയന്ന വിവാഹം ചെയ്യാവുന്നവൾ, ആര്യം=അധർമ്മത്തിൽ പ്രവേശിക്കാത്തത്. പുരുവംശക്കാരുടെ മനസ്സ് അധർമ്മത്തിൽ പ്രവേശിച്ചു കണ്ടിട്ടില്ല; എന്റെ മനസ്സു ഇതുവരെ അങ്ങിനെതന്നെയാണ്. അതുകൊണ്ടു ആര്യമാണെന്നൂഹിക്കാവുന്നതു എന്ന താല്പര്യം. അത്ര=ഇവളിൽ, സമനുരക്തം=അനുരാഗമുള്ളതു, വിചികിത്സിതങ്ങൾ=സംശയം വരുന്ന സംഗതികൾ, ചിത്തവൃത്തി=മനോഗതി, ഇവിടെ ഇഷ്ടസിദ്ധിക്കനുസരിച്ച വഴിക്കുതന്നെ രാജാവിന്റെ മനോഗതി വർണ്ണിച്ചതുകൊണ്ടു രാഗാതിശയത്തിലുണ്ടാകുന്ന ലോകസ്വഭാവം വ്യക്തമാക്കിയിരിക്കുന്നു.

ഇനി രസികനായ കവി. രാഗത്തിന്റെ ആലംബനവിഭാവമായ ശകുന്തളയെ ഒന്ന പുത്തനാക്കുന്നു. 'തോഴിമാരേ! അയ്യോ! ഇതാ' എന്നു മുതൽ.

ശ്ലോ—൨൨. വേപമാനാം=വിറയ്ക്കുന്ന ഇവളെ, ഭർത്തൃസംഗമത്തിൽ സംഭ്രമം നിമിത്തം ഉണ്ടാകുന്ന വിറയലെ അർത്ഥാന്തരത്തിൽ വിവക്ഷിച്ചിരിക്കുന്നതു സ്പൃശസി=നീ തൊടുന്നു; ആലിംഗനം ചെയ്യുന്ന എന്ന അർത്ഥാന്തരം, തര

ദൈന്യഭാവത്തോടെ=ലജ്ജകൊണ്ടു അവിടെ ഇരിപ്പാൻ ആളല്ലാതായിട്ടുള്ള ദൈന്യഭാവം.

൧൭ മുനി...നം=ഋഷിപുത്രിയുടെ പിന്നാലെപ്പോക. വിന...രൻ വിനയത്താൽ (സംയമനശക്തിയാൽ) തടുക്കപ്പെട്ട ഗമനത്തോടുകൂടിയവൻ.

൧൮ സ്രംസി=അല്പം താണതു, വിശ...മം=ദീർഘശ്വാസംനിമിത്തം ഉണ്ടായതു, സ്വേദ...രം=വിയർപ്പു തുള്ളികൾ, ഗൃഹീതം=പിടിച്ചുകെട്ടിവെച്ചതു, വ്യാകുലം=ചിതറിക്കിടന്നിരുന്നതു, രാഗവിശേഷത്താലുണ്ടായ അനുകമ്പ സൂചിപ്പിച്ചുകൊണ്ടു നായികക്കു ശ്രമാവസരങ്ങളിലുണ്ടാകുന്ന ശോഭാവിശേഷത്തെക്കാണിച്ചു പിന്നെയും പുതുമ വരുത്തുകയാണു ഇവിടെച്ചെയ്തിരിക്കുന്നതു്. വണ്ടിയെക്കൊണ്ടു രത്യാരംഭത്തിലുണ്ടാകുന്ന രമ്യതയും, അതുകൊണ്ടു രത്യന്തത്തിലുണ്ടാകുന്ന രമ്യതയും നായകൻ ഊഹിച്ചറിഞ്ഞു ഇനി സങ്കല്പമെന്ന മൂന്നാമത്തെ അവസ്ഥയിലേക്കു കടക്കാൻ പ്രയാസമില്ലെന്നാണു കവിഹൃദയം.

സ്വതന്ത്രയായിരുന്നെങ്കിൽ—പോകാമായിരുന്നു. മനസ്സു ഇദ്ദേഹത്തെ വിട്ടുപോവാൻ സമ്മതിക്കുന്നില്ലല്ലോ, എന്നു ശേഷം.

നീ ആരാണ്—നീ പോവാൻ പറഞ്ഞതുകൊണ്ടു ഞാനിപ്പോൾ പോവാൻ വിചാരിക്കുന്നില്ല, എന്നു ശേഷം.

൧൯ സ്വൈ...മയി=ഞാൻ പറയുമ്പോൾ, മമ...ഖി=എന്റെ നേരെ, മദ...ര=ഞാനല്ലാത്ത വിഷയം, മറ്റൊരുവസ്തു എന്നർത്ഥം. ആലോകനം=നോട്ടം.

൨൦ തുര...ത്താൽ=കുതിരകളുടെ കുളമ്പിനാൽ, ഉദ്ധതം=പൊന്തപ്പെട്ടതു, പരി...ഭം=അസ്തമിക്കാറായ സൂര്യന്റെ ശോഭപോലെയുള്ള ശോഭയുള്ളതു്, തരുവിതതി=മരക്കൂട്ടം,

൨൧ രഥ...ക്ഷയ:=തേർകണ്ടിട്ടു, കമ്പം പൂണ്ടു=പേടിച്ചു, തപോവിഘ്നമേ:=തപോവിഘ്നമോ എന്നു തോന്നുന്നവിധം.

൨൨ യാതി=പോകുന്നു, പശ്ചാൽ=പിന്നോട്ടു, വാത...നം=കാറ്റിന്നനുസരിച്ചു പിന്നാക്കം നിന്നുകൊണ്ടു പോകുന്ന, കേതോ...കം=കൊടിക്കൂറ, കാറ്റിന്റെ ശക്തി വിപരീതമായിക്കൊണ്ടുപോകുന്ന കൊടിമരത്തിന്മേൽ കെട്ടിയ കൂറയുടെ സ്ഥിതിപോലെ മനസ്സിന്റെ തിരിച്ചിൽ പിന്നോക്കമാണെന്നു സാരം.

—(൧)—

## രണ്ടാമങ്കം

ചക്ഷുഃപ്രീതിയും മനസ്സംഗവും ഒന്നാമങ്കത്തിൽ കാണിച്ചുവല്ലോ. സങ്കല്പം, ജാഗരം എന്ന മൂന്നും നാലും അവസ്ഥകളാണു ഈ അങ്കത്തിൽ കാണിക്കുന്നു, അതിൽ—

൨൯. മന്മഥകഥാഗന്ധാ = കാമവ്യാപാരങ്ങളുടെ സംബന്ധലേശംപോലും, നാഗരി...കൻ = കാമവ്യാപാരങ്ങളിൽ അതിചതുരകളായ നാഗരികസ്ത്രീകളുടെ വിലാസരസം അറിയുന്നവൻ, പരമാൎത്ഥതോഽ = പരമാൎത്ഥമായിട്ടു.

—— (൦) ——

# മൂന്നാമങ്കം

---

ശ്ലോ. ൧. അന്തരായം = വിഘ്നം, അപഹന്തി = നശിപ്പിക്കുന്നു ഹുംകൃതിനിർഭരം = ഹുങ്കാരത്തോടു തുല്യമായ, ധനുഃഗുണരവേണ = വില്ലിന്റെ ഞാണൊലികൊണ്ടു.

൨. അസ്വതന്ത്രാ = തന്നിഷ്ടംപോലെ നടപ്പാൻ തരമില്ലാത്തവൾ; ശാപർഭിഭയത്തിന്നോ അസാദ്ധ്യമെന്ന നിശ്ചയത്തിന്നോ അനുരാഗം കുറെപ്പാൻ കഴിയുന്നതല്ലെന്നു ഭാവം. ഇവിടെ വാചകം അതിക്രമിച്ചു നില്ക്കുന്ന കാമത്തെ വികാസം വൎണ്ണിച്ചു് നായകവിശേഷം കാണിച്ചിരിക്കുന്നു.

൩. തവാദി...കം = ഭവാന്റെ ബാണം, ശീതഃ = തണുത്തതു് ഭ്രമഃ = അയഥാൎത്ഥമായ നിശ്ചയം, മാദൃശം = എന്നെപ്പോലെയുള്ളവൎക്കു്, ഹിമഗൎഭേണ = ഹിമമെന്ന വ്യാജേന, അമേ...വൽ = അറിവാൻ കഴിയാത്ത ശക്തിയുള്ള വജ്രംപോലെ.

൪. കണവാഹീ = തുള്ളികളോടു കൂടിയ, മദ...മധേഃ = കാമതാപത്താൽ തളൎന്ന അംഗങ്ങൾകൊണ്ടു്, വിക...നാം = വിടൎന്ന താമരപ്പൂക്കളുടെ, മാരു...തം = ഇളങ്കാറ്റു്.

൫. അഭ്യുന്നതം = ഉയൎന്നതു്, സന്നതം = താണതു്, നവം = പുതുതു്, അന്തരാൽ = സമീപത്തിൽ.

൬. ദളദപങ്കിലം = രാമച്ചം അരച്ചുതേച്ചതു്, മൃദു...ണ = മൃദുവായ താമരത്തണ്ടുകൊണ്ടുണ്ടാക്കിയ വളയുള്ളതു്, സവ്യാബാധം = പീഡയുള്ളതു്, തഥാപി = എന്നാലും, സ്മര...തം = കാമത്താലും വെയിൽനിമിത്തവും ഉണ്ടായ താപങ്ങളാൽ ഉണ്ടായതു. കാമതാപംകൊണ്ടുള്ള സങ്കടവും വെയിൽകൊണ്ടുള്ള സങ്കടവും എന്നൎത്ഥം. അപരാധം = ഉപദ്രവം; അതുകൊണ്ടു കാമകൃതം തന്നെയാണെന്നുള്ളതിൽ സംശയിക്കേണ്ടതില്ല.

൭. താന്തം = തളൎന്നതു, പ്രക്ഷാമഗണ്ഡം = അധികമധികം തളൎന്ന കവിൾത്തടങ്ങളോടുകൂടിയതു, ഉരസിജം = സ്തനം. മുക്ത......ന്യം = കഠിനതവിട്ടതു. ക്ലാന്തം = വാടിയതു്, വിന...രം = ഏറ്റവുംതാണതു, പാണ്ഡുരാഭം = വിളൎത്തതു. അതി...യം = ഏറ്റവും ദയ തോന്നത്തക്ക സ്ഥിതിയെ പ്രാപിച്ചവൾ;

ദൃഷ്ടിപ്രിയാ=കണ്മാൻ ഇഷ്ടയായവൾ, നൈദാഘ...ല=ഗ്രീഷ്മകാലത്തെ കാററുതട്ടി ഇലകൊഴിഞ്ഞുപോയതായ, വല്ലികാ ഇവ=വല്ലി എന്നപോലെ.

൮ ചേതോഗതാർത്ഥ ഹേതും=മനസ്സിലുള്ള ദുഃഖത്തിന്റെ കാരണം, അനുയുക്താ=ചോദിക്കപ്പെട്ടവൾ, സസ്പൃഹം=ആഗ്രഹത്തോടെ വീക്ഷിതൻ=നോക്കപ്പെട്ടവൻ, ശ്രോതും=കേൾപ്പാൻ, കാതരം=ഭയപ്പെട്ടുകേട്ടു, ഇവിടെ ശങ്ക എന്ന വ്യഭിചാരിഭാവം സ്പഷ്ടമാക്കിയിരിക്കുന്നു.

൯ ജന്തുവ്രാതം=ജീവവർഗ്ഗം, മേഘശ്യാമം=മേഘങ്ങളെക്കൊണ്ടു കറുത്തതു്, വാസരം=ദിവസം.

'ഉദകക്രിയ' ചെയ്യേണ്ടിവരും. എന്നതിനാൽ മൂർഛ എന്ന അവസ്ഥയിൽ എത്തീട്ടുണ്ടെന്നു കിങ്കരന്മാർക്കുതന്നെ അറിയാമല്ലോ. ഇനി മരണത്തിന്നും താമസമില്ല എന്നു സ്പഷ്ടമാക്കുന്നു.

'വിശാഖനക്ഷത്രങ്ങൾ' എന്നു മുതൽ അനസൂയയും പ്രിയംവദയും വിരോധം പറയാതിരുന്നതുകൊണ്ടുണ്ടായ കൃതാർത്ഥതയെ കാണിച്ചുകൊണ്ടു അതു ശങ്കിച്ചതുതന്നെ നന്നായില്ലെന്നു വ്യഞ്ജിപ്പിക്കുന്നു.

൯൦. അന്തഃ=മനസ്സിൽ ബാഷ്പധരി=കണ്ണുനീർപ്രവാഹം. വിഷാ...അം=രത്നങ്ങളുടെ നിറം മങ്ങിയതു്. സ്രസ്തംസ്രസ്തം=അഴിഞ്ഞഴിഞ്ഞുപോകുന്നതു്. സുവർണ്ണവലയം=പൊൻവള. പ്രത്യാനയിക്ക =തിരിയേ കയററിയിടുക.

൯൧. യംജനംപ്രതി=യാതൊരാളെക്കുറിച്ചോ. അധീരീകൃത=ധൈര്യമില്ലാതാക്കിത്തീർക്കപ്പെട്ടവൾ. പ്രേയാൻ=കാമി. ഇഹ ഏവ=ഇവിടെത്തന്നെ. ആയാസിപ്പവന്=യത്നം ചെയ്യുന്നവന്, അബ്ധിനന്ദിനി=ശ്രീ. ഈപ്സിതൻ=ആഗ്രഹിക്കപ്പെട്ടവൻ.

൯൨. പദാനി=പദങ്ങളെ. സംഗ്ര...മ=ആലോചിച്ചുണ്ടാക്കുവാൻ തുടങ്ങുന്നവൾ. ഉന്ന...ല്ലീ=ഒരു പുരികത്തെ ഉയർത്തിയവൾ, പ്രേമാണം=പ്രേമത്തെ പുലക...തി=സ്പഷ്ടമാക്കുന്നു.

൯൩. പടുധിഷണ=ബുദ്ധിസാമർത്ഥ്യമുള്ളവനേ! നൈവജാനേ=ഞാൻ അറിയുന്നില്ല. ത്വയി=അങ്ങയിൽ. നികാമം=ഏററവും. മയി=എന്നിൽ—

എന്റെ ഹൃദയം ഭവതിയെ ധരിപ്പിക്കാം എന്നു കാണിക്കുന്നു:—

൯൪. പര...ഗേ=ഏററവും തനുവായ ശരീരമുള്ളവളേ! ത്വാം=നിന്നെ. പരം=എന്നാൽ. അതനു=കാമൻ, അജസ്രം=എപ്പോഴും, മാം=എന്നെ. പരവശതാ=വാട്ടം.

൯൫. സുമശയ്യ=പൂമെത്ത. ശുഷ്ക...ന്ധി=വാടിയ താമരവളയത്തിന്റെ ഗന്ധമുള്ളതു്. സ്ഫുട...ത്തി=പ്രത്യക്ഷമായ പീഡയുള്ളതു്. സൽക്രിയ=സൽക്കാരം.

തന്റെ നിസ്സാരതയോർത്തു ഭയപ്പെട്ടു ശകുന്തള പറയുന്നു 'തോഴീ!' എന്നു മുതൽ.

൭൬. അനന്യഗതി=മറ്റൊന്നിനെ ആശ്രയിക്കാത്തതു്, ഇതരഥാ=വേറെവിധം. അന...ഹതം=കാമശരങ്ങളാൽ പീഡിതം. പ്രഥമം ഏവ=മുമ്പു തന്നെ. പുനഃ=പിന്നെയും. നിന്റെ ഈ സംശയം പീഡയിന്മേൽ പീഡപോലെ അതിദുസ്സഹമാണെന്നു ഭാവം.

കാൎയ്യജ്ഞയായ അനസൂയ വേണ്ടിടത്തോളം നിഷ്കൎഷ ചെയ്യുന്നതാണ് 'സ്വാമി'! എന്നു മുതൽ.

൭൭. ഭൂരി...ഹം=അനേകം ഭാൎയ്യമാരുടെ സ്വീകാരം; പ്രതിഷ്ഠ=സ്ഥാപകം. കുലപരമ്പരയായി വന്നിട്ടുള്ള ഭൂമിയെ ഞാൻ എത്രത്തോളം ബഹുമാനിക്കുന്നുവോ അത്രത്തോളം ഇവരെയും ബഹുമാനിക്കുമെന്നൎത്ഥം.

ലജ്ജകൊണ്ടും ഭയംകൊണ്ടും പരവശയായ ശകുന്തളയെ ക്രമത്തിൽ അനുകൂലപ്പെടുത്തുവാൻ നോക്കുന്നു 'ഒട്ടും വിചാരപ്പെടേണ്ട' എന്നു മുതൽ

൭൮. അംഭോ......താം=തണുത്തുള്ള തുള്ളികളുടെ സമ്പൎക്കംകൊണ്ടു തണുത്തുള്ള കാററുണ്ടാകനിമിത്തം, ദേഹാദി=ദേഹത്തിന്റെ തളൎച്ച തീൎക്കുവാൻ കഴിയുന്നതു്. അംഭോ......ന്താ=താമരയിലയായ വിശറി. പ്രചുരാദരം=വലിയ ആദരവോടെ. ഇഷ്ടാനുരോധേന=ഇഷ്ടമനുസരിച്ചുകൊണ്ടു്, അംഭോജാരുണം=താമരപ്പൂപോലെ ചോന്നതു്. സഖികളെപ്പോലെ തന്നെ അഭിപ്രായം നോക്കി ശുശ്രൂഷിപ്പാൻ എനിക്കും അറിവുണ്ടെന്നൎത്ഥം. അപരാധിനിയായി ഭവിക്കില്ല=അനൎഹമായ ശുശ്രൂഷ ചെയ്യിച്ചു തെറ്റുകാരിയായിത്തീരുകയില്ല.

൭൯. ആതപ...ഗീ=അസ്വാസ്ഥ്യം നിമിത്തം തളൎന്ന അംഗങ്ങളോടുകൂടിയവൾ, ആതപേ=വെയിലിൽ. കാലം നോക്കിയാലും ദേശം നോക്കിയാലും അവസ്ഥ നോക്കിയാലും പോകുന്നതു ശരിയല്ലെന്നൎത്ഥം

'തടുക്കാവുന്നതല്ലു'——കാമപരവശയാണെന്നുള്ളതുകൊണ്ടു മൎയ്യാദകേടു കാണിക്കുന്നതിൽ തടസ്ഥം ചെയ്വാൻ മനസ്സുവരില്ലെന്നു വിശ്വസിക്കാമെങ്കിലും സ്വാതന്ത്ര്യമില്ലെന്നുള്ള സംഗതി അതിനു വിപരീതമായിട്ടുണ്ടെന്നു ഭാവം. ഗുരുജനത്തെ പേടിക്കേണ്ടതുണ്ടെന്നു ഹൃദയം.

൮൦. അപരിക്ഷതകോമളം=അനുഭവിക്കാത്തതും മാൎദ്ദവമേറീട്ടുള്ളതും ആയതു്. ഉൽക്കണ്ഠാധീനത=ദുഃഖംകൊണ്ടുള്ള പരവശത. യാവൽ=എപ്പോൾ, പിബാമ്യഹം=പാനം ചെയ്യും, പാനം ചെയ്യുന്നതിനു ശേഷം വിട്ടയക്കാമെന്നൎത്ഥം.

൮൧. മുഹുഃ=വീണ്ടും. ആലാപിച്ചു=പറഞ്ഞ, അധീരം=ധൈൎയ്യക്കേടോടുകൂടി. അസകൃൽ=പലതവണയും. ലീലാവൽഗനം=ലീലയോടുകൂടിയ ഇളക്കം. ഗണ്ഡഫലകം=കവിൾത്തടം. ആത്തം=കൈകൊണ്ടു പിടിച്ചതു്. എത്തീലേ=സാധിച്ചില്ല. സാധിച്ചുകഴിഞ്ഞില്ലെന്നൎത്ഥം

൮൨. പല്ലവാ..താം=പല്ലവാംഗിയുടെ ശരീരംകൊണ്ടു ചുളുങ്ങിയതു്. പല്ലവാംഗി കിടന്നതുകൊണ്ടു നിമിത്തം ചുളുങ്ങിയതെന്നൎത്ഥം. ഉല്ല...പ്പം=വല്ലപ്പൂരെ ത. അംഭോജപത്രേ=താമരയിലയിൽ. നഖ......ഞം=നഖംകൊണ്ടെഴുതി

യതു്, ക്ലാന്തം=വാടിയതു, കാമലേഖാ=കാമപത്രം, കല്യാ......ഗ്രാൽ=കല്യാണാംഗിയുടെ കൈയ്യിന്റെ തലയ്ക്കൽ നിന്നു. ഗളിതം=വീണതു, വിസാകല്പം=താമരവളയംകൊണ്ടുള്ള വള, ഇതെല്ലാം ഈക്ഷിച്ചു്=ഇതെല്ലാം കണ്ടിട്ടു്, വല്ലീഗൃഹം=വള്ളിക്കുടിൽ, മേ=എനിക്കു്, വിജനം അപി=വിജനമെങ്കിലും, വെടിഞ്ഞിട്ടുടൻ പോകാൻ ശക്തി ഇല്ല. എന്നു യോജനം.

൨൧. സപ്തതന്തുവിധി=യാഗകൎമ്മം, ആരബ്ധം=തുടങ്ങിയതു്. നാനാവിധാകാരം=പലമാതിരി ആകൃതി. അന്തഃ=മനസ്സിൽ, ഭയദം=പേടിയുണ്ടാക്കുന്നതു്, സന്ധ്യാം...ഗം=സന്ധ്യാകാലത്തിലുള്ള മേഘംപോലെ കറുപ്പും ചെമപ്പും കലൎന്ന നിറമുള്ളതു്. ചരിക്ക=സഞ്ചരിക്ക.

——(o)——

# നാലാം അങ്കം

---

## പൂൎവ്വാംഗം.

ശ്ലോകം ൧. ഗണിച്ചിടാതേ=സാരമായി വിചാരിക്കാതെ, ഏകതാനാ=ഏകാഗ്രമനസ്സോടുകൂടിയവൾ, കഥിക്കിലും അവൻ നിന്നെ സ്മരിച്ചിടാ എന്നു യോജന, പൂൎവ്വകൃതം=മുമ്പു കഴിഞ്ഞതു്, കഥാം ഇവ=വൃത്താന്തത്തെ എന്നപോലെ, നായികയുടെ വിപ്രലംഭത്തിനുള്ള അസ്തിവാരം അടിയുറപ്പിച്ചു കെട്ടുകയാണിവിടെ കാണിച്ചിട്ടുള്ളതു്.

## നാലാമങ്കം

൧. ക്ഷണിച്ചു്=പ്രഭകുറഞ്ഞു്. ഓഷധിനാഥൻ=ചന്ദ്രൻ. അസ്തശിഖരം=അസ്തമയപൎവ്വതത്തിന്റെ കൊടുമുടി. മാണിക്യദ്യുതി=മാണിക്യരത്നത്തിന്റെ ശോഭയുള്ളതു്. അരുണ=അരുണൻ, വ്യസനോദയങ്ങൾ=ക്ഷയവും വൃദ്ധിയും. ദിവ്യ......മേ=ദിവ്യങ്ങളായ രണ്ടു തേജസ്സുകളിൽ, ചന്ദ്രസൂൎയ്യന്മാരിൽ. ആത്മ...ഷു=അവനവന്റെ അവസ്ഥാഭേദങ്ങളിൽ, ഒരാൾക്കു് ആപത്തു വരുമ്പോൾ മറ്റൊരാൾക്കു സമ്പത്തു വരുമെന്നു വരാം. അതുകൊണ്ടു് ആപത്തും സമ്പത്തും മാറി മാറി വരുന്നതു ലോകസ്വഭാവമാകുന്നു ലോകസാക്ഷികളായ ചന്ദ്രസൂൎയ്യന്മാരുടെ സ്ഥിതികൊണ്ടു തന്നെ ദൃഷ്ടാന്തപ്പെടുത്തിക്കാണിച്ചു് ആപത്തിൽ വ്യസനംകൊണ്ടും സമ്പത്തിൽ സന്തോഷംകൊണ്ടും പരവശനായിത്തീരരുതെന്ന തത്വം മനസ്സിലാക്കുകയാണെന്നു തോന്നും എന്നു ഭാവം. ശിഷ്യന്റെ അഭ്യാസവിശേഷത്തെ ആയാളുടെ മനോവൃത്തിയുടെ ഗതി കാണിച്ചുകൊണ്ടു പാത്രവിശേഷം സ്പഷ്ടമാക്കിയിരിക്കുന്നു, ഈ പ്രകൃതംകൊണ്ടു

ശിഷ്യൻ കണ്വമഹർഷിയെയാന്നിച്ചു് അഗ്നിശരണത്തിൽ പോയിരുന്നുവെന്നും പിന്നെ ശകുന്തളയെക്കണ്ടപ്പോൾ അവൾ ദുഃഖിച്ചിരിക്കുന്നതു കണ്ടിട്ടെന്നും അതിനെപ്പററിത്തന്നെയായിരുന്നു അയാളുടെ വിചാരമെന്നും ഉള്ള കഥാസംഗതി സൂചിപ്പിക്കുന്നു.

അല്ലെങ്കിൽ ദുഃഖിക്കുന്നതു കുററമല്ല. അങ്ങിനെ വരുന്നതും ലോകസ്വഭാവമാണ് എന്നു കാണിക്കുന്നു:—

൩. ശശി=ചന്ദ്രൻ, മറഞ്ഞു നഷ്ടൻ ആകവേ=മറഞ്ഞു കാണാതായിത്തീന്നപ്പോൾ, കൈരവിണീ=ആമ്പൽപൊയ്ക. നിഷ്പ്രഭയായ്=ശോഭകെട്ടതായ്. മമദൃഷ്ടിയിൽ തുഷ്ടത ചേർപ്പതില്ല=എൻെറ കണ്ണിനു സന്തോഷം ഉണ്ടാക്കുന്നില്ല, ഇഷ്ട...ന്യം=ഇഷ്ടജനത്തിൻെറ വിരഹത്താലുണ്ടാകുന്നതു്, അബലാ...ഭരം=സ്ത്രീജനത്തിൻെറ ദുഃഖാധിക്യം, ശകുന്തളാദുഃഖം കണ്ട ശിഷ്യൻെറ ദുഃഖം ഇവിടെ അലക്ഷ്യക്രമവ്യംഗ്യം.

൪. മുധാ=നിഷ്ഫലമായി. ദധാനാ=ധരിക്കുന്നവൾ, ഭൂത്യൈ=ഐശ്വര്യത്തിനായിക്കൊണ്ടു. ബുധാഗ്ര്യ!=ബുദ്ധിമാന്മാരിൽ ശ്രേഷ്ഠ!. ഗർഭ...ധാം=അകത്തു അഗ്നിയോടുകൂടിയ. ശമീം=ശമീലതയെ. ആത്മപുത്രീം=തൻെറ പുത്രിയെ. ബുധാഗ്ര്യ! ഭോ! കണ്വ! ഗർഭസ്ഥിതോഷർബുധാം ശമീം എന്നപോൽ ആത്മപുത്രീം ഭൂമിക്കു ഭൂത്യൈ, മുധാഭവിക്കാത്ത ദുഷ്ഷന്തവീര്യം ദധാനാ എന്നു് ഓർക്ക, ഇങ്ങിനെ യോജന.

൫ ഇന്ദുധവളം=ചന്ദ്രനെപ്പോലെ വെളുത്തതു്. ഭദ്രം=നല്ലതു്. ആവിഷ്കരിച്ചു=പുറത്തേക്കു കാണിച്ചു. ലാക്ഷാരസം=ചെമ്പഞ്ഞിച്ചാർ. പർവം=സന്ധി. മണിബന്ധമെന്നർത്ഥം. വന്യ...ദൈഃ=വനദേവതയുടെ കയ്യിൻെറ അഗ്രങ്ങൾകൊണ്ടു്, അവനി...ജൈഃ=വൃക്ഷസമൂഹത്തിൽനിന്നു പുറപ്പെട്ടവ, വൃക്ഷങ്ങളുടെ കവിളുകളിൽകൂടി പുറത്തേക്കു കാണിച്ചവ എന്നു താല്പര്യം.

ചിത്രത്തിലെ പരിചയം=ദേവാലയങ്ങളിൽ എഴുതീട്ടുള്ള ദിവ്യസ്ത്രീകളിൽ ആഭരണം എഴുതീട്ടുള്ള സമ്പ്രദായം കണ്ടുണ്ടായ പരിചയം.

൬ ശകുന്തളാ അദ്യ=ശകുന്തള, ഇന്നു്, ഉൽകലിക=ഉൽകണ്ഠ, ഗള...ഷം=കണ്ഠത്തിൽ തടഞ്ഞുനിൽക്കുന്ന ബാഷ്പംനിമിത്തം കലങ്ങിയതു്, വിഷാദജഡം=ദുഃഖംനിമിത്തം വേണ്ടവിധം വിഷയത്തെ ഗ്രഹിപ്പാൻ കഴിയാത്തതു്. ഈക്ഷണം=കാഴ്ച, ഈദൃശം=ഈമാതിരി, അഭിമാനജം=തൻെറ എന്നവിചാരംനിമിത്തം ഉണ്ടാകുന്നതു്, അഭിമാനം എന്നാൽ വാസ്തവത്തിൽ ഇല്ലാത്ത സംഗതിയെ ഉണ്ടെന്നു സങ്കല്പിച്ചുണ്ടാകുന്ന സ്വാത്മബുദ്ധിയാകുന്നു. പ്രകൃതത്തിൽ പ്രപഞ്ചം അസത്യമാണെന്നു നിശ്ചയംവന്ന മഹർഷിക്കു് തൻെറ മകൾ എന്ന വിചാരം അഭിമാനമാണെന്നറിയാമെന്നു സ്പഷ്ടമാണല്ലൊ, കഥം=എങ്ങിനെ, ഗൃഹികൾ=പ്രാപഞ്ചികസുഖം തന്നെ കാമ്യമെന്നു കരുതി ഗൃഹത്തിൽതന്നെ കഴിഞ്ഞുകൂടുന്നവർ, ആത്മ...ദു=പുത്രിയുടെ വേർപാടുകൊണ്ടുണ്ടാകുന്ന ദുഃഖം.

ഇവിടെ ശകുന്തളാശബ്ദവും ആത്മജാശബ്ദവും സാഭിപ്രായമാകയാൽ എട്ടു വളൎത്തിയ മകളുടെ വിയോഗം പ്രപഞ്ചം തിന്ന്യയാണെന്നു നിശ്ചയമുള്ള എനിക്കുകൂടി ഇങ്ങിനെ ദുഃഖമുണ്ടാകുന്ന സ്ഥിതിക്കു ഇതിലെത്രയോ വ്യത്യാസപ്പെട്ട ഗൃഹികളുടെ ദുഃഖം വളരെ അധികമായിരിക്കുമെന്നു പറയേണ്ടതില്ല എന്നു താല്പൎയ്യം പൎയ്യവസിക്കുന്നു. തന്റെ ദുഃഖത്തിന്റെ സ്വഭാവം താൻതന്നെ ആലോചിച്ചുംകൊണ്ടു അന്യദുഃഖവിചാരത്തിൽ മനസ്സിനെ നയിക്കുന്നതായി കാണിച്ചതുകൊണ്ടു പാത്രത്തിന്റെ ഉൽകൃഷ്ടതെ കവി വെളിവാക്കിയിരിക്കുന്നു.

൯ നഹുഷജൻ=യയാതി, വൃഷപൎവജ=ശൎമ്മിഷ്ഠ, ബഹുമതം=വളരെ സമ്മതമായിട്ടുള്ളവൾ, ഭവ=ഭവിക്കട്ടെ, മഹിതഭാഗ്യം=വലിയ ഭാഗ്യമുള്ളവനായ പുത്രൻ എന്നതിനോടന്വയം, ഏകരൂപം=ചക്രവൎത്തിയായ. ആപ്നുഹി=പ്രാപിക്കട്ടെ.

൰ ക്ലുപ്തധിഷ്ണ്യങ്ങൾ=ക്ലുപ്തപ്പെട്ട സ്ഥാനങ്ങളോടുകൂടിയവ, സ്ഥാനങ്ങൾ ക്ലുപ്തപ്പെടുത്തിയിട്ടുള്ളവ എന്നൎത്ഥം. ആസ്തീൎണ്ണദൎഭങ്ങൾ=ദൎഭപ്പുല്ലു വിരിച്ചിട്ടുള്ളവ, പാവകങ്ങൾ=അഗ്നി, സൎവങ്ങൾ=എല്ലാപാപങ്ങളും തീൎക്കുന്നവ,

൧൧ കുസുമോൽഗമേ=പൂക്കുമ്പോൾ, വല്ലഭം=ഭൎത്താവിനെ, വ്രജതി=പ്രാപിക്കുന്നു, ഭൎത്താവിന്റെ സമീപത്തിലേക്കു പോകുന്നുവെന്നൎത്ഥം. ഇവിടെ ശകുന്തളയുടെ വാത്സല്യശുശ്രൂഷാദികൾക്കു പാത്രമായ വൃക്ഷങ്ങളിൽ ചേതനവസ്തുൎണ്ണമായ അനുവാദം ആരോപിച്ചു ബന്ധുവ്യവഹാരസംപ്രദായം നടത്തുന്നതുകൊണ്ടു മഹൎഷിയുടെ ദുഃഖാതിശയം വ്യഞ്ജിക്കുന്നു.

൧൨ ഗന്തും=പോവാൻ, ഹന്ത=കഷ്ടം, ഈദൃശം=ഈവിധം, കളം=മധുരം, കളകണ്ഠനാദം=കുയിലിന്റെ ശബ്ദം, സന്തുഷ്ട്യ=സന്തോഷിച്ചിട്ട്,

൧൩ താമരസം=താമരപ്പൂവ്, സരസീ...രം=പൊയ്കകളെക്കൊണ്ടു മനോഹരം, ഇടയ്ക്കിടക്കു നല്ല താമരപ്പൊയ്കകളുള്ളത്, ഉപരി=മേൽഭാഗത്തു, വാരി...രം=തടുക്കപ്പെട്ട സൂൎയ്യരശ്മിയോടുകൂടിയതു്, കോമ...ത=കോമളമായ താമരപ്പൂമ്പൊടികൊണ്ടു മാൎദ്ദവമുള്ളതു്, അനു...രം=അനുകൂലമായി വീശുന്ന വായുവോടുകൂടിയതു്, മാൎഗ്ഗം=വഴി, പരം ക്ഷേമം അസ്തു=ഏററവും ക്ഷേമമായി ഭവിക്കട്ടെ.

൧൪ വെള്ളില=വെളുത്ത ഇല, പഴുത്തു വിളൎത്ത ഇല.

൧൫ ഇവിടെ അചേതനമായ മുല്ലയിൽ ശകുന്തളാസഹോദരീത്വം ആരോപിച്ചിട്ടുള്ള വ്യവഹാരം, കൃതകൃത്യതയുടെ ആധിക്യത്തെ എന്നാൽ സഹോദരികളായ രണ്ടു പുത്രിമാരെ വിവാഹം കഴിച്ചുകൊടുത്താലുണ്ടാകുന്ന കൃതകൃത്യതയോടുതുല്യമായ നിൎവൃതിയെ കാണിച്ചിരിക്കുന്നു. അതുകൊണ്ടു ഉജ്വലിച്ചു കിടക്കുന്ന കരുണരസത്തിലേക്കു തിരിയുന്ന വഴി ഇതാണെന്നു കവി സൂചിപ്പിച്ചിരിക്കുന്നു.

൧൪ കുശസൂചിവിദ്ധേ=കുശപ്പുല്ലു തട്ടിമുറിഞ്ഞതു, സവ്രണേ=വ്രണമുള്ളതു്, യസ്യവക്ത്രേ=യാതൊരു മാൻകുട്ടിയുടെ മുഖത്തിൽ. രോപണം=മുറി ഉണങ്ങുവാനുള്ളതു്, തൈലമിങ്ഗുദം=പുന്നക്കായുടെ എണ്ണ ധാര, എണ്ണത്തുള്ളികൾ എന്നു താല്പര്യം, കൃതവതീ=ചെയ്തവൾ പൊടിവാരകമുഷ്ട്യാ=ഒരുപിടി വരകരിപ്പൊടികൊണ്ടു്, പോഷിതൻ=വളർത്തിയവൻ, നിന്റെ പുത്രൻ അളൂക്ഷ്ണസാരം പിന്നിൽ തുടരുന്നു എന്നു യോജന.

൧൫ ഉൽപക്ഷ്മപ്രകരങ്ങൾ=ഇമയിലെ രോമങ്ങൾ പൊങ്ങിയിട്ടുള്ളവ, അർത്ഥഗ്രഹം=വിഷയങ്ങളെ ഗ്രഹിക്കൽ, കാഴ്ച. ഉൽപന്നസ്ഥിതി=നില്ക്കുന്ന നിലയോടുകൂടിയതു്, കാഴ്ച തടയുന്നതെന്നു സാരം, ബാഷ്പം=കണ്ണീർ, ഉദിതധൈര്യം=ധൈര്യത്തോടെ. നിയന്ത്രിക്ക=നിർത്തുക. അല...ങ്ങൾ=അങ്ങിങ്ങും താന്നും ഉയർന്നും ഇരിക്കുന്ന പ്രദേശങ്ങളോടുകൂടിയവ. പന്ഥാക്കൾ=വഴികൾ.

൧൬ ഏഷാകോകി അപി=ഈ ചക്രവാകപ്പിടയും. ദോഷാം=രാത്രിയെ ഗരീയസഃ=വലിയ. ക്ലേശാൻ അപി=ക്ലേശങ്ങളേയും.

൧൭ ഇമം തപോധനം ജനം=ഈ തപോധനനായ ആളെ, തപസ്സു ധനമായിട്ടുള്ളവനായ (മുനിയായ) എന്നെ. ഇതുകൊണ്ടു ശകുന്തള വേണ്ടിടത്തോളം യോഗ്യതയുണ്ടെന്നു കാണിച്ചു. 'ചൊല്ലുന്ന' എന്നതുകൊണ്ടു സ്വഭാവശുദ്ധിയും കാണിച്ചു. അതിനാൽ അന്യായമായി വല്ലതും ചെയ്യുന്നതു രണ്ടുകാലത്തേയും അവമാനിക്കുകയാണെന്നു വിചാരിച്ചുകൊള്ളണമെന്നു ഭാവം. ഇങ്ങനെ ധർമ്മാർത്ഥങ്ങളെ നോക്കിയാൽ ഇവളിൽ ന്യായപ്രകാരം ആചരിക്കേണ്ടതാണെന്നു സൂചിപ്പിച്ചതിനു ശേഷം കാമം നോക്കിയാലും അങ്ങിനെതന്നെ എന്നു കാണിക്കുന്നു, 'തന്നാൽപ്രേമം' എന്നു മുതൽ, ഗ്രാഹ്യ=ഗ്രഹിക്കേണ്ടവൾ, സാമാന്യബുദ്ധ്യാ=പരിഗ്രഹങ്ങളിൽ സാധാരണമായ സ്നേഹാദി വിചാരത്തോടുകൂടി.

൧൮ പൂജ്യാൻ=പൂജ്യന്മാരായവരെ, വിപ്രകൃത=നിന്ദിക്കപ്പെട്ടവൾ, ഭോഗേഷു=സുഖാനുഭവങ്ങളിൽ. അന്യഥാ=മറ്റുവിധത്തിലായാൽ. ആ പതികൾ എന്നു ചേർക്കണം. ഗേഹബാധാഃ=ഗൃഹത്തിനുള്ള ബാധകൾ തന്നെയാകുന്നു.

൧൯. ശീലേന കുലേന അപി=ശീലംകൊണ്ടും കുലംകൊണ്ടും ഭർത്തുഃ=ഭർത്താവിനു, തദർത്ഥം=ആ നിലയ്ക്കു വേണ്ടതു്, നിത്യാകുലാ=ദിവസവും വ്യാപരിച്ചവൾ, ഇവിടെ വരാൻപോകുന്ന ശ്രേയസ്സിലേക്കു ശകുന്തളയുടെ മനോവ്യാപാരത്തെ നയിച്ചു സമാധാനമാക്കുന്നു.

൨൦ ചിരായ=വളരെക്കാലം, മങ്ഗലന്മ=നല്ലഭാഗമുള്ളതു്, സപത്നീഭവിച്ച്=സപത്നിയായിത്തീർന്ന്, ചക്രവർത്തിയുടെ ഭാര്യയായിത്തീർന്ന് എന്നർത്ഥം. അരാ...നം=ശത്രുകുലം നശിപ്പിക്കുന്നവനായ, ദുഷ്ഷന്തകം തനയം ആപ്യ=ദുഷ്ഷന്തനിൽ നിന്നുണ്ടായ പുത്രനെ ലഭിച്ചിട്ട്, ധരാഭരം=ഭൂഭാരം, പ്രിയോപേതാ=ഭർത്താവിനോടു കൂടിയവൾ.

വ. ൫. ഭവത്യഃ=നിന്നാൽ, കൃതപൂർവം=മുമ്പു ചെയ്യപ്പെട്ടതു്, മേ=എന്റെ ഭവന..ദ്ധ=പർണ്ണശാലയുടെ ഉമ്മറത്തു മുളച്ചുനില്ക്കുന്നതു്, നീവാരബലി=വരിനെല്ലുകൊണ്ടുള്ള ബലി; നീ ബലിയിട്ട വരിനെല്ലു മുളച്ചു നില്ക്കുന്നതു കാണുമ്പോൾ എന്നൎത്ഥം. ശുചഃ ശമഃ=ദുഃഖത്തിന്റെ ശമം, കഥം=എന്തു? എങ്ങിനെ ഉണ്ടാകുന്നു? എന്നൎത്ഥം. വിയോഗം നിമിത്തമുള്ള ദുഃഖത്തിന്റെ ഉദ്ദീപനവിഭാവമായ നീവാരബലി ദുഃഖത്തെ വൎദ്ധിപ്പിക്കതന്നെയാണ് ചെയ്യുകയെന്നു ഭാവം. ഇവിടെ വിവേകം നിമിത്തം മങ്ങിപ്രകാശിച്ചിരുന്ന മഹർഷിയുടെ കരുണം, കെടാൻ തുടങ്ങുന്ന വിളക്കുപോലെ ഒന്നു പടന്നു കത്തുന്നു.

മഹർഷി തന്നെത്താൻ ധൈര്യം വരുത്തുന്നതിനെയാണ് "ആവൂ! ശകുന്തളയെ" എന്നുമുതൽ കാണിച്ചിരിക്കുന്നതു്.

വ. ൨. പരസ്വം=അന്യന്റെ മുതൽ, പരിഗ്രഹീതുഃ=പരിഗ്രഹിച്ച ആൾക്കായിക്കൊണ്ടു്, ഭൎത്താവിന്നായി എന്നൎത്ഥം. താം=ആ കുലകന്യകാജനത്തെ, സംപ്രതി=ഇപ്പോൾ പണയത്തെ തിരിച്ചു നല്കി എന്നപോലെ മേമയാം പരം പ്രസാദം കലരുന്നു എന്നു യോജന: പണയദ്രവ്യം തിരികെ കൊടുത്താലുണ്ടാകുന്ന സന്തോഷംപോലെ എന്റെ മനസ്സിൽ സന്തോഷമുണ്ടാകുന്നു, എന്നൎത്ഥം.

—(൦)—

# അഞ്ചാമങ്കം

വൎണ്ണപരിചയം=ഗീതക്രമത്തിന്റെ അഭ്യാസം.

ശ്ലോകം ൧. ചൂതകലികാം=വിടരുന്ന മാംപൂവ്, അം.ഭോ.. ത്ഥൻ=താമരപ്പൊയ്കയിൽ താമസിക്കുന്നതുകൊണ്ടു തന്നെ കൃതാൎത്ഥൻ. മധുകര!=ധൂൎത്തനായ വണ്ടേ! താം=നീ, എനാം=അവളെ, ഇവിടെ രാജാവ് ഹംസപദികയോടുകൂടി കുറച്ചു കാലം ക്രീഡിച്ചതിനുശേഷം വസുമതീദേവിയിൽതന്നെ ആസക്തനായിത്തീൎന്നതും ഹംസപദികയിൽ പ്രവേശിക്കാത്തതും അപ്രസ്തുത പ്രശംസ വഴിക്കു കാണിച്ചിരിക്കുന്നു. ശകുന്തളയെ മറന്നുപോയ സംഗതി തുല്യന്യായം കൊണ്ടു കവി വ്യഞ്ജിപ്പിച്ചിരിക്കുന്നു.

ദുൎവ്വാസശ്ശാപം നിമിത്തം മറന്നു കിടക്കുന്നതുകൊണ്ടു ജന്മാന്തരവാസന പോലെ മാത്രം ആയിത്തീൎന്ന ശകുന്തളാചാരം തുല്യാവസ്ഥയെ കാണിക്കുന്ന പാട്ടുകേട്ടപ്പോൾ അസ്പഷ്ടമായി അല്പം പ്രകാശിച്ചതിനാൽ ഏതെന്നറിയാത്ത വിധം ഉൽകണ്ഠിതനായ രാജാവിന്റെ നിലയെ കാണിക്കുന്നു. 'ഏതാണെനിക്ക്'' എന്നു മുതൽ,

ശാപശക്തിയാൽ വീണ്ടും മങ്ങുന്നതിനെ കാണിക്കുന്നു. 'ഭവതു, എന്നു മുതൽ—

൨. രമ്യാണി=മനോഹരങ്ങളായ. ഗോചരൈഃ=വിഷയങ്ങൾ നിമിത്തം. കണ്ണിനും ചെവിക്കും ആനന്ദകരങ്ങളായ ചിത്രങ്ങൾ, ഗീതങ്ങൾ മുതലായതു കണ്ടിട്ടും കേട്ടിട്ടും എന്നൎത്ഥം. ജന്തുഃ=പ്രാണനുള്ള വസ്തുക്കളെല്ലാം. അന്തഃ=മനസ്സിൽ. പൂൎവ്വജനുസ്സ്=പൂൎവ്വജന്മം. മൈത്രാബന്ധം=സ്നേഹബന്ധം, സ്വഭാവസ്ഥിരം=വാസനാരൂപമായി ഉറച്ചുകിടക്കുന്നത്. ചിന്തോപസ്ഥിതം ആലോചനയാൽ ഓൎമ്മവരുന്നത്, രമ്യങ്ങളായ വസ്തുക്കളെക്കാണുകയോ മധുരമായ ശബ്ദം കേൾക്കുകയോ ചെയ്യുമ്പോൾ സകല ജീവികൾക്കും മനസ്സിൽ സൂക്ഷ്മമായ ഒരു ഉൽക്കണ്ഠയുണ്ടായിക്കാണുന്നുണ്ട്. സന്തോഷസമയത്തിലും ഈ ഉൽക്കണ്ഠയുണ്ടാകുന്നതിനാൽ ഇതിന്നു കാരണം ദുഃഖമാണെന്നു വിചാരിപ്പാൻ തരമില്ല. അതുകൊണ്ടു ജന്മാന്തരത്തിൽ ഇഷ്ടവസ്തുക്കളോടുണ്ടായിരുന്ന സ്നേഹബന്ധം വാസനാരൂപമായി ആത്മാവിൽ കിടക്കുന്നതു സ്നേഹത്തിന്റെ ഉദ്ദീപനവിഭാവങ്ങളായ രമ്യവസ്തുദൎശനം മുതലായതിനാൽ പ്രകാശിക്കുകയും വിഷയവിശേഷം വ്യക്തമാകാത്തതുകൊണ്ടു ഉൽക്കണ്ഠ (അസ്വാസ്ഥ്യത) ജനിപ്പിക്കുകയുമാണു എന്നൎത്ഥം. അതിനാൽ ഇതിൽ വിഷയവിശേഷത്തെപ്പറ്റിയുള്ള വിചാരം വ്യൎത്ഥവും ഉൽക്കണ്ഠയുണ്ടാകുന്നതു വാസനാസ്വഭാവവുമാകുന്നു എന്നു ഭാവം.

൩. രവിഃ=സൂൎയ്യൻ. തുരഗാൻ=കുതിരകളെ. സകൃത്=ഒരു പ്രാവശ്യം മാത്രം. രഥേ=തേരിൽ; സൂൎയ്യൻ ഒരു തവണ മാത്രമേ കുതിരകളെ തേരിൽ കെട്ടീട്ടുള്ളു. കെട്ടിയതിൽപിന്നെ അഴിക്കാതെ ഓട്ടംതന്നെയാണെന്നൎത്ഥം; സദാഗതിഃ=വായു, നിര...തിഃ=ഇടവിടാതെ തുടൎന്നുകൊണ്ടിരിക്കുന്ന ഗമനത്തോടുകൂടിയവനാണ്. ഫണി=സൎപ്പം, ആദിശേഷൻ. സദാ=എപ്പോഴും, ഭുവഭരം വഹിക്കുന്നു=ഭൂമിയെ എടുത്തുകൊണ്ടിരിക്കുന്നു. കരം=നികുതി, ഗ്രാഹികം=സ്വീകരിക്കുന്ന, ഇക്രമം=ഈ ന്യായം തന്നെയാണ്. സൎവ്വദാ വേലതന്നെയാണെന്നൎത്ഥം.

൪. നിജപ്രജകൾക്ക=തന്റെ മക്കൾക്കു; കൃതഭവ്യവിധിഃ=നന്മയെച്ചെയ്തുകൊണ്ടിരിക്കുന്നവൻ, ഭജതേ=ആശ്രയിക്കുന്നു. നിജയൂഥം=തന്റെ കൂട്ടക്കാരെ, ദിവാ=പകൽ, ശ്രമവാൻ=തളൎന്നവനായ, ഗജയൂഥപൻ=ആനക്കൂട്ടത്തിലെ തലവനായ ആന. ആത...ശം=വെയിലില്ലാത്തതും തണുപ്പുള്ളതുമായ പ്രദേശത്തെ, ഇവ=എന്നപോലെ,

൫ പ്രതിഷ്ഠാലാഭഃ=രാജസ്ഥാനത്തിന്റെ പ്രാപ്തി, ഔത്സുക്യം=ഇച്ഛ; രാജസ്ഥാനം കിട്ടുവാനുള്ള ആഗ്രഹമെന്നൎത്ഥം. അറുതിവരും അതു മാൻ=നശിക്കും അത്രമാത്രം. അധിഗതാൎത്ഥസ്യ ഭരണം പുനഃ=ലഭിച്ചതായ രാജസ്ഥാനത്തിന്റെ ഭരണമാകട്ടെ, അതിക്ലേശോപേതഃ=അതിയായ ക്ലേശത്തോടുകൂടിയതാണ്, ക്ഷിതിക്ഷിതിൻകൃത്യം=രാജാവിന്റെ കൃത്യം, ശ്രമഹരം=ശ്രമത്തെ നശിപ്പിക്കുന്നത്, ശ്രാന്തിദം=ശ്രമത്തെ ഉണ്ടാക്കുന്നത്, അതിനു=ആ കൃത്യത്തിന്നു ഒപ്പം ചൊല്വാൻ=തുല്യമായിക്കണക്കാക്കുവാൻ, സ്വകരധൃതദണ്ഡം=തന്റെ കൈകൊണ്ടു തന്നെ പിടിച്ചതായ, കുട അതനു=കുട എന്നു മാത്രമേ ഉള്ളു. തന്റെ കൈകൊണ്ടു തന്നെ പിടിച്ച കുട ഏതുവിധം അധികം ശ്രാ

ദ്ധൻ=ബന്ധിക്കപ്പെട്ടവൻ, ഏതൊരു സുഖസംഗിയാം ജനം തദൈവവിലോകേ= ഈ സുഖാസക്തനായ ജനത്തെ അപ്രകാരം തന്നെ കാണുന്നു. വിഷയവിമുക്തനായ എനിക്കു വിഷയാശക്തന്മാർ സ്വാതന്ത്ര്യമുതലായവയ്ക്ക് അഭ്യക്തൻ മുതലായവരെപ്പറ്റി തോന്നുന്നതുപോലെ തോന്നുന്നു എന്നർത്ഥം. ശാരദ്വതൻ പ്രലോഭനങ്ങളിൽ നിസ്സംബന്ധിയായി തീർന്നിരിക്കുന്നുവെന്നു കവിഹൃദയം.

൬൨. ഫലഭരേണ=ഫലങ്ങളുടെ ഭാരംകൊണ്ടു, ധാരാളം ഫലങ്ങളുണ്ടായാൽ ഘനങ്ങൾ=മേഘങ്ങൾ. അനല്പസമ്പദി=അനല്പസമ്പത്തുണ്ടാകുമ്പോൾ സജ്ജനങ്ങളോടുകൂടി സാധാരണ പരിചയമുള്ള ഞങ്ങൾക്ക് ഈ ഗുണത്തിൽ അഭിനന്ദിപ്പാനല്ലാതെ ആശ്ചര്യപ്പെടുവാൻ വഴിയില്ലെന്നു മുൻവാചകത്തോടുകൂടി താൽപര്യം ഗ്രഹിക്കേണ്ടതാണ്.

൬൩. പുഷ്കലദ്യുതി=വർദ്ധിച്ച ശോഭയുള്ളത്. ശുഷ്കപത്രതടാന്തരേ= ഉണങ്ങിയ ഇലകളുടെ നടുവിൽ.

ദുർന്നിമിത്തംകൊണ്ടു വ്യസനിക്കുന്ന ഹൃദയത്തെ ആശ്വസിപ്പിക്കുവാൻ നോക്കുന്നതാണ്. 'ഹൃദയമേ' എന്നു മുതൽ.

൬൪. അപായപാതം=വിഘ്നം കൂടാതെ. തപനൻ=സൂര്യൻ. ദൃഷ്ടാന്തംകൊണ്ടു പ്രതാപാധിക്യം സൂചിക്കുന്നു.

൬൫. മൂർത്തിമതീ സൽക്രിയാ ഇവ=ശരീരത്തെ സ്വീകരിച്ച സൽക്രിയ പോലെയുള്ളവളാണ്. സമാനഗുണരായ വധൂവരന്മാരെ ചേർത്തു പിതാമഹനു കീർത്തി ചിരകാലം അബാധിതയായി എന്നു യോജന. തുല്യഗുണന്മാരായ സ്ത്രീപുരുഷന്മാരെ ദമ്പതിമാരാക്കിത്തീർത്തതുകൊണ്ടു ബ്രഹ്മാവിനു കീർത്തിക്കേടിനു വകയില്ല എന്നർത്ഥം.

൬൬ ജാതവിവാഹ=വിവാഹം കഴിഞ്ഞ, സച്ചരിതം അപി=നല്ല നടപ്പുള്ളവളാണെങ്കിലും, ജ്ഞാ...നി=തന്റെ ജ്ഞാതികുലത്തിൽതന്നെ താമസിക്കുന്നവളായാൽ. വിശങ്കിതം=സംശയിക്കപ്പെട്ടവൾ. അതുകൊണ്ടു പതിക്കു അവളിൽ പ്രീതി വരാഞ്ഞാലും പതിഗൃഹത്തിൽ അയച്ചിടുവാൻ താതരുഖക്ക് വാഞ്ഛ എന്നു യോജനം.

൬൭ കൃതവൈരം=ചെയ്തുപോയ കാര്യത്തിൽ പിന്നീടുണ്ടാകുന്ന വെറുപ്പ്. ഇവളെ വിവാഹം ചെയ്തുപോയിട്ടു പിന്നെ ഇവളിൽ വെറുപ്പുതോന്നീട്ടോ എന്നർത്ഥം. ധർമ്മേ വിമുഖതാ=ധർമ്മത്തിൽ വൈമുഖ്യം. കുലശക്ഷ്ഠനിന്ദ=കുലശന്മാരിൽ നിന്ദ. സമ്പത്തില്ലാത്തവരായ ഞങ്ങൾ നിസ്സാരന്മാരാണ്. അവരോടുകൂടി ബന്ധുത്വം തനിക്കു പോരായ്മയാണ് എന്നുള്ള നിന്ദ എന്നർത്ഥം. ഈ വികൃതികൾ=കൃതകാര്യദോഷം മുതലായ മനോവികാരങ്ങൾ. അതിവിത്തമത്താനാം=ഐശ്വര്യമത്തന്മാർക്ക്.

൬൮ ഉപനതാ തൽഇം=അടുത്തുള്ളതായ ആ ഇതു്. അത...ഭൻ=നിശ്ചയമുണ്ടാകാത്തവൻ, പ്രാതഃ=പ്രഭാതത്തിൽ, ആരാത്=സമീപത്തിൽ. അഭി...ഭം=അകത്തു പുതിയ മഞ്ഞുതുള്ളിയുള്ളത്. കുന്ദപുഷ്പം=മുല്ലപ്പൂവ്. 'മിഹികാഗർഭാ' എന്നതുകൊണ്ടു ഉപേക്ഷാപക്ഷത്തിൽ അല്പം ശങ്കി അധികമുണ്ടെന്നു സൂചിക്കുന്നു.

അത്യാഗ്രഹങ്ങൾ—പട്ടമഹിഷീസ്ഥാനം, ഭർത്തൃബഹുമതയാവുക മുതലായതിലുള്ള ആഗ്രഹങ്ങൾ.

൨൦. ഇഷ്ടാത്മജാം=ഇഷ്ടപുത്രിയെ. മുഷ്ടം=മോഷ്ടിച്ചതു്. മോഷകനെ=മോഷ്ടിച്ചവനെ. മോഷ്ടിച്ച മുതൽ കണ്ടുപിടിച്ച് ആ മുതൽ കള്ളനു തന്നെ തിരികെ കൊടുക്കുന്നതുപോലെയാണ് കണ്വമഹർഷി ചെയ്തതു്. അതുകൊണ്ടു നീ അവമാനിക്കുകതന്നെയാണ് വേണ്ടതെന്നു ഭാവം.

കാലുഷ്യം=പിത്തതം. കൂലം=തീരം. നിജ...ബു=തന്റെ നിർമ്മലമായ വെള്ളം. തടശാഖി=തീരത്തിലുള്ള വൃക്ഷം.

കാമൈകനിരതന്മാർ ആകർഷിക്കപ്പെട്ടു പോകും...ധർമ്മനിരതനായ എന്നെ ആകർഷിപ്പാൻ കഴികയില്ല എന്നു ഭാവം.

൨൧ അശിക്ഷിതപടുത്വം=അഭ്യസിക്കാതെതന്നെ ഉണ്ടായ സാമർത്ഥ്യം, അമാനുഷികം=മനുഷ്യജാതിയിൽ പെടാത്തവരെക്കൂടി. ആകല്യം=കണ്ടുവരുന്നതാണ്. അപത്യം=മുട്ടയെ. കാകാലയേ=കാക്കക്കൂട്ടിൽ.

൨൨ അസ്മൃതി...യൻ=സ്മൃതിയില്ലായ്കനിമിത്തം വ്യത്യാസപ്പെട്ട മനസ്സോടുകൂടിയവൻ. ഉപാംശുവൃത്തം=രഹസ്സിൽ നടന്നതായ. ചിത്തജകാർമ്മുഖം=കാമന്റെ വില്ലു്. ത്രുടിതം=ഒടിക്കപ്പെട്ടതു്. ഞാൻതന്നെ വിവാഹംചെയ്തിട്ട് അതു മറന്നു് ഇവളെ ഉപേക്ഷിക്കുന്നതു വിധം കഠിനമനസ്സായിത്തീർന്നു സകാര്യമായി വന്ന വിവാഹത്തെ വിശ്വസിക്കാതിരിക്കുകയാണെങ്കിൽ ഏതു വിധം കോപംകൊണ്ടു പുരികം ചുളുക്കമോ ആ വിധം ചുളുക്കി കാമദേവന്റെ വില്ലൊടിച്ചുകളഞ്ഞതുപോലെ അതിന്റെ ഫലം ഇല്ലാതാക്കിത്തീർക്കുന്നു. ഇതു കാണുമ്പോൾ ഞാൻതന്നെ മറന്നതായിരിക്കുമോ എന്ന സംശയം ഉണ്ടാകത്തക്കവിധത്തിലാണ് കോപം എന്നു ഭാവം. ഇവിടെ ശാപംകൊണ്ടു മറഞ്ഞ സ്മരണ പുരികക്കൊടിയുടെ വക്രവു കണ്ടപ്പോൾ അല്പം പ്രകാശിപ്പാൻതുടങ്ങി. അതുകൊണ്ടു കോപം നിർവ്യാജമാണോ എന്നു സംശയിക്കത്തക്കതാണെന്നുവരെ തോന്നി.

വീണ്ടും ശാപശക്തിയാൽ പരിഭ്രതനായിപ്പറയുന്നു. 'ഭദ്രേ' എന്നു മുതൽ വരെ ഉപാംശു=രഹസ്സിൽ.

കീൎത്തലോപി സംസാരിക്കുന്നതു...വാസ്തവത്തിനു നേരെ വിപരീതമായി സംസാരിക്കുന്നതു്.

൨൩ ആപ്തവാക്കുകൾ=സത്യം പറയുന്നവർ, 'സ്ത്രീകൾക്കശിക്ഷിത' എന്ന ഉദാഹരണം കാട്ടിപ്പറഞ്ഞതിന്റെ സമാധാനമാണിതു്.

൨൪ തൃണ്യം ഗ്രാഹ്യം വാ=ഉപേക്ഷിക്കപ്പെടുകയോ സ്വീകരിക്കപ്പെടുകയോ ഏതു വിധമായാലും വേണ്ടില്ല. ഭർത്തവ്യ=ഭരിക്കപ്പെടേണ്ടവർ, ഭാൎയ്യ സർവ...രാ എല്ലാ കർത്തവ്യങ്ങളും ചെയ്യേണ്ടുന്ന ചുമതല. പുത്രാധാനം=സന്തത്യുൽപാദനം. മററുള്ളവർ ആ കാൎയ്യത്തിൽ ചുമതലയില്ലായ്കയാൽ ഞങ്ങൾ അതിനെപ്പററി അന്വേഷിപ്പാൻ വിചാരിക്കുന്നില്ല എന്നു ഭാവം.

൨൫ അതികല്മഷിത=അതിപാപിഷ്ഠ ദാസിയായോ...'സാമൈവ്യാഹി പരാമേവതാഃ' എന്നാണ് പ്രമാണമെന്നു ഭാവം.

വ്യാമോഹിപ്പിക്കുന്നു...ഞാൻ സ്വീകരിക്കുമെന്ന വിചാരിക്കത്തക്ക വിധം തെറ്റിദ്ധരിപ്പിച്ചു ഭ്രമിപ്പിക്കുന്നതു്.

൨൭ അശിശിരകരൻ=സൂൎയ്യൻ, അംഭോജാളി=താമരക്കൂട്ടം. അജസ്രം=എന്നും, ഉല്ലസിപ്പിച്ചിട്ടു എന്നു ഇവിടെയും ചേൎക്കുക, ശശി=ചന്ദ്രൻ, കുമുദിനി=ആമ്പൽ പൊയ്ക. വശികൾ=ഇന്ദ്രിയശക്തിയെ സ്വാധീനപ്പെടുത്താൻ കഴിവുള്ളവർ. വിശിഖമതികൾ=തീക്ഷ്ണബുദ്ധികൾ.

കളത്രാന്തരം=മറ്റൊരു ഭാൎയ്യ മറന്നു പോയിരിക്കയാണെങ്കിൽ...മറന്നു പോയതുകൊണ്ടു സ്വീകരിക്കാതിരിക്കയാണെങ്കിൽ...അത്ര...അങ്ങു പറഞ്ഞമാതിരി ഉപേക്ഷിക്കാമോ...ഉപേക്ഷിക്കുന്നതു ഉചിതമായിരിക്കുമോ പൂൎവവൃത്താന്തം വാസ്തവത്തിൽ മറന്നതാണെന്നും അധൎമ്മത്തിൽ അങ്ങു പറഞ്ഞ മാതിരി ഭയം അങ്ങേയ്ക്കുണ്ടെന്നും വരുന്നതായാൽ അധൎമ്മഭയംകൊണ്ടുള്ള സംശയമല്ലെങ്കിൽ ഇവളെ കേവലം ഉപേക്ഷിക്കയില്ലായിരുന്നു. തീൎച്ചയായും ഉപേക്ഷിച്ചതുകൊണ്ടു വാസ്തവത്തിൽ പൂൎവവൃത്താന്തം മറന്നിട്ടില്ലെന്നും മറന്നവെന്നു നടിക്കയാണെന്നും അധൎമ്മഭയവും നാട്യംകൊണ്ടു മാത്രമാണെന്നും തെളിയുന്നു എന്നു ഭാവം. അങ്ങയുടെ നാട്യവും പ്രവൃത്തിയും പരസ്പരവിരുദ്ധമായിരിക്കുന്നു. പെട്ടെ പൊളിഞ്ഞുപോയി, എന്നു് ആശയം. ഇവിടെ 'യദിപൂൎവവൃത്തമന്യസംഗാദ്വിസ്മൃതോ ഭവാൻ തദാ കഥമധൎമ്മഭീരുതാ' എന്നുള്ള മൂലപാഠമാണു് അക്ലിഷ്ടമായി തോന്നുന്നതു്. ആ പാഠത്തിൽ ..മറ്റൊരുവളിലുള്ള ആസക്തികൊണ്ടു പൂൎവവൃത്താന്തം അങ്ങേയ്ക്കു മറക്കാമെങ്കിൽ അധൎമ്മത്തിൽ പേടിയെന്തു? എന്നു ഭാഷ.

൨൮ സാരസാക്ഷി കളവും കഥിക്കുകയോ എന്നു യോജന. ദാരസംഗമം=വിവാഹംചെയ്ത ഭാൎയ്യയുടെ സ്വീകരണം. പാരദാരികത=പരദാരഗമനം താൻ വേട്ടഭാൎയ്യയെ ഉപേക്ഷിക്കുന്നതോ അന്യഭാൎയ്യയെ സ്വീകരിക്കുന്നതോ ഏതാണു് അധികം അധൎമ്മമായിട്ടുള്ളതു് എന്നൎത്ഥം. രണ്ടുവിധത്തിലും അധൎമ്മമാകുമെന്നു വിധിച്ച പ്രവൃത്തിതന്നെയായിത്തീരുന്നു. ധൎമ്മസങ്കടങ്ങളിൽ ഏതു പ്രവൃത്തി അധികം അധൎമ്മമാണോ അതു ചെയ്യാതെ അധൎമ്മം കുറഞ്ഞതു ചെയ്യുന്നതാണു ധൎമ്മമായിട്ടുള്ളതു്. പരദാരഗമനപരിത്യാഗങ്ങളിൽ ഏതാണു് അധികം അധൎമ്മമെന്നു നിങ്ങൾ തന്നെ പറയുവിൻ എന്നു താല്പൎയ്യം.

രാജാവിന്റെ ധൎമ്മസങ്കടത്തെ കണ്ടു പുരോഹിതൻ ഉപായം ആലോചിച്ചു പറയുന്നതാണു്, 'എന്നാൽ' എന്നു മുതൽ.

൨൯ ഭാഗധേയങ്ങൾ=ജന്മാന്തരകൎമ്മങ്ങൾ, ഉദ്യതം=തുടങ്ങി, അംഗനാരൂപം=സ്ത്രീരൂപം, ജ്യോതിഃ-തേജസ്സു്, ഏനാം=ഇവളെ ശകുന്തളയെ. അപ്സരസ്തീൎത്ഥം ആരാൽ=അപ്സരസ്തീൎത്ഥത്തിന്റെ സമീപത്തിൽവെച്ചു്, ഉൽഗമിച്ചു=മേല്പോട്ടുപോയി.

൩൦ പ്രത്യാദേശം=നിരാകരണം, ഉപേക്ഷിക്കൽ. രത്യാസംഗം-കാമക്രീഡ, അത്യാൎത്തം=അതിയായ പീഡ. പ്രത്യായിപ്പിക്ക=വിശ്വസിപ്പിക്ക, അവളെ വിവാഹം ചെയ്തതായി ഓൎമ്മയില്ല. മനസ്സു വല്ലാതെ തപിക്കുന്നുണ്ടുതാനും ഉപേക്ഷിച്ചതു ധൎമ്മമെങ്കിൽ ഈ മനസ്താപമുണ്ടാവാൻ സംഗതിയുമില്ല. അതുകൊണ്ടു മനസ്താപം വിവാഹം ചെയ്തിട്ടുണ്ടെന്നു വിശ്വാസം വരുത്തുന്ന

തിനു ശ്രമിക്കുന്ന വിധത്തിൽ എന്നെ ബാധിക്കുന്നു എന്നു താല്പൎയ്യം. കാൎയ്യം കഴിഞ്ഞതുപ്പോൾ ശാപശക്തി വീണ്ടും കുറയുകയാണിത്.

——(൦)——

## ആറാമങ്കം

### പൂൎവ്വാംഗം.

---

ശ്ലോ—൧ കുലക്രമാഗതം=കുലപരമ്പരയായി ആചരിച്ചുവരുന്നത്. ആർദ്രൻ=ദയയുള്ളവൻ. വൈദികൻ=വേദവിധിപ്രകാരം ആചരിക്കുന്നവൻ. നിന്ദ്യമായ പ്രാണിഹിംസാദിപോലും കുലക്രമാഗതമാകയാൽ വൈദികനുപോലും വൎജ്ജനീയമല്ല എന്നൎത്ഥം.

൨ ചൂതം=മാവ്, ഉദ...കം=വൎദ്ധിച്ച സന്തോഷമുള്ള കുയിലുകളോടുകൂടിയത്, മധുപാലുളിതം=വണ്ടുകൾ നിറഞ്ഞത്, നിതരാം=ഏറ്റവും. വിലസുന്നു ഋതുമംഗളം എന്നു പദച്ഛേദം.

൩ അയി...ക്ഷ്മി! മനോഹരകാന്തിയുള്ള മാമ്പൂവേ! ധനു..ശൻ=വില്ലാളികളിൽ മുമ്പൻ. സഞ്ചിതാദരം=ഒന്ന് ആദരവോടുകൂടി, കുഞ്ചി...മർ=കുടിലങ്ങളായ കുറുനിരയുള്ളവർ, സുന്ദരസ്ത്രീകൾ, മഞ്ജു...കം=മാഞ്ചപ്രമിണ്ടാക്കുന്നത്, അമ്പിൽ ഏറിയ=അഞ്ചു ബാണങ്ങളിൽ പ്രധാനമായ.

വാസന്തികങ്ങൾ=വസന്തത്തിൽ പൂക്കുന്നവ.

൪ പരാഗം=പൂമ്പൊടി വിടരുന്നില്ല എന്നു താല്പൎയ്യം. ഉൽഗതകോരകം=ഉണ്ടായ മൊട്ടുകളോടുകൂടിയത്, മൊട്ടിട്ടത്. സന്നദ്ധം=തെയ്യാറായത്, കുരവകവൃക്ഷം മൊട്ടിട്ടു തെയ്യാറായിട്ടുണ്ടെങ്കിലും അതിൽ പൂവ് ഇല്ല, എന്നൎത്ഥം. കോകിലം=കുയിൽ, പൂവില്ലാളി=കാമദേവൻ, അൎദ്ധ...ഷം=പകുതിവരെ തൊടുത്തുവലിച്ച ശരത്തെ, തൂണം=ആവനാഴി, തിരികെ ആവനാഴിയിലേക്കു തന്നെ ഇടുന്നുവെന്നൎത്ഥം.

൫ പ്രകൃതികളെ=പ്രജാപ്രധാനികളെ, വ്യാക്ഷിപ്താംഗൻ=കയ്യും കാലും അങ്ങുമിങ്ങും മാറ്റിയും മറിച്ചും ഇടുന്നവനായിട്ട്, ദാക്ഷിണ്യം=അന്യന്റെ അഭിപ്രായം അനുസരിച്ചു നടക്കുന്ന സ്വഭാവം, ക്ഷ്മാഭൃത്=രാജാവ്, ഇവിടെ മറഞ്ഞിരുന്നിരുന്ന ശൃംഗാരം വേഷമെല്ലാം പൂൎവ്വാധികം ഭംഗിയാക്കി വീണ്ടും അരങ്ങത്തു വന്നുകഴിഞ്ഞു. വിഷയവിരക്തി, നിദ്രാനാശം, മുതലായ കാമദശകളും ചിന്തതുടങ്ങിയ സഞ്ചാരിഭാവങ്ങളും കാണിച്ചതുകൊണ്ടു വിപ്രലംഭത്തിന്റെ മദ്ധ്യാവസ്ഥയിൽ എത്തിയിരിക്കുന്നു.

൬ പ്രത്യേക...ണൻ=വിശേഷങ്ങളായ ആഭരണങ്ങളെല്ലാം ഉപേക്ഷിച്ചവൻ, ഹൈരണ്യം=സ്വൎണ്ണംകൊണ്ടുണ്ടാക്കിയത്, ഉൽത്താപധൂമ്രാധരൻ=ഉൽത്താപാതിശയംകൊണ്ടു കരുത്തുവരണ്ട ചുണ്ടോടുകൂടിയവൻ, ആരക്തക്ഷൻ=കണ്ണുകൾ ചോരവന്നവൻ, നികഷോ...പൽ=ചാണയിൽവെച്ചു കടഞ്ഞ നല്ല രത്നം

ന്നു സൂര്യരശ്മികൾക്കാണു കാനൽജലം എന്നു പറയുന്നതു്. ജാതകുതുകം= കൗതുകമുണ്ടായവൻ, ദാഹംതീർപ്പാൻ ആഗ്രഹിക്കുന്നവൻ എന്നർത്ഥം. അസ്മ ന്ന ഭവിക്കുന്നു.

'മൃഗതൃഷ്ണികയിൽ തന്നെയാണു് വെള്ളം കുടിപ്പാനാഗ്രഹിക്കുന്നത്.— സുലഭകളായ അന്തഃപുരസ്ത്രീകളെ വിട്ടു അസുലഭമായ ശകുന്തളയെ ആഗ്രഹിക്കുന്നതു. മൃഗതൃഷ്ണികയിൽനിന്നു വെള്ളം കുടിപ്പാൻ ആഗ്രഹിക്കുന്നതുപോലെ തന്നെയാണെ എന്നു ഭാവം.

൧൭ സൈക...നാ=മണൽത്തിട്ടിൽ ഇരിക്കുന്ന അരയന്നപ്പേടകളോടുകൂടിയതായ. മാലിനീധുനീ=മാലിനീനദി, ലേഖ്യാ=എഴുതേണ്ടതാകുന്നു, ഹിമവൽപാദശേഷാ=ഹിമവാന്റെ താഴ്വരയിൽ ഉള്ള, മൃഗാദ്ധ്യാസിതാഃ=മാനുകൾ മേയുന്നതായ, കുന്നു എന്നതിന്റെ വിശേഷണം. കല്പിതവല്ക്കഃ=തൂക്കിയിട്ട മരവുരികളോടുകൂടിയതു. രുരു=കൃഷ്ണമൃഗം. ഇവിടെ രാജാവിന്റെ ചിത്രകലാനൈപുണ്യം സംലക്ഷ്യക്രമവ്യംഗ്യം.

വിദൂഷകനു ചിത്രം എഴുത്തിലുള്ള പരിചയക്കുറവു അയാൾതന്നെ സമ്മതിക്കുന്നു. 'ഞാനാണെങ്കിൽ' എന്നു മുതൽ.

൧൮ ശിരീഷഭൂഷണം=ചെവിയിൽ വെക്കപ്പെടുന്ന ആഭരണം. ന അമലി=ഉണ്ടാക്കപ്പെട്ടില്ല, കവിളിൻതടാവധി=കവിൾത്തടംവരെ, വിളംബികേസരം=അല്ലി തൂങ്ങിക്കിടക്കുന്നതു്; ശിരീഷഭൂഷണം എന്നതിന്റെ വിശേഷണം. വിസാംകരം=ഏളയ താമരവളയം, കുച...രേ=സ്തനമദ്ധ്യത്തിൽ, ന അകാരി=ഉണ്ടാക്കപ്പെട്ടില്ല.

൧൯ തൃഷാർത്ത=ദാഹംനിമിത്തം ക്ഷീണിച്ചവർക്ക്, ഭവാനെ കാത്തിരിക്കയാണു്. അങ്ങോട്ടു ചെല്ലുക എന്നു ഭാവം.

൨൦ മനോരഥികനയാത=മനസ്സിൽ ഊറ്റം വർദ്ധിച്ചവനേ! മാനോൽക്കട=ലഹരികൊള്ളുന്നവനേ! ഇവിടെ പൂർവ്വാപരം മറന്ന ഉന്മാദാവസ്ഥ സംക്ഷേപം

൨൧ ഈക്ഷണസൗഖ്യം=കണ്ണുകൾക്കുള്ള സുഖം. മന്മനസി=എന്റെ മനസ്സിൽ. സ്മരണകൃതം=ഓർമ്മയുണ്ടാക്കിയ. ഭവതാ=ഭവാനാൽ. പുനഃ=പിന്നെയും, ചിത്രീകൃതാ=ചിത്രമാക്കിത്തീർക്കപ്പെട്ടു.

൨൨ നിദ്രാംവിനാ=ഉറക്കം ഇല്ലായ്കയാൽ കിനാവിൽ=സ്വപ്നത്തിൽ തത്സമാഗമം=അവളുടെ സമാഗമം. മേ=എനിക്ക, അസംഭാവ്യം ആകുന്നുവെന്നു ഓർക്കുക. അനവരതാശ്രു=എപ്പോഴും വരുന്ന കണ്ണീർ. ചിത്രേ അപി=ചിത്രത്തിലും. തദവലോകനം=അവളുടെ ദർശനം, അനാപ്യം=അസംഭാവ്യം.

അനപത്യതാകഷ്ടംതന്നെ — ഇതുകൊണ്ടു പ്രകൃതഗ്രന്ഥത്തിൽ പ്രധാനഫലമായി വർണ്ണിക്കുന്ന കാരണസംബന്ധിയായും ഒന്നാമങ്കത്തിൽ നട്ടുവെച്ചിരുന്നതു് ഇടയ്ക്കു കുറെ ഉണങ്ങി പിടിച്ചുപോയിട്ടു് ഇപ്പോൾ കരുത്തുവിള്ളുപോലെ മുളയ്ക്കാൻ തുടങ്ങുന്നു എന്നു കവി ഓർമ്മപ്പെടുത്തിയിരിക്കുന്നു.

൨൩ ഇഷ്ടം ജനം=ബന്ധുവായ ആൾ വിഷ്ടപ ...=...ഗതിയാൽ. ആയവൾ=ആ ബന്ധു. ദുഷ്ഷന്തോപമില്ലാത്തവിധത്തിൽ എന്നതു ഭാവ

ണ്ടു മുമ്പുണ്ടായിരുന്ന ബന്ധു ദുഷ്ടനായിരുന്നുവെങ്കിൽ ആ ദുഷ്ടകർമ്മത്തിൽ മാത്രം ദുഷ്ഷന്തൻ ബന്ധുവാകുന്നതല്ല എന്നു കാണിച്ചിരിക്കുന്നു.

ആരാദരിപ്പു കളഞ്ഞുവല്ലോ—ഞാൻ പൌരവന്മാർ പ്രധാനകൃത്യമായി കരുതിവരുന്ന ധർമ്മത്തിനും കൂടി വിരോധമാണ് ചെയ്തതു, കാമത്തിനുമാത്രമല്ല ഈ വിരോധം എന്നു ഭാവം.

൨൪ ആത്മനാ=അവനവനാൽതന്നെ. ആരോപിതബീജം=ഗർഭോല്പാദനം ചെയ്തതായ. കളത്രം=പത്നിയെ.

൨൫ ആമ്നായവിധി=വേദവിധി. നിവപനം=പിതൃതർപ്പണം. അപ്രസവൻ=സന്തതിയില്ലാത്തവൻ. പ്രസിക്തം=തർപ്പിക്കപ്പെട്ട. സന്താ...ഷ്ടം=സന്താപം നിമിത്തം ചുടുള്ള കണ്ണുനീർ കഴുകിക്കളഞ്ഞു ശേഷമുള്ളതു മാത്രം. ഞാൻ തർപ്പിച്ച ജലത്തിൽ കുറെ ഭാഗം കണ്ണീർ കഴുകുവാൻ ഉപയോഗിക്കേണ്ടിവരുന്നു. ശേഷം മാത്രമേ കുടിപ്പാൻ തരാകുന്നുള്ളു എന്നർത്ഥം. ഇവിടെ ധർമ്മരൂപമായ ഫലം നല്ലവണ്ണം പ്രകാശിപ്പിച്ചിരിക്കുന്നു. 'തോഴരേ! എന്നെ രക്ഷിക്കണേ!' എന്ന ഭാഗംകൊണ്ടു കാമത്തിൽ മൂർച്ഛയെ പ്രാപിക്കാറായ രാജാവ് ഇതാ ധർമ്മത്തിൽ മൂർച്ഛയെ പ്രാപിക്കുന്നു.

൨൬ അന്തർഹിതം—മറസ്സിരുന്നാലു. എനിക്ക്=എനിക്കുതന്നെ, ഞാനേ=ഞാൻതന്നെ. നാജാനേ=അറിയുന്നില്ല.

കരിമ്പുപോലെ=ചാവാറായപ്പോഴും വിദൂഷകനു കിട്ടിയ ഉപമ കരിമ്പു തന്നെയാണ്. ഉണ്ണിത്തണ്ടല്ല.

൨൭ കണ്ഠാ...ണം=കഴുത്തിൽനിന്നുണ്ടാകുന്ന പുതിയ ചോര. വത്സകം=പശുക്കുട്ടിയെ, ഇവ=എന്നപോലെ.

൨൮ ദ്വിജം=ബ്രാഹ്മണനെ. സക്ഷീരനീരാഃ=പാൽ ചേർന്ന വെള്ളത്തിൽനിന്നു. ദൃഷ്ടാന്തംകൊണ്ടു നിങ്ങളെ രണ്ടാളെയും കാണ്മാൻ സാധിക്കുന്നില്ലെങ്കിലും എന്റെ ശരം നിന്നിൽതന്നെ കൊള്ളത്തക്കവിധം ദിവ്യമന്ത്രം അഭിമന്ത്രിച്ചയക്കുന്നതാകയാൽ ഇഷ്ടം സാധിപ്പാൻ കഴിയുമെന്നു കാണിച്ചിരിക്കുന്നു.

൨൯ വൃത്രദ്വിഷഃ=ദേവേന്ദ്രനാൽ. ദിതിജാഃ=അസുരന്മാർ, തവ=അങ്ങേക്ക്. ശരവ്യാഃ=ശരത്തിന്റെ ലക്ഷ്യങ്ങളായി. കൃതാഃ=ചെയ്യപ്പെട്ടവരായിരിക്കുന്നു. താം=അങ്ങുന്ന്. തത്ര=അവരിൽ അമ്പ് അയപ്പാൻ ഭാവം ഇത്. ആനമ=വളച്ചുകൊൾക. സതാം=സജ്ജനങ്ങളുടെ, നേത്രങ്ങൾ=കണ്ണുകളാണ്, പതന്തി=പതിക്കുന്നത്.

൩൦ അജയ്യാൻ=ജയിപ്പാൻ സാധിക്കാത്തവരായ. വരബലത്താലെന്നു ഭാവം. ദിവസ...രം=സൂര്യനാൽ നശിപ്പിപ്പാൻ സാധിക്കാത്തതായ. അനുഷ്ണകഃ=ചന്ദ്രൻ, നക്തം=രാത്രിയിൽ, ക്ഷിണോതി=നശിപ്പിക്കുന്നു. ദൃഷ്ടാന്തംകൊണ്ട് ഇന്ദ്രന് ഈ അസുരന്മാരെ കൊല്ലുവാൻ സാധിച്ചില്ലെങ്കിലും അതുകൊണ്ടു ന്യൂനത വരുന്നതല്ലെന്നു സൂചിപ്പിച്ചിരിക്കുന്നു.

൩൧ ദീപിക്കും=ജ്വലിക്കും. [illegible]=[illegible] കൂടിയവൻ, [illegible]=അഗ്നി, [illegible]

ണ്ടും എന്നർത്ഥം; ക്ഷേപിക്കിൽ=ആക്രമിക്കിൽ, എറിയുകയോ മറ്റോ ചെയ്താൽ, പ്രവരംപൃദാകു=വലിയ സർപ്പം, കോപിക്കിൽ നിജ പ്രതാപം പ്രകടതയെ പ്രാപിക്കും എന്നു യോജന. ഊർജിതാശയാനാം=സ്വഭാവത്തിനു ഊർജിതമുള്ളവർക്ക്.

൨൨ സ്ഥിരഗുണാഞ്ചിതാ തേ മതിഃ=സ്ഥിരങ്ങളായ ഗുണങ്ങൾകൊണ്ടു നല്ലതായ ഭവാന്റെ ബുദ്ധി, ഏക=സഹായമില്ലാതെതന്നെ, മേ കാര്യതോ താദൃശീ ധനുർവ്വല്ലി അദ്യ പരാഗ്രിമിതമായ് ഉദ്ധൃതാ=എന്റെ കയ്യിലുള്ളതും അപ്രകാരമിരിക്കുന്നതുമായ വില്ല് ഇപ്പോൾ മറ്റൊരു കാര്യത്തിനായി ഉപയോഗിക്കപ്പെട്ടിരിക്കുന്നു. തന്റെ ബുദ്ധിക്ക സഹായമായിട്ടുള്ള എന്റെ വില്ലിന്നു കുറച്ചു കാലം സഹായിപ്പാൻ തരമില്ലാതെ വന്നിരിക്കുന്നുവെന്നു ഭാവം.

——(ഠ)——

## ഏഴാമങ്കം

---

വിണ്ണിൽനമിച്ചസുരരെസ്സഹസാജയിച്ച
വിണ്ണോർവരന്റെബഹുമാനവുമേറ്റുകൊണ്ട്
നന്ദിച്ചുമാതലിയൊടൊത്തുതിരിച്ചുവന്ന
സന്ദർഭമങ്ങുപറവാൻതുനിയുന്നതിപ്പോൾ.

ശ്ലോ ൧. താം ആജ്ഞാം, ആത്മ്യപകൃതം=സൽക്കരിക്കുന്നതിനു മുമ്പുതന്നെ ചെയ്തതായ ഉപകാരത്തെ, പ്രതിപത്തി=ബഹുമാനം, തദപദാനതഃ=ആ ദുഷ്കരകർമ്മം (അസുരവിജയം) നിമിത്തം, അതിവിസ്മിതഃ=ഏററവും ആശ്ചര്യപ്പെട്ടവനായ, അമരസ്യ അപി=ദേവേന്ദ്രനും (ഇന്ദ്രനും) അർഹണാം=സൽക്കാരത്തെ, സഗണയതി=വിചാരിക്കുന്നില്ല, രാജാവിന്റെ അനുഭാവവിശേഷം വ്യംഗ്യം.

൨. ഉദിതാകാംക്ഷം=ആഗ്രഹത്തോടുകൂടി, ആമു...നം=മാറത്തു തട്ടുന്നതുകൊണ്ടു മാറിലണിഞ്ഞ രക്തചന്ദനം പററിയതു്. പരി...ന്ദം=അധികമായ പരിമളം ഉള്ളതു്.

൩. നരസിംഹമൂർത്തിയുടെ നഖങ്ങളും രാജാവിന്റെ ശരങ്ങളും അസുരന്മാരെക്കൊന്നു ദേവേന്ദ്രനു സൌഖ്യമുണ്ടാക്കുന്നു എന്നിങ്ങനെ ഒരേപ്രവൃത്തിതന്നെ രണ്ടിനും പറഞ്ഞതുകൊണ്ടു രാജശരങ്ങൾക്കു നരസിംഹനഖസാദൃശ്യവും ആ വഴിക്കു ക്രൂരതാതിശയവും സൂചിക്കുന്നു.

൪. ഭുജിഷ്യർ=പരിചാരകന്മാർ. സംഭാവനശക്തി=ബഹുമാനശക്തി പ്രഭുക്കളുടെ ബഹുമാനശക്തികൊണ്ടാണു ഭൃത്യന്മാർ ദുസ്സാധ്യമായ കാര്യവുംകൂടി സാധിക്കുന്നതെന്നർത്ഥം. രോധിക്കുന്നതിന്=നിരസിക്കുന്നതിന്, ഗരുഡാഗ്രജൻ=അരുണൻ. തിമിരത്തെ രോധിക്കുന്നതിനു എന്നു യോജന. ഏതദ്രഥസ്യ നേമിമാത്യുപരിലയിൽ

൫ വർണ്ണോൽകർഷം=ശിഷ്ടമുഖ്യമായ വർണ്ണം. വർണ്ണം എന്നാൽ നിറം കൊടുക്കുന്ന ചായം മുതലായതാകുന്നു പ്രകൃതത്തിൽ കുങ്കുമം കസ്തൂരി മുതലായതു. യാവത്ത്=എല്ലാം. പദവിധി=ഛന്ദശ്ശാസ്ത്രം, ഗാനയോഗ്യം=പാടുവാൻ തക്കതു്, സ്തുതി എന്നതിന്റെ വിശേഷണമാണിതു്. [illegible]—ത്തിൽ കല്പലതകളിൽ ചാർത്തീട്ടുള്ള വസ്ത്രസമൂഹങ്ങളിൽ, കല്പലതകളെ വസ്ത്രാലങ്കാരാദികൾ ധരിപ്പിച്ചിരിക്കുമെന്നു പ്രസിദ്ധിയുണ്ടു്, ഭവൽകസ്തുതി=അങ്ങയുടെ സ്തുതി.

൬ ത്രിസ്രോതസ്സ്=ഗംഗ. വിഭക്തജ്യോതിസ്സ്=വേർതിരിച്ചറിയാവുന്ന പ്രകാശമുള്ളതു. ഭഗണം=നക്ഷത്രസമൂഹം, സപ്തർഷിമണ്ഡലമെന്നു ഭാവം. നഭസ്വാൻ=വായു. ഇന്ദ്രാവരജൻ=വാമനമൂർത്തി. സത്യലോകത്തിൽനിന്നു പുറപ്പെട്ട ആകാശഗംഗയെ പ്രവഹിപ്പിക്കുന്നവനും നക്ഷത്രഗണങ്ങളെ വേർതിരിച്ചു പ്രകാശിപ്പിക്കുന്നവനും വാമനമൂർത്തിയുടെ രണ്ടാമത്തെ അടി വെച്ചതുകൊണ്ടു ശുദ്ധി പ്രാപിച്ചവനും ഭൂമിയിൽനിന്നു ആറാമത്തെ മരുത്തുമായ പരിവഹൻ എന്ന വായുവിന്റെ മാർഗ്ഗമാണിതു എന്നർത്ഥം.

൭ അരപങ്ക്തികൾ=ആരക്കാലുകൾ. തേർചക്രങ്ങളുടെ വളയങ്ങളും അച്ചുകളും കൂട്ടി ബന്ധിച്ചിരിക്കുന്ന തണ്ടുകളാണു, പ്രകൃതത്തിൽ അരക്കാലെന്നും പറയാറുണ്ടു്. വിവരങ്ങൾ=പഴുതുകൾ. പീതകാന്തി=മഞ്ഞളിച്ച ശോഭ. വൈദ്യുതദീപ്തി=മിന്നൽപ്രകാശം. ജല...മി=വെള്ളപ്പിശറുകൊണ്ടു നനഞ്ഞ ചക്രപ്പട്ടയോടുകൂടിയതു്. ഭവദ്രഥം=ഭവാന്റെ രഥം. ശീത...രി=തണുത്ത മേഘമണ്ഡലത്തിന്റെ മേലെ.

൮ താണിടുന്നോ=താണിടുന്നു എന്നു തോന്നും. പാഥസ്സ്=ജലം.

൯ പ്രപ...ജൻ=പ്രപഞ്ചത്തെ സൃഷ്ടിക്കുന്നവന്റെ ദേഹത്തിൽ നിന്നുണ്ടായവൻ. ബ്രഹ്മാവിന്റെ പുത്രൻ. അപത്യം=പുത്രൻ. ചിരന്തനൻ=വളരെക്കാലമായി ജീവിച്ചിരിക്കുന്നവൻ. പഴയ ആൾ. സുരാസുരാർച്ചിതൻ=ദേവന്മാരാലും അസുരന്മാരാലും പൂജിക്കപ്പെടുന്നവൻ. ദേവകളുടെയും അസുരകളുടെയും ജനകനായാലും എന്നു ഭാവം. ഇവിടെ പ്രജാപതിയുടെ മാഹാത്മ്യം കാണിച്ചുകൊണ്ടു രാമന്റെ മനസ്സിൽ അങ്ങോട്ടുപോവാൻ ശ്രദ്ധയുണ്ടാക്കിത്തീർക്കുന്നു.

൧൦ രവം=ശബ്ദം. നേമി=ചക്രപ്പട്ട. നിവഹം=സമൂഹം. ഭവദീയയാനം=ഭവാന്റെ തേർ. അവനൌ=ഭൂമിയിൽ. അവതീർണ്ണം=ഇറങ്ങിയതു വേഗത്താലുണ്ടാകുന്ന ഇളക്കം, ശബ്ദം, പൊടി ഇവകൊണ്ടുമാണല്ലോ സാധാരണ തേർ ഭൂമിയിൽ ഇറങ്ങുന്നതു അറിവാൻ കഴിയുന്നതു. അതൊന്നും ഓടുന്ന സമയത്തും ഈ തേരിന്നില്ലാത്തതാലെന്നു താല്പര്യം,

൧൧ ഭോഗവച്ചട്ട=പാമ്പിൻവള, പഴയ ലതാമണ്ഡലാന്തരാളകങ്ങൾ=പഴയ വള്ളിക്കെട്ടുകൊണ്ടു കെട്ടപ്പെട്ട ചുഴലോടുകൂടിയവൻ വളരെക്കാലം മുമ്പു തന്നെ മുളച്ചിട്ടുള്ള വള്ളിയാണു കഴുത്തിൽ ചുറ്റിപ്പിണഞ്ഞു വളർന്നിട്ടുള്ളതു്. എന്നു

ഹന്താ മീനാം, എന്ന പദ്യംകൊണ്ടു പറഞ്ഞപ്രകാരം വംശവിച്ഛേദസ്മരണത്താൽ ഉദ്ദീപിതമായ ധൎമ്മചിന്തയുടെ അംഗമായിത്തീൎന്നിട്ടുള്ളതുമായ കാമവും അതിന്റെ അംഗിയായ ധൎമ്മവും ഒരുമിച്ചുകൂടി രണ്ടിന്റേയും അലാഭംനിമിത്തമുള്ള പശ്ചാത്താപത്തെ പ്രാപിപ്പിക്കുന്നു.

൭൮. തപോവനവിരുദ്ധം=തപോവനത്തിനു ചേരാത്തതു്. ഉദഗ്രം= ക്രൂരം. ജനകൻ=ജനനത്തിന്നു കാരണമായവൻ. പിതാവു- മുനീന്ദ്രം=മഹൎഷിയെ, സാവദ്യൻ=ദോഷമുള്ളവൻ. ദുഷ്കീൎത്തിയുള്ളവൻ എന്നൎത്ഥം സത്വഗുണപ്രധാനം=സത്വഗുണം പ്രധാനമായിട്ടുള്ളവൻ 'മുനീന്ദ്രം' എന്നതിന്റെ വിശേഷണം. സത്വഗുണത്തിനു വിരുദ്ധമായ നിന്റെ ക്രൂരപ്രവൃത്തികൊണ്ടു നിന്റെ അച്ഛൻ ദുസ്സ്വഭാവനാണെന്നും മറ്റുമുള്ള ദുഷ്കീൎത്തിയുണ്ടാകരുതെന്നു ഭാവം. 'ആത്മാവൈ പുത്രനാമാസി' എന്നുള്ളതു ഓൎത്തുകൊൾക, ചന്ദനതരും= ചന്ദനമരത്തെ.

൭൯. അനിർവാച്യം=പറവാൻ സാധിക്കാത്തതു്,

ഒരേ പേരുതന്നെ പലൎക്കും ഉണ്ടല്ലോ=ആഗ്രഹം അധികമാകുമ്പോൾ അപായശങ്ക കൂടിയിരിക്കും. അതുകൊണ്ടാണ്, ഇതു ശങ്കിക്കുന്നതു്.

വിവാദം=വിരുദ്ധവാദം. വിരോധമായിപ്പറയൽ.

൮൧. വസനം=വസ്ത്രം, അതിധൂസരം=ഏറ്റവും മുഷിഞ്ഞതു്. ആകലിതൈകവേണീ=ഏകവേണിയെ ധരിച്ചവൾ, തലമുടിയെല്ലാം കൂട്ടി ഒരു ഭാഗത്തേക്കു ഇട്ടവൾ എന്നൎത്ഥം. തേച്ചുകുളി മുതലായ സംസ്കാരങ്ങളില്ലാതെയിരിക്കുന്നതും എല്ലാംകൂടി വലഞ്ഞുവശത്താക്കി കെട്ടാതെ ജടപോലെ ഇട്ടിരിക്കുന്നതുമായ തലമുടിക്കാണ് ഏകവേണി എന്നു പറയുന്നതു്. ഇങ്ങിനെ തലമുടിയിടുന്നതു വിരഹിണികൾ ആചരിച്ചുവന്നിരുന്ന പതിവാണ്. 'ആടൽ ചില്ലിക്കൊടി നെറിയൽ കെട്ടാനനേരത്തേന്നിറം കെട്ടുലക്കോരപ്പൂരികുഴല്യലഞ്ഞേകവേണിം ദധാനാ താനേ തന്നെപ്പൊരുതുടൽ മെലിഞ്ഞായിനാളന്യരൂപാ കാണക്കാണക്കരതലഗതാഹാരമാലപോലെ, ഇങ്ങിനെ മറ്റുള്ളവരും ഇതു വിരഹലക്ഷണമായി വൎണ്ണിച്ചിട്ടുണ്ട്. വിപ്രവാസവ്രതം=വിരഹവ്രതം.

പ്രാൎത്ഥിക്കേണ്ടതായിരിക്കുന്നു—ദുഃഖംനിമിത്തമുള്ള വൈവൎണ്ണ്യം, കാൎശ്യം മുതലായതിനാൽ ആൾ മാറിയതുപോലെ യായിത്തീൎന്നിരിക്കകൊണ്ടു എന്നു ഭാവം.

൮൨. മോഹതമസ്സ്=ഭ്രമമാകുന്ന ഇരുട്ടു. വിശദാശയൻ=മനസ്സു തെളിഞ്ഞവൻ. സമ്മുഖോപഗതാ=അടുത്തുവന്നവൾ. വിധിനാ=ഭാഗ്യത്താൽ, ശിത...തൌ=ചന്ദ്രഗ്രഹണത്തിന്റെ അവസാനത്തിൽ, യോഗം=സംബന്ധം, ഉപഗതവതീ=പ്രാപിച്ചവളായി, ചന്ദ്രനോടു രോഹിണിയെന്നപോൽ എന്നൎത്ഥം.

൩൦. തദനന്തരം=അതിനു ശേഷം, ജീമൂതജാലം=മഴക്കാറിൻകൂട്ടം, പ്രഥമം=ആദ്യം, തതഃ=പിന്നെ, ശേഷകാര്യയോഃ=കാരണകാര്യങ്ങളുടെ, സാമാന്യമട്ടു=സാധാരണസമ്പ്രദായം, ശ്രീമൽപ്രസാദസ്യ=ഭവാൻ പ്രസാദിച്ചിരിക്കുന്നതിന്റെയാകട്ടെ, സമ്പ്രദായം എന്നു ചേർക്കണം, സമ്പദഃ=സമ്പത്തു ഫലം, മുമ്പു, ആകുന്നു. എന്നു ചേർക്കുക, ശകുന്തളാപുത്രലാഭരൂപമായ ഫലം മുമ്പിൽ അനുഭവിച്ചു, പിന്നെയാണ് ഭവാൻ എന്റെമേൽ പ്രസാദിപ്പാൻ ഇടയായതു, എന്നാൽ ഭവാനെക്കാണ്മാൻ സംഗതിവന്നതു എന്നു ഭാവം.

൩൧. അതിനെപ്പറ്റി=അതിനെക്കുറിച്ചു. സത്യതാശങ്ക=സത്യമാണോ എന്നുള്ള ശങ്ക. വാസ്തവമായ ഗജം തന്നെയോ ഇതു എന്നുള്ള ശങ്ക എന്നർത്ഥം. തച്ചരണമുദ്രകൾ=അതിന്റെ കാലടികൾ. കണ്ടു പിന്നീടു പ്രത്യേതി എന്നു ശേഷം. പ്രത്യേതി=ഗജം തന്നെയാണെന്നു തീർച്ചപ്പെടുത്തുന്നുവോ ഇതി ഏവം ഏവമേവ ചിത്താവിമോഹഃ=ഇപ്രകാരം തന്നെയാണ് എന്റെ മനസ്സിലുള്ള ഭ്രമവും. ഒരാൾ ഗജം നടന്നുവരുന്നതു കണ്ടപ്പോൾ ഇതു ഗജമല്ലെന്നു നിശ്ചയിക്കുകയും പോയിട്ടുടനെ ഗജമാണോ എന്നു സംശയിക്കുകയും പോയതിന്റെ ശേഷം കാലടികൾ കണ്ടിട്ടു ഗജം തന്നെയാണെന്നു തീർച്ചപ്പെടുത്തുകയും ചെയ്യുന്നവിധം ഭ്രാന്തനായിത്തീർന്നാൽ അയാളുടെ മനോവികാരം ഏതുപ്രകാരമോ അപ്രകാരമായിരുന്നു എന്റെ മനോവികാരവും എന്നു ഭാവം. കല്പിതോപമഗത്യാ.

൩൨. ഭൂസുര...ശപ്ത=ബ്രാഹ്മണന്റെ (ദുർവ്വാസാവിന്റെ) ശാപംകൊണ്ടു ഓർമ്മ നശിച്ചതിനാൽ കഠിനമനസ്സായിത്തീർന്നവൻ. ഭാസുരശീലൻ=സ്വതേ നല്ല സ്വഭാവമുള്ളവൻ. അപേതവിമോഹൻ=ഭ്രമം അകന്നു ഓർമ്മയുണ്ടായവൻ, തദധീനൻ=നിനക്കു സ്വാധീനമായവൻ, ധൂസ...ധി=പേടികൊണ്ടു നിറംകെട്ടു്. ദർപ്പണപൃഷ്ഠം=കണ്ണാടിയുടെ മേൽഭാഗം, നോത്സരതി=വ്യാപിക്കുന്നില്ല.

൩൩. അതിലംഘിക്ക=അതിക്രമിക്ക, കടക്കുക. വിഷ്ടപം=ലോകം ജിതം=ജയിച്ചിട്ടു. സത്വാനാം ഗ്രസനേന=ജന്തുക്കളെ വിഴുങ്ങുന്നതുകൊണ്ടു, ജന്തുക്കളെ പിടിച്ചൊതുക്കുന്ന സ്വഭാവംകൊണ്ടു. സർവ്വദമനാഖ്യാം=സർവ്വദമനൻ എന്ന പേർ. ഭൂഭരണം കൃത്വാ=ഭൂമിയെ ഭരിച്ചിട്ട് പുനഃ=പിന്നെ.

൩൪. ഭവത്കപ്രജകൾ=ഭവാന്റെ പ്രജകൾ. ഇഷ്ടിവിധി=യാഗം ചെയ്യൽ. ഉഭയലോകാനുഗ്രഹശ്ലാഘ്യ=രണ്ടു ലോകത്തിന്റെയും അനുഗ്രഹംകൊണ്ടു കൊണ്ടാടത്തക്കതു. ഭാവം=നില. അന്യോന്യസഖ്യോചിതം=പരസ്പരം സഖ്യത്തോടുകൂടി.

൩൫. ജനഹിതൈകതാനത=ജനങ്ങളുടെ ഹിതത്തിൽ പ്രത്യേകം ശ്രദ്ധ, സന്മനോഹരസരസ്വതി=സജ്ജനങ്ങളുടെ നല്ല വാക്ക്, മഹിമാവ്=പൂജ്യത, ജന്മമൃതിമയം=ജനനമരണസ്വരൂപം, ആമയം=രോഗം, നീലലോഹിതൻ=നീലനിറവും ചുവന്നനിറവും ഉള്ളവൻ, [illegible] ആകയാലെന്നു ഭാ

യം, 'വാമേ മരതകശ്യാമാ ദക്ഷിണേ വിദ്രുമാരുണാ ദേവതാ നോ ഹിമവതസ്തോകമേഘാഭവേൽ' എന്നു പറഞ്ഞപ്രകാരം അൎദ്ധനാരീശ്വരന്റെ ഇടത്തുഭാഗം നലവൎണ്ണവും വലത്തുഭാഗം ചോപ്പുമാണ്. പാൎവ്വതിഭാഗം നീലവും പരമേശ്വരഭാഗം ചോപ്പുമെന്നൎത്ഥം, അൎദ്ധനാരീശ്വരനാണെന്നു സ്പഷ്ടമായിത്തന്നെ കാണിക്കുന്നതാണ്; ) 'അമേയശക്തി' എന്നതു, അറിവാൻ കഴിയാത്ത ശക്തിസ്വരൂപിണിയായ ദേവിയോടു കൂടിയവൻ എന്നൎത്ഥം.

ശുഭം.



A. Lakshmy kutty Amma.

